# മൂന്നു രത്നങ്ങൾ.

ഗ്രന്ഥകർത്താ:

വിദ്വാൻ എ. എൻ. രാഘവൻ നായർ.
(രാഷ്ട്രഭാഷാ വിശാരദ്, ഹിന്ദിപ്രചാരക്.)



പ്രസാധകന്മാർ:

പി. കെ. ബ്രദേഴ്സ്, കോഴിക്കോട്.

1948] [വില 1-12-0

# അവതാരിക

"മൂന്നു രത്നങ്ങൾ" എന്ന ഈ ചെറുപുസ്തകത്തിലെ കഥാവസ്തു ലോകവന്ദ്യനായ മഹാത്മജി, ഭാരതജനതയുടെ ഭാഗധേയങ്ങളെ പുനസ്സംഘടിപ്പിക്കുന്നതിലും, രൂപവൽകരിക്കുന്നതിലും നക്തംദിവം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന, സർവ്വജന സമാരാധ്യനായ ജവഹർലാൽ നെഹ്റു, പ്രശാന്തഗംഭീരമായ പൊതുജന സേവനത്താൽ ആബാലവൃദ്ധം ജനങ്ങളുടെ കണ്ണിലുണ്ണിയായിത്തീർന്ന ബാബുരാജേന്ദ്രപ്രസാദ് എന്നീ മഹാപുരുഷന്മാരുടെ പുണ്യാപദാനങ്ങളാണെന്നു പറയുന്നതോടുകൂടി അവതാരികാകാരന്റെ ഭാരം ഇലോം ലഘൂകൃതമായിപ്പോകുന്നു. അത്രമാത്രം മഹനീയവും പ്രസിദ്ധവുമാണ് ഇതിലെ ഇതിവൃത്തം. എന്റെ മാന്യസ്നേഹിതൻ ശ്രീമാൻ എ. എൻ. രാഘവൻനായർ പാവനകുസുമം, പ്രേമാദർശം, കമലകുമാരി, സേവാശ്രമം, സരയൂബാല, പ്രേമസദനം എന്നീ ഗ്രന്ഥങ്ങൾമൂലം കേരളീയർക്ക് സുപരിചിതനുമാണ്. അതിനാൽ വിശിഷ്യ ഒരവതാരികയുടെ ആവശ്യം നേരിടുന്നില്ല. എന്നാൽ ഗതാനുഗതികത്വത്തെയോ, ചിരപരിചിതമായ സാഹിത്യാചാരത്തെയോ കൈവിടുന്നതിലുള്ള വൈമുഖ്യത്തെ അതിജീവിച്ചുകഴിഞ്ഞിട്ടില്ല നമ്മുടെ സാഹിത്യമെന്നുള്ളതാണ് ഈ അവതാരികാവതരണത്തിൽ അന്തർഭവിച്ചിട്ടുള്ള പരമാർത്ഥം.

അതിവിസ്തൃതങ്ങളായ അനേകം മഹാഗ്രന്ഥങ്ങൾ കൊണ്ടുമാത്രം ഒരുവിധം പറഞ്ഞൊപ്പിക്കുവാൻ സാധിച്ചേ

ക്കാവുന്ന തരത്തിൽ അത്രയും സംഭവബഹുലമാണ് ഇവ രിൽ ഓരോരുത്തരുടേയും ജീവിതം. മലയാളത്തിലെന്ന വേണ്ട, മററനേകം ഭാഷകളിലും ഇവരുടെ ജീവചരിത്ര ങ്ങളെ അധികരിച്ച് അസംഖ്യം ഗ്രന്ഥങ്ങൾ വിപുലമായ രീതിയിൽ നിർമ്മിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അവ മുഴുവൻ വായിച്ച് സാരാംശം ഗ്രഹിക്കുന്നത് ഇലോം ആയാസ സാദ്ധ്യമായ ഒരു കാര്യമാകകൊണ്ട് ഈ പുരുഷരത്നങ്ങളുടെ ആദർശപരമായ ചരിത്രത്തിലെ മുഖ്യാംശങ്ങളെ കരതലാ മലകംപോലെ സുഗ്രഹമാക്കി കൊടുപ്പാനുള്ള ഒരത്യാഗ്രഹ മാണ് ഗ്രന്ഥകാരന് ഈ ഗ്രന്ഥനിർമ്മാണത്തിൽ പ്രേരകമാ യിരുന്നിട്ടുള്ളതെന്ന് സുവ്യക്തമാണ്. ആ ഉദ്ദേശം ഇതിൽ വേണ്ടവിധം നിറവേററപ്പെട്ടിട്ടുണ്ടെന്നുള്ളതിൽ അദ്ദേഹം ധന്യവാദാർഹനായിരിക്കുന്നു.

രാഷ്ട്രീയങ്ങളായ വിചാരപ്രശ്നങ്ങളെ വിശകലനംചെയ്ത് വിമർശിച്ച് കാണിച്ച് തന്റെ രാഷ്ട്രമീമാംസാപാണ്ഡി ത്യത്തെ കാണിക്കണമെന്നോ, അവയിൽ ഓരോന്നിലും വിശപഷ്ടനാമരണീയമായ ഒരോ അവസാനവിധി പറഞ്ഞു കളയാമെന്നോ ഉള്ള വ്യാമോഹമല്ല ഈ പ്രകൃഷ്ടപ്രമേയത്തെ തിരഞ്ഞെടുക്കുന്നതിൽ ഗ്രന്ഥകാരനെ പ്രചോദിപ്പിച്ചിട്ടു ള്ളത്. ഇന്നത്തെ കേരളീയ വിദ്യാർത്ഥികൾക്ക് തങ്ങളുടെ നേതാക്കന്മാർ ഇന്ന് സമ്പാദിച്ചുകൊടുത്തിട്ടുള്ള ഈ സ്വാ തന്ത്ര്യം എത്രമാത്രം വിലപ്പെട്ടതാണെന്നും, അതിന് എ ന്തെല്ലാം ത്യാഗങ്ങളും സങ്കടങ്ങളും അനുഭവിക്കേണ്ടിവന്നി

ട്ടണമെന്നും മനസ്സിലാക്കിക്കൊടുക്കുന്നതോടൊപ്പം ഏതുതരം വിശുദ്ധമായ ആദർശനിഷ്ഠ മാത്രമേ ഇത്തരം മഹനീയകാര്യങ്ങൾ സാധിക്കാനാകുകയുള്ളൂവെന്നും, അതിന്റെ നിലനില്പിന് ഏതുതരം സഹിഷ്ണുതയും ആദർശപ്രതിപത്തിയുമാണ് കൈക്കൊള്ളേണ്ടതെന്നുമുള്ള മഹത്തരമായ പാഠം കൂടി പഠിപ്പിക്കണമെന്നുള്ളതാണ് ഗ്രന്ഥകാരന്റെ ഉദ്ദേശം. ഈ ഉൽകൃഷ്ടകാര്യസാദ്ധ്യത്തിനുതകുന്ന സംഗതികളത്രയും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അത്യാവശ്യകങ്ങളല്ലാത്ത പല സംഗതികളും മനഃപൂർവ്വം വിട്ടുകളഞ്ഞിട്ടുമുണ്ട്. വമ്പിച്ച ഒരു രാഷ്ട്രത്തിന്റെ ഭാവിഭാഗ്യങ്ങളെ രൂപപ്പെടുത്തുന്നതിൽ ജാഗരൂകരായ ഇത്തരം മഹാപുരുഷന്മാരുടെ സംഭവഭൂയിഷ്ഠങ്ങളായ ചരിത്രപരമ്പരകളിൽ നിന്ന് ത്യാജ്യഗ്രാഹ്യ വിവേചനപുരസ്സരം വിജ്ഞേയാംശങ്ങളെ മാത്രം പെറുക്കിയെടുക്കുക എന്നുള്ളത് എത്രമാത്രം പ്രയാസപ്പെട്ടതാണെന്ന് അത്തരം പരിശ്രമങ്ങളിൽ ഏർപ്പെട്ടവർക്ക് മാത്രമേ അറിഞ്ഞുകൂടൂ. അതിൽ ഗ്രന്ഥകാരൻ തികച്ചും വിജയിയായിട്ടുണ്ടെന്ന് കാണുന്നതിൽ വിശിഷ്യ സന്തോഷിക്കേണ്ടിയിരിക്കുന്നു. ഇതിലെ ഭാഷ അവക്രവും സരളവുമായിട്ടുള്ളതിനാൽ വിദ്യാർത്ഥികളെ കൂടുതൽ ആകർഷിക്കുവാൻ പര്യാപ്തമാണ്.

പ്രതിപാദ്യവസ്തുവിന്റെ പ്രകൃഷ്ടതകൊണ്ടും, പ്രതിപാദനരീതിയുടെ സരളതകൊണ്ടും പ്രസ്തുത ഗ്രന്ഥം കേരളീയജനതയുടെ സമാദരത്തിനു പാത്രമാകുമെന്നതിൽ എ

നിസ്സു് സംശയലേശമില്ല. മേലാലും ഇത്തരങ്ങളായ സാഹിത്യവ്യവസായങ്ങളാൽ കൈരളിയെ സമാരാധിക്കുന്നതിൽ ഗ്രന്ഥകാരൻ ഉത്സുകനായി കാണേണമെന്ന ആശംസയോടെ ഞാൻ ഈ "മൂന്നു രത്നങ്ങളെ" കൈരളീയ മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളട്ടെ.

കോഴിക്കോട്,
1—12—47.

വിദ്വാൻ, വി. എം. ഗോവിന്ദമേനോൻ.

# മൂന്നു രത്നങ്ങൾ.

ഖണ്ഡം ഒന്ന്.

## മഹാത്മാ ഗാന്ധിജി.

പല മഹാന്മാരുടേയും ജന്മഭൂമിയാണ് ഏഷ്യാഭൂഖണ്ഡം. അതിലും വിശേഷിച്ചു ഈ മഹാന്മാരിൽ ഏറിയ ഭാഗവും ഭാരതഭൂമിയിൽത്തന്നെയാണ് ജനിച്ചിട്ടുള്ളതെന്നോക്കുമ്പോൾ ഏതൊരു ഭാരതീയനേയും അഭിമാനംകൊള്ളിക്കുന്ന ഒരു കാൎയ്യമാണത്. ഗൌതമബുദ്ധൻ, ശ്രീശങ്കരാചാൎയ്യർ, ശ്രീരാമകൃഷ്ണപരമഹംസർ, തുടങ്ങിയ ആദ്ധ്യാത്മികചിന്തകന്മാർ ആദ്ധ്യാത്മികതത്വങ്ങളെ ആവിഷ്കാരം ചെയ്യുകയും, അവയെ പ്രചരിപ്പിക്കുകയുംചെയ്തു. എന്നാൽ ഇവരെല്ലാംനിൎവ്വാണമടയുകയും, കാലക്രമേണ വിദേശീയഭരണം ഭാരതത്തിൽ സ്ഥാപിതമാകുകയും ചെയ്തതോടുകൂടി ഭാരതീയരുടെ ധാൎമ്മികബോധവും സംസ്കാരവും നശിക്കാൻ തുടങ്ങി. ജ്ഞാനവിജ്ഞാനങ്ങളുടെ കലവറയായിരുന്ന ഭാരതത്തെ വിദേശീയർ ചൂഷണം ചെയ്യാൻ ആരംഭിച്ചതോടുകൂടി ഭാരതജനത ഒന്നുമല്ലാത്ത വിധത്തിൽ കുഴങ്ങാൻ തുടങ്ങി. ഈ അവസരത്തിൽ ജനതയ്ക്കു് ഒരു നേതൃത്വം നല്കി ഉദ്ധരിച്ചു്, രാഷ്ട്രീയബോധത്തേയും മനുഷ്യധൎമ്മത്തേയും പുനഃസ്ഥാപിച്ചു്, നാട്ടിൽ ശാന്തിയും സമാധാനവും

നിലനിൎത്തുന്നതിന് യോഗ്യനായ ഒരു നേതാവിന്റെ ആവശ്യം അനിവാൎയ്യമായിത്തീൎന്നു. "യദാ യദാഹി ധൎമ്മസ്യ ഗ്ലാനിൎഭവതി ഭാരത, അഭ്യുത്ഥാനമധൎമ്മസ്യ തദാത്മാനം സൃജാമ്യഹം" എന്നു ഗീതയിൽ ഭഗവാൻ അൎജ്ജുനനോട് അരുളിച്ചെയ്തിരിക്കുന്ന തത്വമനുസരിച്ച് ഗാന്ധിജി നമ്മുടെ ഇടയിൽ ജനിച്ചു. സത്യം-അഹിംസ എന്ന രണ്ട് മഹനീയ ആദൎശങ്ങളെയാണ് അദ്ദേഹം ഭാരതജനതയ്ക്ക് ഉപദേശിച്ചുകൊടുത്തിട്ടുള്ളത്. മററു മതാചാൎയ്യന്മാരാരുംതന്നെ ഗാന്ധിജിയെപ്പോലെ മനുഷ്യസമുദായത്തിന്റെ സൎവ്വതോമുഖമായ ഉന്നമനത്തിനു വേണ്ടി പരിശ്രമിച്ചിട്ടില്ല. ലോകസേവനമാണ് യഥാൎത്ഥ ഈശ്വരഭക്തി. "ഹരി ഹരിജനങ്ങളിൽ സ്ഥിതി ചെയ്യുന്നതുകൊണ്ട് ഹരിജനങ്ങളെ സേവിക്കുകയാണ് ഹരിയെ അറിയാനുള്ള ശരിയായ മാൎഗ്ഗം" എന്ന കബീർദാസന്റെ പ്രസ്താവനയെ ആസ്പദമാക്കിയാണ് ഗാന്ധിജിയുടെ ഓരോ പ്രവൃത്തിയും. പതിതരെന്നും അപരിഷ്കൃതരെന്നും ധരിച്ചു മാനവസമുദായത്തിൽനിന്നും എത്രയോ അധികം ദൂരെ നിൎത്തിയിരുന്ന ഒരു വമ്പിച്ച ജനവിഭാഗത്തെ സമസൃഷ്ടിസ്നേഹത്തോടുകൂടി ഗാന്ധിജി ഉദ്ധരിച്ചു. ആത്മീയാഭിമാനം നശിച്ച് അടിമത്തശൃംഖലയാൽ ബന്ധിച്ചിരുന്ന ഭാരതീയരിൽ രാഷ്ട്രീയ ബോധവും ദേശപ്രേമവും ഉളവാക്കി. ദാരിദ്ര്യത്തിന്റെ മടിത്തട്ടിൽ കിടന്നു വലയുന്ന സാധാരണ ജനങ്ങൾക്കു 'ചൎക്കാ' എന്ന ദിവ്യായുധം നല്കി. ഇങ്ങിനെ മനുഷ്യരുടെ നാനാവിധമായ അവശതകളേയും മനസ്സിലാക്കി.

അവസ്ഥക്ക് തക്കതായ പരിഹാരങ്ങൾ നിർദ്ദേശിച്ച് 'സേവന'മെന്ന മഹാദാദർശത്തോടുകൂടി പരിപാവനവും ലഘുവും, എന്നാൽ ഉന്നതവുമായ ജീവിതം നയിച്ചു വരുന്ന ഈ ത്യാഗിവര്യൻെറ ജീവചരിത്രം വായിക്കുവാൻ ആരാണിഷ്ടപ്പെടാത്തത്?

## ജനനവും ബാല്യവും.

ഇന്ന് 'പോർബന്ദർ' എന്നറിയപ്പെടുന്നതും കാഠിയവാഡിൽ ദ്വാരകാപുരിക്കു സമീപമായി സ്ഥിതിചെയ്യുന്നതുമായ ഗ്രാമം പുരാതനകാലത്ത് സുദാമപുരി എന്ന നാമധേയത്താലാണറിയപ്പെട്ടിരുന്നതു. 1869 ഒക്ടോബർ മാസം 2-ാംനു- കഥാനായകൻ ഉത്തമ വൈശ്യകുലത്തിൽ ഈ സുദാമപുരിയിൽ ഭൂജാതനായി. പോർബന്ദർ ഗുജറാത്തിലെ രാജാക്കന്മാരുടെ തലസ്ഥാനവും കഥാനായകൻെറ പൂർവ്വികന്മാരിൽ പലരും അവിടുത്തെ രാജാക്കന്മാരുടെ മന്ത്രിപദം അലങ്കരിച്ചിട്ടുള്ളവരുമാണ്. ഗാന്ധിജിയുടെ പിതാവായ കർമ്മചന്ദ് 25 വർഷങ്ങൾവരെ പോർബന്ദറിലെ മന്ത്രിയായിരുന്നതിനുശേഷം സ്വസഹോദരനെ മന്ത്രിപദം ഏല്പിച്ചിട്ട് അദ്ദേഹം രാജക്കോട്ടിൽ വന്നു താമസമുറപ്പിച്ചു. കർമ്മചന്ദ് സത്യപ്രിയനും, വീരനും ധീരനുമായിരുന്നു. ഗാന്ധിജിയുടെ മാതാവു ധർമ്മതല്പരയും, പൂതസ്വഭാവിനിയുമായ ഒരു സ്ത്രീരത്നമായിരുന്നു. പരദുഃഖത്തിൽ അലിയുന്ന ഹൃദയത്തോടുകൂടിയ ആ മാതാവ് യഥാശക്തി ദരിദ്രന്മാരെ സഹായിക്കുക സാധാരണയായിരുന്നു. മാ

താപിതാക്കന്മാരുടെ ,ഗുണങ്ങാം ബാല്യകാലം മുതൽ ഗാന്ധിജിയിലും പ്രതിഫലിച്ച് കാണാനുണ്ടായിരുന്നു. പിതാവിനെപ്പോലെ നിർഭയനും, മാതാവിനെപ്പോലെ ഭയാലുവുമായ ഗാന്ധിജി ബാല്യകാലത്തിൽതന്നെ അചഞ്ചലമായ മാതൃഭക്തി ഉള്ളവനായിരുന്നു. കർമ്മചന്ദ് മോഹൻദാസ് എന്നാണ് അദ്ദേഹത്തിൻെറ പരിപൂർണ്ണമായ നാമധേയം.

## വിദ്യാഭ്യാസം.

കഥാനായകൻ അഞ്ചുവയസ്സ് പ്രായമുള്ളപ്പോാം പോർബന്ദറിലെ ഗുജറാത്തി പാഠശാലയിൽ ചേന്ന് അദ്ധ്യയനമാരംഭിച്ചു. തദനന്തരം രാജക്കോട്ടിലുള്ള പ്രാഥമികപാഠശാലയിൽ മൂന്നുകൊല്ലം പഠിച്ചു. പത്തുവയസ്സുള്ളപ്പോാം ഇംഗ്ലീഷുവിദ്യാഭ്യാസമാരംഭിക്കുകയും 17-ാമത്തെ വയസ്സിൽ മട്രിക്കലേഷൻ പരീക്ഷയിൽ വിജയിയാകുകയും ചെയ്തു. അക്കാലത്ത് ബാല്യവിവാഹം സാധാരണയായിരുന്നതിനാൽ കസ്തൂരിബായിയും ഗാന്ധിജിയും തമ്മിലുള്ള വിവാഹം അദ്ദേഹത്തിൻെറ വിദ്യാർത്ഥിജീവിതത്തിനിടയിൽതന്നെ നടന്നു. വിവാഹം കഴിഞ്ഞ് ഒരു വഷമായപ്പോഴേക്കും പിതാവു ദിവംഗതനായതിനാൽ ഗാന്ധിജി അസാമാന്യമായ ദുഃഖത്തിലാണ്ടു. സ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലത്ത് ഗാന്ധിജി ചില അസന്മാർഗ്ഗങ്ങളായ പ്രവൃത്തികളിൽ ഏർപ്പെടുകയും, തന്നിമിത്തം ധാർമ്മികവിചാരം അദ്ദേഹത്തിൽ ക്രമേണ കുറഞ്ഞുവരികയും ചെയ്തു. കഥാനായകൻെറ

അസാന്മാർഗ്ഗികനടപടികളിൽ അസ്വസ്ഥയായിത്തീൎന്ന മാതാവ് പുത്രനെ വിളിച്ചു ചോദിച്ചപ്പോൾ മാതൃഭക്തനായ ഗാന്ധിജിക്ക് മാതാവിനോട് കളവു പറയുന്നതിനുള്ള ധൈൎയ്യമില്ലാതിരുന്നതിനാൽ കാൎയ്യം സമ്മതിക്കുകയും, ആവക സംഗതികൾക്ക് പ്രോത്സാഹിപ്പിച്ചു വന്നിരുന്ന സ്നേഹിതന്മാരുടെ സാഹചൎയ്യം ഉപേക്ഷിക്കുകയും ചെയ്തു.

എൻട്രൻസ് പരീക്ഷയിൽ വിജയിയായതിനു ശേഷം കഥാനായകൻ ഭവനഗരത്തിലുള്ള കോളേജിൽ ചേൎന്ന് അദ്ധ്യയനം ആരംഭിച്ചു. അക്കാലത്ത് രാജക്കോട്ട് നിവാസിയായ ഒരാൾ ഇംഗ്ലണ്ടിൽനിന്നും ബാരിസ്റ്റർ പരീക്ഷയിൽ വിജയിയായി മടങ്ങി എത്തുകയും, ഗാന്ധിജിയുടെ ഒരു സ്നേഹിതൻ അദ്ദേഹത്തെ ബാരിസ്റ്റർ പരീക്ഷക്കു ലണ്ടനിൽ പോയി അദ്ധ്യയനം നടത്തുവാൻ പ്രേരിപ്പിക്കുകയും ചെയ്തു. എന്നാൽ ഗാന്ധിജിയുടെ മാതാവു് ഈ അഭിപ്രായത്തോടു് യോജിച്ചിരുന്നില്ല. അതിനെപ്പററി ഗാന്ധിജി സ്വയം ഇപ്രകാരം എഴുതിയിരിക്കുന്നു. "ഞാൻ ഇംഗ്ലണ്ടിൽ പോകുന്നതിനെപ്പററി ആലോചന നടത്തിയപ്പോൾ അമ്മ വളരെ അസന്തുഷ്ടയാകുകയും, അതിൽ ശക്തിയായ വിരോധം പ്രദൎശിപ്പിക്കുകയും ചെയ്തു. അവസാനം മദ്യം, മാംസം, പരസ്ത്രീസഹവാസം എന്നിവയിൽനിന്നും ഒഴിഞ്ഞിരിക്കാമെന്ന് ഒരു ജൈനസന്ന്യാസിയുടെ മുമ്പിൽവച്ചു് ശപഥം ചെയ്തപ്പോൾ ലണ്ടനിൽ പോകുന്നതിനുള്ള അനുമതി മാതാവ് നല്കി. എന്റെ ഈ ശപഥം ലണ്ടനിൽ

വച്ച് എന്നെ പല ആപത്തുകളിൽനിന്നും രക്ഷിച്ചു.'' 1888_ൽ ഗാന്ധിജി വിദ്യാഭ്യാസാർത്ഥം ലണ്ടനിൽ എത്തി. അവിടെ എത്തിയ ഉടനെ തല്ക്കാലം ഒരു ഹോട്ടലിൽ താമസമുറപ്പിച്ചു. അവിടെ ഓരോ ഋതുവിലും വിവിധ നിറത്തിലും രീതിയിലുമുള്ള വസ്ത്രങ്ങൾ ധരിക്കുകയാണ് പതിവ്. ഗാന്ധിജി ഹിന്ദുസ്ഥാനത്തിൽ വച്ച് ധരിക്കുന്നതുപോലെയുള്ള വസ്ത്രങ്ങൾ ധരിച്ചുകൊണ്ട് പുറത്തിറങ്ങി സഞ്ചരിക്കുന്നതു കണ്ടിട്ട് ജനങ്ങൾ ചിരിക്കുവാൻ തുടങ്ങി. തദനന്തരം ഒരു സ്നേഹിതൻെറ ഉപദേശപ്രകാരം അദ്ദേഹം ദേശാനുകൂലമായ വസ്ത്രധാരണം ആരംഭിച്ചു. ഒരു പരിഷ്കൃതനായ യുവാവിനെപ്പോലെയായിരുന്നു ആദ്യകാലത്ത് ഇംഗ്ലണ്ടിലുള്ള അദ്ദേഹത്തിൻെറ വാസം.

ഒരു ദിവസം ലണ്ടനിൽ വെച്ച് ഒരു ഇംഗ്ലീഷുകാരൻ ഗാന്ധിജിയെ ഭക്ഷണത്തിനു ക്ഷണിച്ചതനുസരിച്ച് അദ്ദേഹം ആതിഥേയൻെറ ഗൃഹത്തിൽ എത്തി. ആഹാരത്തിനു മുമ്പുതന്നെ ഭക്ഷണസാധനങ്ങളുടെ കൂട്ടത്തിൽ മാംസമുണ്ടൊ എന്ന് ഗാന്ധിജി ചോദിച്ചതു കേട്ട് ആതിഥേയൻ കുപിതനാകുകയും, അവിടെനിന്നും ഉടൻതന്നെ പോകുന്നതിനാജ്ഞാപിക്കുകയും ചെയ്തു. ഗാന്ധിജി മിണ്ടാതെ അവിടെനിന്നും ഇറങ്ങിപ്പോരുകയും അന്നുമുതൽ പരിഷ്കാരാനുകൂലമായ വേഷവിധാനങ്ങൾ ഉപേക്ഷിച്ചു സാധാരണ രീതിയിലുള്ള വസ്ത്രധാരണംതന്നെ ആരംഭിക്കുകയും ചെയ്തു. ഒരു ചെറിയ കെട്ടിടം വാടകക്ക് എടുത്ത് സ്വന്തമായി ആഹാരം പാകം

ചെയ്തു കഴിക്കുവാനും തുടങ്ങി. മൂന്നു കൊല്ലംകൊണ്ടു് ബാരിസ്റ്റർ പരീക്ഷയിൽ വിജയം സമ്പാദിച്ചുകൊണ്ടു് 1891_ൽ ഇന്ത്യയിൽ മടങ്ങി എത്തി. ഗൃഹത്തിൽ എത്തിയപ്പോഴാണു് അദ്ദേഹത്തിൻെറ ധർമ്മതല്പരയായ മാതാവു് ചരമഗതിയടഞ്ഞു എന്ന ദാരുണമായ ദുഃഖവാർത്ത അറിയുവാനിടയായതു്. അക്കാലത്തെ സാമുദായികസമ്പ്രദായമനുസരിച്ചു് ഗാന്ധിജി ശുദ്ധി ചെയ്യപ്പെടുകയും, അതിനുശേഷം ബോംബെ ഹൈക്കോടതിയിൽ അഭിഭാഷകവൃത്തിയിൽ ഏർപ്പെടുകയും ചെയ്തു. 18 മാസം അഭിഭാഷകവൃത്തി നടത്തിയതിനുശേഷം ഒരു കേസ്സിനുവേണ്ടി അദ്ദേഹത്തിനു് ദക്ഷിണാഫ്രിക്കയിൽ പോകുവാനിടയായി. പോർബന്തർ നിവാസികളായ ഏതാനും കച്ചവടക്കാരുടെ ഒരു കമ്പനി ദക്ഷിണാഫ്രിക്കയിലുള്ള 'പ്രിട്ടോറിയാ'യിൽ വ്യാപാരം നടത്തിവന്നിരുന്നു. ആ കമ്പനിക്കാരുടെ ഒരു കേസ് ഗാന്ധിജിയുടെ ജ്യേഷ്ഠസഹോദരൻെറ നിർബന്ധം നിമിത്തം അദ്ദേഹം സ്വീകരിച്ചു.

## ദക്ഷിണാഫ്രിക്കയിലെ മർദ്ദനം.

വനങ്ങൾ, പർവതങ്ങൾ, നദികൾ മുതലായവ നിറഞ്ഞതും നൈസർഗ്ഗികരാമണീയകം വഴിഞ്ഞൊഴുകുന്നതുമായ ഒരു ഭൂവിഭാഗമാണു് ആഫ്രിക്ക. മനുഷ്യവാസം വളരെ കുറവായ ഈ സ്ഥലത്തു് കൃഷി ഒന്നും ചെയ്യാതെ തരിശായി കിടക്കുന്ന ഭൂമി ധാരാളമുണ്ടു്. ആഫ്രിക്കയിലെ യഥാർത്ഥ നിവാസികൾ അപരിഷ്കൃതരും ദരിദ്ര

ന്തമായ ഒരു കൂട്ടം ആളുകളാണ്. ആഫ്രിക്കയിലെ ഭൂമി ഇങ്ങനെ വെറുതെ കിടക്കുന്നതു കണ്ട് ലണ്ടൻ, ഫ്രാൻസ്, ജർമ്മനി, ഡച്ച് മുതലായ രാജ്യങ്ങളിൽനിന്നും ആളുകൾ ഇവിടെ വന്ന് കുടിയേറി പാർക്കാൻ തുടങ്ങി. ആഫ്രിക്കയിലുള്ള 'ട്രാൻസ്‌വാൾ' എന്ന വിശാലമായ ഭൂവിഭാഗത്തെ ഇംഗ്ലീഷുകാർ അവരുടെ അധീനത്തിലാക്കി കൃഷി ചെയ്യുവാൻ ആരംഭിച്ചു. എന്നാൽ യൂറോപ്യന്മാർക്ക് ശാരീരികമായ പ്രയത്നം ചെയ്യുന്നതിനെക്കാൾ 'മുതലാളി'യായിരിക്കുന്നതിലായിരുന്നു കൂടുതൽ ഇഷ്ടം. തന്നിമിത്തം ഭാരതീയരായ ജനങ്ങളെ ആഫ്രിക്കയിലേക്ക് അയപ്പിക്കുന്നതിന് ബ്രിട്ടീഷ് ഗവർമെൻറിൻെറ സഹായത്തോടുകൂടി അവർ ചില നിയമങ്ങൾ ഉണ്ടാക്കിച്ചു. അനേകായിരം ഭാരതീയർ ദക്ഷിണാഫ്രിക്കയിൽ കൂലിവേലക്കായി ചെന്നുചേർന്നു. അവിടെ പല മില്ലുകൾ സ്ഥാപിക്കപ്പെടുകയും, വലിയ തോതിൽ കൃഷി ആരംഭിക്കുകയും ചെയ്തു. ഭാരതീയരായ തൊഴിലാളികളുടെ പരിശ്രമഫലമായി ഇംഗ്ലീഷുകാർ ധനവാന്മാരും, സുഖസന്തോഷമുള്ളവരും ആയിത്തീർന്നപ്പോൾ അവർ തൊഴിലാളികളെ ഉപദ്രവിക്കുവാനും, തൊഴിലാളികൾക്ക് വിരുദ്ധമായിട്ടുള്ള നിയമങ്ങൾ അവിടത്തെ ഗവർമെൻറിനെക്കൊണ്ടുണ്ടാക്കിക്കുവാനും തുടങ്ങി. ആഫ്രിക്കയിൽ ഒന്നര ലക്ഷത്തിലധികം തൊഴിലാളികളും മററു കൂലിക്കാരും ഉണ്ടായിരുന്നു. യൂറോപ്യന്മാരുടെ അക്രമങ്ങളെക്കൊണ്ട് അവർ ദുരന്തദുരിതങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുമ്പോഴാണ് ഗാന്ധിജി അവിടെ ചെന്നുചേർന്നത്.

ആഫ്രിക്കയിലെ ഈ ഭൂവിഭാഗം അദ്ദേഹത്തിന് വളരെ നല്ലതായിത്തോന്നിയെങ്കിലും അവിടുത്തെ രീതികറം കണ്ട് അദ്ദേഹം ആശ്ചര്യപരതന്ത്രനായി. അവിടെയുള്ള യൂറോപ്യന്മാരുടെ പെരുമാററം ഏററവും ക്രൂരമായിരുന്നു. ഗാന്ധിജി കേസ് വാദിക്കുവാൻ വേണ്ടി പ്രിട്ടോറിയായിലേക്ക് ഒരു ഒന്നാംക്ലാസ് ടിക്കററുവാങ്ങി വണ്ടിയിൽ കയറി ഇരുന്നു. അതേ മുറിയിൽതന്നെ ഇരുന്ന ഒരു ഇംഗ്ലീഷുകാരന് ഒരു ഇന്ത്യക്കാരൻ അയാളോടൊപ്പം ഇരിക്കുന്നതു് അസഹ്യമായിത്തോന്നി. തൽഫലമായി അയാറം ഗാഡിനെ വിളിച്ച് ഭാരതീയനെ പുറത്താക്കുവാൻ ആജ്ഞാപിച്ചു. വണ്ടിയിൽനിന്നും ഇറങ്ങി സാമാനവണ്ടിയിൽ പോയി ഇരിക്കുവാൻ ഗാഡ് ഗാന്ധിജിയോടു പറഞ്ഞപ്പോറം ഞാൻ ഒന്നാംക്ലാസ് ടിക്കററാണ് വാങ്ങിയിട്ടുള്ളതെന്ന് ഗാന്ധിജി പറയുകയും അതുകേട്ട് ക്രുദ്ധനായ ഗാഡ് പോലീസുകാരനെ വിളിച്ചു ബലാല്ക്കാരമായി അദ്ദേഹത്തിനെ വണ്ടിയിൽനിന്നും പുറത്താക്കുകയും ചെയ്തു. സാമാനങ്ങളെല്ലാം പ്ലാററ് ഫാറത്തിൽതന്നെ വലിച്ചെറിഞ്ഞു. അദ്ദേഹം രാത്രി മുഴുവൻ അസഹ്യമായ തണുപ്പിൽ വിറച്ചുകൊണ്ട് അവിടെത്തന്നെ കഴിച്ചുകൂട്ടി. ഒരിക്കൽ കഥാനായകൻ ട്രാൻസ്‌വാറം ട്രെയിനിൽ യാത്ര ചെയ്തുകൊണ്ടിരുന്നപ്പോറം ഒരു ഗാഡ് വന്ന് "നീ ഇവിടെനിന്നും മാറി എൻെറ കാല്ക്കൽ ഇരിക്ക്" എന്നുപറഞ്ഞു. അവിടെ എഴുന്നേററു നിന്നിരുന്ന ഗാന്ധിജിയെ ഗാഡ് നിർദ്ദയം പ്രഹരിച്ചു. മറെറാരവസരത്തിൽ ആഫ്രിക്കയിലെ യൂറോപ്യന്മാരു

ടെ പ്രസിഡന്റ് താമസിച്ചിരുന്ന ബംഗ്ലാവിന്റെ മുമ്പിൽകൂടെയുള്ള റോഡിൽകൂടെ സഞ്ചരിച്ചു എന്നു അപരാധത്തിന് ഗാന്ധിജിയെ ഒരു പോലീസുകാരൻ കാലുകൊണ്ട് ചവിട്ടി, അതിലെ നടക്കരുതെന്നു പറഞ്ഞു. ഈ വക അനുഭവങ്ങളാൽ ആഫ്രിക്കയിലെ താമസം മതിയാക്കി ഭാരതത്തിലേക്കു മടങ്ങുവാൻ അദ്ദേഹം ആഗ്രഹിച്ചെങ്കിലും, ഒരു കൊല്ലംവരെ കേസു സംബന്ധമായി അവിടെ താമസിക്കേണ്ടിയിരുന്നതിനാൽ ഈ വിധത്തിലുള്ള കഷ്ടതകളേയും അവമാനങ്ങളേയും സഹിച്ചുകൊണ്ട് അദ്ദേഹം ഒരു കൊല്ലം അവിടെ കഴിച്ചുകൂട്ടുകതന്നെ ചെയ്തു.

ഹിന്ദുസ്ഥാനത്തിലേക്കു ഗാന്ധിജി മടങ്ങുവാൻ തുടങ്ങിയപ്പോഴും ആഫ്രിക്കയിൽ ഭാരതീയർക്കുള്ള അവകാശത്തെ നശിപ്പിക്കുന്നതായ ഒരു നിയമം അവിടെ നടപ്പിൽ വരുത്താൻ പോകുന്ന കാര്യം അദ്ദേഹം കേട്ടു. യൂറോപ്യന്മാരിൽനിന്നും പലവിധ കഷ്ടതകളും അനുഭവിക്കാനിടയായ കഥാനായകന് ഈ വാർത്താശ്രവണത്തിൽ തീവ്രമായ ഹൃദയവേദനയുണ്ടായി. അദ്ദേഹം അവിടെയുള്ള ഭാരതീയരായ പതിനായിരം ആളുകളെക്കൊണ്ട് ഒപ്പിടുവിച്ചു ഒരു ഭീമഹർജി ലണ്ടനിലെ പാർലിമെന്റ് സെക്രട്ടറിക്ക് അയപ്പിച്ചു. ഞങ്ങൾക്കുവേണ്ട ഉപദേശങ്ങൾ നല്കുന്നതിനും, ഞങ്ങളുടെ കേസുകൾ നടത്തുന്നതിനും അങ്ങയുടെ സഹായം അത്യന്താപേക്ഷിതമാണെന്ന് ഭാരതീയർ ഗാന്ധിജിയോടഭ്യർത്ഥിച്ചതു നിമിത്തം, തന്റെ ദേശവാസികളായ സഹോദരന്മാരെ സ

റായിക്കുവാൻവേണ്ടി അദ്ദേഹം അവിടെത്തന്നെ താമസമുറപ്പിച്ചു. ഇംഗ്ലീഷുകാർ പല തടസ്സങ്ങളും ഉണ്ടാക്കിയെങ്കിലും ഹൈക്കോടതി ഗാന്ധിജിക്കു അഭിഭാഷകവൃത്തി തുടരുന്നതിനുള്ള അനുമതി നല്കി. രണ്ടുകൊല്ലം വരെ അദ്ദേഹം അഭിഭാഷകവൃത്തി തുടൎന്നുകൊണ്ടിരുന്നു. ഇതിനിടയിൽ "നെറ്റാൽ ഇന്ത്യൻ കോൺഗ്രസ് എന്നും, നെറ്റാൽ ഇൻഡ്യൻ എഡ്യൂക്കേഷൻ" എന്നുമുള്ള പേരുകളിൽ രണ്ടു സ്ഥാപനങ്ങൾ അവിടെ സ്ഥാപിച്ചു.

1896-ൽ ഗാന്ധിജി ഭാൎയ്യയേയും കുട്ടികളേയും കൂട്ടിക്കൊണ്ടുപോകുവാൻവേണ്ടി ഇന്ത്യയിൽ മടങ്ങിവന്നു. ആഫ്രിക്കയിലുള്ള ഭാരതീയർ അനുഭവിക്കുന്ന നരകതുല്യമായ യാതനകളെ പത്രങ്ങളിൽ പ്രസിദ്ധം ചെയ്യിക്കുകയും, തദ്വാരാ ഭാരതീയരായ അനേകംപേരെ അറിയിക്കുകയും ചെയ്തു. ഈ വാൎത്ത ഇംഗ്ലണ്ടിലും പ്രചരിച്ചു. പത്രത്തിൽ ഈ വാൎത്തകൾ വായിക്കുവാനിടയായ ആഫ്രിക്കയിലെ യൂറോപ്യന്മാർ കുറെപ്പേരുടെ ക്രോധാന്ധരായി. ഇംഗ്ലീഷുകാർ ആഫ്രിക്കയിലുള്ള ഭാരതീയരെ ക്രമാതീതമായി ഉപദ്രവിക്കുന്നു എന്നും അതുകൊണ്ട് ഉടൻതന്നെ മടങ്ങിവരണമെന്നും കാണിച്ചുകൊണ്ടുള്ള കമ്പി ഗാന്ധിജിക്ക് ലഭിക്കുകയാൽ അദ്ദേഹം താമസിയാതെ തന്നെ ഭാൎയ്യാപുത്രന്മാരോടുകൂടി ആഫ്രിക്കയിലേക്ക് പുറപ്പെട്ടു. ഗാന്ധിജി വീണ്ടും ആഫ്രിക്കയിലേക്കു വരുന്നു എന്നുള്ള കാൎയ്യം ഇംഗ്ലീഷുകാർ കേട്ടപ്പോൾ അവർ പല യോഗങ്ങൾ ചേരുകയും അദ്ദേഹത്തിനെ കപ്പലിൽനി

നും ഇറങ്ങുവാൻ അനുവദിക്കാതെ മടക്കി അയക്കുന്നതിന് പ്രക്ഷോഭണങ്ങൾ കൂട്ടുകയും ചെയ്തു. വെള്ളക്കാരുടെ പ്രക്ഷോഭണത്തിന്റെ ഫലമായി ഗാന്ധിജി കയറിയിരുന്ന കപ്പൽ ഒരുമാസം മുഴുവൻ കരയടുക്കാതേയും, അതിൽനിന്നും ഇന്ത്യക്കാരെ ഇറക്കാതേയുമിരുന്നു. കപ്പലിന്റെ ഉടമസ്ഥൻ വളരെ വിഷമിക്കുകയും അവസാനം അയാളുടെ പ്രയത്നഫലമായി കപ്പൽ 1897 ജനുവരി 18-ാംനു- കരയ്ക്കടുത്തു് യാത്രക്കാരെ ഇറക്കുകയും ചെയ്തു. കരയ്ക്കു് ഇംഗ്ലീഷുകാർ കൂട്ടംകൂടിനിന്ന് ഗാന്ധിജിയെ അന്വേഷിച്ചു. എന്നാൽ ഏതാനും ഇംഗ്ലീഷുകാരുടെതന്നെ സഹായത്തോടുകൂടി അദ്ദേഹം ട്രാൻസ്വാളിലെ പ്രസിദ്ധ വർത്തകപ്രമാണിയായ "രുസ്തംജി പാർസി"യുടെ ഭവനത്തിൽ എത്തിച്ചേർന്നു. വഴിമദ്ധ്യേ ചില ഇംഗ്ലീഷുകാർ അദ്ദേഹത്തിനെ തിരിച്ചറിയുകയും, കുറെയൊക്കെ ദേഹോപദ്രവമേല്പിക്കുകയുമുണ്ടായി.

## ബോവർ യുദ്ധം.

ഗാന്ധിജി പ്രകൃത്യാ തന്നെ ശാന്തി പ്രിയനും സഹനശീലനുമാണ്. തന്റെ ജീവിതലക്ഷ്യമായി അദ്ദേഹം സ്വീകരിച്ചിട്ടുള്ളതു തന്നെ സത്യവും അഹിംസയുമാണ്. ഇംഗ്ലീഷുകാരിൽനിന്നും ഇത്രയും ഉപദ്രവങ്ങൾ സഹിക്കാനിടയായിട്ടു പോലും കഥാനായകന്റെ മനസ്സിൽ ഇംഗ്ലീഷുകാരോട് വിദ്വേഷമുണ്ടായില്ല. 1899-ൽ ബോവറുകാരും ഇംഗ്ലീഷുകാരും തമ്മിൽ ആഫ്രിക്കയിൽവെച്ചു യുദ്ധമാരംഭിച്ചു. ബോവർ (ഡച്ചു് ജനങ്ങൾ)കാർക്ക് കച്ചു

വടസംബന്ധമായി ഇംഗ്ലീഷുകാരിൽനിന്നും പല ഉപദ്രവങ്ങളും ഉണ്ടായിക്കൊണ്ടിരുന്നു. തന്നിമിത്തം പ്രതികാരേച്ഛുക്കളായിത്തീർന്ന ഡച്ചുകാർ യുദ്ധസമയത്ത് ഇംഗ്ലീഷുകാരെ പലവിധത്തിലും ഉപദ്രവിച്ചു. ആ സമയത്ത് ഇംഗ്ലീഷുകാർക്ക് ഇന്ത്യക്കാരുടെ സഹായം അനിവാര്യമായിത്തീർന്നു. ആപത്തുകാലത്ത് ആരേയും സഹായിക്കേണ്ടതു് മനുഷ്യധർമ്മമാണെന്നുള്ള ബോധത്താൽ ഗാന്ധിജി ഇംഗ്ലീഷുകാരെ സഹായിക്കാൻ തയ്യാറായി. ആയിരം ഭാരതീയരെ ചേർത്തു് ഒരു സംഘം രൂപീകരിച്ചു് യുദ്ധത്തിൽ മുറിവേററ ജനങ്ങളെ ശുശ്രൂഷിക്കുന്ന ഭാരം ഗാന്ധിജിതന്നെ ഏററു. കഥാനായകന്റെ ആത്മാർത്ഥമായ ശുശ്രൂഷയാൽ അനേകം പേർ രക്ഷപ്പെട്ടു. അവസാനം യുദ്ധത്തിൽ ഡച്ചുകാർ പരാജിതരാകുകയും, ട്രാൻസ്‌വാൾ ഇംഗ്ലീഷുകാരുടെ അധീനത്തിലാകുകയും ചെയ്തു. ജോഹാൻസ്ബർഗ്ഗിൽ ഇംഗ്ലീഷുകാർ ഒരു വിജയസ്തംഭം പണികഴിപ്പിക്കുകയും അതിൽ യുദ്ധത്തിൽ മൃതിയടഞ്ഞവരുടെ പേരുകൾ ഹിന്ദി, ഉർദു, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ എഴുതിവയ്ക്കുകയും ചെയ്തു. ഇംഗ്ലീഷുകാർക്ക് ഭാരതീയരിൽനിന്നും വേണ്ടത്ര സഹായങ്ങൾ ലഭിച്ചിരിക്കുന്നതുനിമിത്തം അവർ മേലാൽ ഭാരതീയരെ ഉപദ്രവിക്കുകയില്ലെന്ന് സത്യസന്ധനായ ഗാന്ധിജി വിശ്വസിച്ചുകൊണ്ട് ഇന്ത്യയിലേക്കു മടങ്ങി. എന്നാൽ ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ ഇംഗ്ലീഷുകാർ വീണ്ടും ഭാരതീയരെ ഉപദ്രവിക്കുന്നു എന്നുള്ള വിവരം ഗാന്ധിജിക്ക് ലഭിക്കുകയാൽ അദ്ദേഹം 1903-ൽ വീണ്ടും ആഫ്രിക്കയിലേക്ക് യാത്രതിരിച്ചു.

വീണ്ടും പ്രിട്ടോറിയാസുപ്രീം കോട്ടിൽതന്നെ അഭിഭാഷകവൃത്തി അദ്ദേഹം തുടൎന്നു. ആ സമയത്തു് അദ്ദേഹം "ഇൻഡ്യൻ ഒപ്പീനിയൻ" എന്ന പേരിൽ ഒരു പത്രമാരംഭിച്ചു്, ഇന്ത്യക്കാരുടെ ദാരുണമായ ദുഃഖാനുഭവങ്ങളെ അതിൽ പ്രസിദ്ധം ചെയ്തുകൊണ്ടിരുന്നു. ഗാന്ധിജി ഇംഗ്ലീഷുകാരെ അനേകം സന്ദൎഭങ്ങളിൽ സഹായിച്ചിരുന്നെങ്കിലും, കൃതഘ്നരും വഞ്ചകന്മാരുമായ ഇംഗ്ലീഷുകാൎക്കു ഇന്ത്യക്കാരോടുള്ള വെറുപ്പിനും, വിദ്വേഷത്തിനും യാതൊരു കുറവും ഉണ്ടായില്ല. അദ്ദേഹം പല പ്രാവശ്യവും അവമാനിതനാക്കപ്പെട്ടുകൊണ്ടിരുന്നു. ഓരോ ഇന്ത്യക്കാരനും ആഫ്രിക്കയിൽ പേരു രജിസ്റ്റർ ചെയ്യിക്കണമെന്നുള്ള ഒരു നിയമം അവിടെ ഉണ്ടായി. ഇന്ത്യക്കാർ യോഗംചേൎന്നു് ആരും പേരു രജിസ്റ്റർ ചെയ്യിക്കുകയൊ, വിരൽ അടയാളം പതിപ്പിക്കുകയൊ ചെയ്യരുതെന്നു് നിശ്ചയിച്ചു. ഈ നിയമത്തിനു വിരുദ്ധമായി ഒരു ഡപ്യൂട്ടേഷൻ ലണ്ടനിലേക്കു് ഗാന്ധിജിയുടെതന്നെ നേതൃത്വത്തിൽ പോയി. അവിടെ പല യോഗങ്ങളിലും ആഫ്രിക്കയിലെ ഇന്ത്യക്കാരുടെ നരകയാതനകളെപ്പററി അദ്ദേഹം പ്രസംഗിച്ചു. ആഫ്രിക്കയിൽ നിയമപൂൎവ്വമായ ഗവമ്മേൻറുണ്ടാകുന്നതുവരെ പേരു രജിസ്റ്റർ ചെയ്യേണ്ട ആവശ്യമില്ലെന്നു് ചക്രവൎത്തി മറുപടി പറഞ്ഞതുനിമിത്തം ഗാന്ധിജി ആഫ്രിക്കയിലേക്കു മടങ്ങി. എന്നാൽ അധികം താമസിയാതെ തന്നെ പുതിയ ഗവമ്മേൻറുണ്ടാകുകയും പേരു രജിസ്റ്റർ ചെയ്യണമെന്നുള്ള നിയമം പാസാകുകയും ചെയ്തു.

## സത്യാഗ്രഹയുദ്ധം.

ഗാന്ധിജി ലണ്ടനിൽനിന്നും മടങ്ങി വന്നതിനുശേഷം ഇന്ത്യക്കാരെ എല്ലാം വിളിച്ചുകൂട്ടി, നമ്മുടെ അധികാരത്തെ ഇപ്പോഴും സംരക്ഷിക്കുന്നില്ലെങ്കിൽ ഇന്ത്യക്കാരുടെ സ്ഥിതി വളരെ വഷളായിത്തീരുമെന്നും, മേലാൽ ഇതിലും കഠിനമായ നിയമങ്ങൾ പാസ്സാക്കപ്പെടുമെന്നും, അദ്ദേഹം ജനങ്ങളെ ഉൽബോധിപ്പിച്ചു. ഇന്ത്യക്കാർ ശാന്തഭാവത്തോടുകൂടി പേരു രജിസ്റ്റർ ചെയ്യിക്കുകയില്ലെന്ന് ശഠിച്ചു. ഗാന്ധിജിയേയും മററ് അനേകം പേരേയും ഇതുസംബന്ധിച്ച് ജയിലിൽ അടച്ചു. അതുകൊണ്ടു ഫലമൊന്നും ഉണ്ടാകാതിരുന്നപ്പോൾ ഗവമ്മേൻറ് ഒരുപായം പ്രയോഗിച്ചു. രജിസ്റ്റർചെയ്യുന്ന ഏപ്പാട് മൂന്നുമാസത്തേക്കു നീട്ടിവയ്ക്കുകയും, ഈ മൂന്നുമാസത്തിനുള്ളിൽ എല്ലാവരും രജിസ്റ്റർ ചെയ്യിക്കുകയാണെങ്കിൽ നിയമം റദ്ദാക്കപ്പെടുന്നതാണെന്നും അറിയിച്ചു. ഗവമ്മേൻറ് വഞ്ചിക്കുമെന്നറിയാമെങ്കിലും ഗവമ്മേൻറിനു, അവസരം നല്കേണ്ടതാണെന്ന് ഗാന്ധിജി ജനങ്ങളോടുപദേശിക്കുകയും തന്റെ പേരു രജിസ്റ്റർ ചെയ്യിക്കുകയും ചെയ്തു. ഈ കാര്യം അവിടെ ഉണ്ടായിരുന്ന ചില മുസൽമാന്മാൎക്ക് ഇഷ്ടപ്പെട്ടില്ല. അവർ മുന്നാലു പേർ ചേൎന്ന് ഗാന്ധിജിയെ പ്രഹരിക്കുകയും, തൽഫലമായി അദ്ദേഹത്തിന്റെ മുൻവശത്തെ ചില പല്ലുകൾ നഷ്ടപ്പെടുകയും ചെയ്തു. തന്നിമിത്തം ഗാന്ധിജി വളരെ നാൾവരെ ശയ്യയെ ശരണം പ്രാപിച്ചു.

## വീണ്ടും സത്യാഗ്രഹം

ഗവമ്മേണ്ട് വാഗ്ദാന ലംഘനം ചെയ്തനിമിത്തം ഗാന്ധിജി വീണ്ടും സത്യാഗ്രഹസമരം തുടങ്ങുവാൻ നിർബ്ബന്ധിതനായി. ഈ പ്രാവശ്യം ദക്ഷിണാഫ്രിക്കയിലെ പ്രസിദ്ധ ബാരിസ്റ്ററായ മി. 'പോളക്' വലുതായ സഹായങ്ങഠം ചെയ്തു. ഗാന്ധിജി ജയിലിലായിരുന്നപ്പോഠം പോളക്തന്നെ അദ്ദേഹത്തിൻെറ പ്രവൃത്തികഠം നിവ്വഹിച്ചുവന്നു. ജയിലിൽ തടവുകാരോട് വളരെ നിർദ്ദയമായി പെരുമാറുകയും അവരെ പല വിധത്തിൽ ഉപദ്രവിക്കുകയും കഷ്ടപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു. ആദ്യത്തെ ദിവസംതന്നെ ഗാന്ധിജിയേയും അദ്ദേഹത്തിൻെറ കൂട്ടുകാരേയും കൊണ്ട് ജോലികഠം ചെയ്യിച്ചു. മൺവെട്ടി എടുത്തു വെട്ടിയതു നിമിത്തം അദ്ദേഹത്തിൻെറ കൈകളിൽ കുമളകഠം ഉണ്ടായി. കുമളകഠം പൊട്ടി അവയിൽനിന്നു നീരൊഴുകിക്കൊണ്ടിരുന്നു. തടവുകാരുടെ ആഹാരത്തിൽ കൊഴുപ്പു കലത്തിക്കൊടുത്തുവന്നിരുന്നതിനാൽ ആരും ആഹാരം കഴിക്കാതായി. ഗാന്ധിജിക്ക് നെയ്യ് കൊടുക്കാമെന്നു ജയിൽ അധികൃതർ പ്രസ്താവിച്ചപ്പോഠം തൻെറ കൂട്ടുകാക്കും നെയ്യ് കിട്ടണമെന്നദ്ദേഹം ശഠിച്ചു. ജയിലിലെ പ്രവൃത്തികളെപ്പററി "എൻെറ ജയിലിലെ അനുഭവങ്ങഠം" എന്ന പുസ്തകത്തിൽ ഗാന്ധിജി സ്വയം ഇപ്രകാരം എഴുതിയിരിക്കുന്നു. "മൺവെട്ടി എടുത്തു വെട്ടണം. നിർദ്ദയനായ ഒരു ഇൻസ്പെക്ടർ: 'വേഗം; വേഗം' എന്നു മുറവിളിച്ചുകൊണ്ടിരുന്നു. അനേകം പേർ കരയുന്നതു കണ്ട് എൻെറ ഹൃദ

യം തകൺന്നിട്ടുണ്ട്. എന്റെ കൈകഠം മുഴുവൻ കമളിച്ചു. ജ്ഞാനം വളരെ ക്ഷീണിച്ചുപോയിട്ടുണ്ട്. ഈ അവസര ങ്ങളിലെല്ലാം എല്ലാ കഷ്ടതയും സഹിക്കുവാനുള്ള ശക്തി പ്രദാനം ചെയ്യണമെന്നു ഞാൻ ഈശ്വരനെ പ്രാർത്ഥി ച്ചുകൊണ്ടിരുന്നു.'' രണ്ടുമാസംതികയുന്നതിനു മുമ്പുതന്നെ കഥാനായകൻ ജോഹാൻസ് ബർഗ് ജയിലിലേക്ക് മാറ്റപ്പെട്ടു. തടവുകാരന്റെ വസ്ത്രങ്ങഠം ധരിപ്പിച്ചു കാൽ നടയായി അദ്ദേഹത്തിനെ ജയിലിലേക്കു കൊണ്ടുപോ യി. മാന്യമല്ല്യ അദ്ദേഹത്തിനെ കണ്ടവരിൽ അശ്രുപൊ ഴിക്കാത്തവർ ആരും ഉണ്ടായിരുന്നില്ല. ജോഹാൻസ് ബ ർഗിൽവച്ചു ഒരുദിവസം ഗാന്ധിജി കക്കൂസിൽ പോ യി. ഇതിനിടയിൽ ഭയങ്കരാകാരനായ ഒരു പുരുഷൻ അവിടെവന്ന് അസഭ്യം പറയുവാൻ ഇടങ്ങി. ഇപ്പോഠം എഴുന്നേല്ക്കാമെന്നദ്ദേഹം പറഞ്ഞപ്പോഴേക്കും അയാഠം അദ്ദേഹത്തെ പിടിച്ചു പുറത്താക്കി. അദ്ദേഹം പരിഭ്രമി ച്ചില്ല, ചിരിച്ചുകൊണ്ട് നടന്നു. എന്നാൽ ഈ കാഴ്ച കണ്ട മററു തടവുകാർ അശ്രുപൊഴിച്ചു.

ജയിലിൽനിന്നും വിമുക്തനായി വന്ന ഉടനെ ഗാ ന്ധിജി വീണ്ടും ഒരു ഡെപ്യൂട്ടേഷനോടുകൂടി ലണ്ടനിൽ പോയി. അവിടെ പ്രക്ഷോഭണം നടത്തിയതിന്റെ ഫ ലമായി ചില കാര്യസാദ്ധ്യങ്ങഠം ഉണ്ടായി. ഗാന്ധിജിയു ടെ സ്നേഹിതനായിരുന്ന 'പോളക്' ഇതിനിടയിൽ ഇന്ത്യ യിൽ എത്തുകയും, ആഫ്രിക്കയിലെ സ്ഥിതിഗതികളെ ല്ലാം അവിടെയുള്ള ആളുകളെ ധരിപ്പിക്കുകയും ചെയ്തു. **1912**-ൽ ഗോപാലകൃഷ്ണഗോഖലെ പ്രഭാസഭയിൽ ശ

ക്തിമത്തായ ഭാഷയിൽ ആഫ്രിക്കയിലെ അക്രമങ്ങളെപ്പററി പ്രസ്താവിച്ചു. അക്കാലത്തു ഇന്ത്യാ വൈസ്രായിയായിരുന്ന ലാർഡ് ഹാർഡിഞ്ച് ഇതിൽ സഹതാപം പ്രകടിപ്പിച്ചു. 1912_ൽ ഇന്ത്യാ ഗവമ്മേൻറ് നിർബ്ബന്ധം പിടിച്ചു് ഒരു കൊല്ലക്കാലത്തേക്കു റജിസ്റ്റർ ഏർപ്പാട് നിർത്തിവച്ചു. ഗാന്ധിജിയുടെ ക്ഷണമനുസരിച്ചു ഗോഖലെ ആഫ്രിക്കയിൽ പോകുകയും, അവിടത്തെ അധികൃതന്മാരെ സന്ദർശിക്കുകയും ചെയ്തു. നിയമനിർമ്മാണത്തിൽ വേണ്ടത്ര ശ്രദ്ധ പതിപ്പിക്കുന്നതാണെന്ന് അവർ അദ്ദേഹത്തിനുറപ്പു കൊടുത്തതിനാൽ ഒരു മാസത്തിനുശേഷം ഗോഖലെജി ഇന്ത്യയിലേക്കു മടങ്ങി.

1913_ൽ ആഫ്രിക്കാപാർലിമെൻറ് സമ്മേളിക്കുകയും പല പുതിയ നിയമങ്ങളും നിർമ്മിക്കുകയും ചെയ്തു. എന്നാൽ പുരാതന നിയമം റദ്ദാക്കിയില്ല. റദ്ദ്ചെയ്യാമെന്ന് ഗവമ്മേണ്ട് ഉറപ്പുതന്ന നിയമം റദ്ദാക്കിക്കാണാത്തതിനാൽ സത്യാഗ്രഹയുദ്ധം ചെയ്യുവാൻ ഞങ്ങൾ നിർബ്ബന്ധിതരാകുമെന്ന് ഗാന്ധിജി ഗവമ്മേണ്ടിനു എഴുതി. എന്നാൽ ഗവമ്മേൻറ് ഗാന്ധിജിയുടെ കത്തിനെ അല്പംപോലും മാനിച്ചില്ല. തന്നിമിത്തം 1913_ൽ വീണ്ടും സത്യാഗ്രഹമാരംഭിച്ചു. ഈ പ്രാവശ്യത്തെ സത്യാഗ്രഹസമരത്തിൽ സ്ത്രീകളും പങ്കെടുത്തു. ഗാന്ധിജി പുരുഷന്മാരുടേയും, കസ്തൂരിബായിഗാന്ധി സ്ത്രീകളുടേയും നേതൃത്വം വഹിച്ചു. സ്ത്രീകൾ വലിയ വീരത പ്രദർശിപ്പിച്ചു. ഒരു സ്ത്രീയുടെ കുട്ടി റോഡിൽകൂടെ പോകുമ്പോൾ മരിക്കാനിടയായി. ഈ അവസരത്തിൽ "മരിച്ചവരെപ്പററി

ദുഃഖിക്കേണ്ട ആവശ്യമില്ലെന്നും, ജീവിച്ചിരിക്കുന്നവക്കു വേണ്ടി പ്രവർത്തിക്കേണ്ടതാണ് കർത്തവ്യമെന്നുമാണ്" ആ വീരവനിത പ്രസ്താവിച്ചത്. ഗാന്ധിജിയും അനേകം സ്ത്രീപുരുഷന്മാരും ജയിലിനുള്ളിൽ അടയ്ക്കപ്പെട്ടു. ഇംഗ്ലണ്ടിലും ഇന്ത്യയിലും വലിയ പ്രക്ഷോഭണങ്ങൾ നടന്നു. ഗവൺമെണ്ടു വാശ്പരിപാലിക്കാതിരുന്നതിനാൽ ഗോഖലെ പ്രക്ഷോഭണമുണ്ടാക്കുകയും, പോളകിനെ ലണ്ടനിൽ അയയ്ക്കുകയും ചെയ്തു. പ്രക്ഷോഭണത്തിൻെറ ശക്തി പ്രതിദിനം വർദ്ധിച്ചുവരുന്നതു കണ്ട് ബ്രിട്ടീഷുഗവൺമെണ്ട് ആഫ്രിക്കയിലെ സ്ഥിതിഗതികളെപ്പററി അന്വേഷിക്കുവാൻ ഒരു കമ്മീഷനെ അയക്കുകയും, ജയിലിലാക്കപ്പെട്ട തടവുകാരെയെല്ലാം മോചിപ്പിക്കുകയും ചെയ്തു. കമ്മീഷൻ 1914 മാർച്ചിൽ റിപ്പോർട്ട് പാർലിമെണ്ടിൽ സമർപ്പിച്ചു. ഇന്ത്യക്കാരുടെ പേരിലുള്ള അന്യായപൂർണ്ണങ്ങളായ നിയമങ്ങളെ എല്ലാം എടുത്തുകളയുന്നതിനും, ഇന്ത്യൻ റിലീഫ്ബിൽ പാസാക്കുന്നതിനും റിപ്പോർട്ടിൽ പ്രത്യേകം ശുപാർശചെയ്തിരുന്നു. റിലീഫ്ബിൽ ഉടൻ പാസ്സായി. ഇങ്ങിനെ ആഫ്രിക്കാ സത്യാഗ്രഹത്തിൽ വിജയശ്രീലാളിതനായി ഗാന്ധിജി ഇന്ത്യയിലേക്ക് മടങ്ങി.

## സാബർമതി ആശ്രമം

ഹിന്ദുസ്ഥാനത്തിൽ മടങ്ങി എത്തിയതിനു ശേഷം ഗാന്ധിജി ഒരു കൊല്ലംവരെ യാതൊരു യോഗങ്ങളിലും പ്രസംഗിക്കുന്നതല്ലെന്നു നിശ്ചയിച്ചു. ഈ ഒരു കൊല്ലം മുഴുവൻ അദ്ദേഹം ഭാരതത്തിൻെറ യഥാർത്ഥ

സ്ഥിതി മനസ്സിലാക്കുന്നതിന്നു വേണ്ടിയുള്ള പരിശ്രമത്തിൽ ഏർപ്പെട്ടു. തൽഫലമായി ദേശസേവനത്തിന്നു വേണ്ടി പ്രാണാർപ്പണം ചെയ്യുവാൻ തയ്യാറുള്ള ഏതാനും യുവാക്കന്മാരെ സംഘടിപ്പിക്കണമെന്നദ്ദേഹം തീരുമാനിച്ചു. ഈ വിചാരസാദ്ധ്യത്തിന്നുവേണ്ടി നൈസർഗ്ഗികരാമണീയകം തിരതല്ലുന്ന സാബർമതി നദീതീരത്ത് 1915 മെ മാസം 30-ാംതീയതി കഥാനായകൻ ഒരാശ്രമം സ്ഥാപിച്ചു. ആശ്രമത്തിലെ അന്തേവാസികൾ എല്ലാം സത്യം, അഹിംസ, ബ്രഹ്മചര്യം എന്നീ വ്രതങ്ങളെ അനുഷ്ഠിക്കുന്നവരും, സ്വദേശി പ്രചരണത്തിൽ തല്പരരും ആയിരിക്കണമെന്നുള്ളതായിരുന്നു ഇവിടത്തെ നിബ്ബന്ധം. 12 വയസ്സിൽ കുറഞ്ഞ പ്രായമുള്ള കുട്ടികളെ ആശ്രമത്തിൽ പ്രവേശിപ്പിച്ചിരുന്നില്ല. കൃഷി, നെയ്ത്ത്, തോൽവ്യവസായം എന്നിവയ്ക്കും പുറമെ, അക്ഷരാഭ്യാസവും ആശ്രമത്തിൽ പരിശീലിപ്പിച്ചുവന്നിരുന്നു. രാഷ്ട്രീയവിജ്ഞാനത്തിന്റെ കേന്ദ്രമായിരുന്ന ഈ ആശ്രമത്തിൽ പരിശീലനം സിദ്ധിച്ച നിരവധി സ്ത്രീപുരുഷന്മാർ ദേശസേവനത്തിന്നുവേണ്ടി തങ്ങളുടെ അമൂല്യമായ ജീവനെ ബലി കഴിച്ചിട്ടുണ്ട്.

1918-ൽ ലഖ്നൌവിൽ അഖിലേന്ത്യാ കോൺഗ്രസ് സമ്മേളനം നടന്ന അവസരത്തിൽ ഗാന്ധിജിയും അതിൽ സംബന്ധിച്ചിരുന്നു. ബീഹാറിൽ ഇംഗ്ലീഷുകാരായ സെമിന്താരന്മാരുടെ വലിയ അക്രമങ്ങൾ നടക്കുന്നുണ്ടെന്നും, അതിനെപ്പററി എന്തെങ്കിലും സംസാരിക്കണമെന്നും ചിലർ ഗാന്ധിജിയോടപേക്ഷിച്ചു. ബീഹാ

റിൽ പോയി അവിടത്തെ സ്ഥിതിഗതികൾ നേരിട്ടറിയാതെ തനിക്കൊന്നും തന്നെ പറയാൻ സാദ്ധ്യമല്ലെന്നു് അദ്ദേഹം മറുപടി പറഞ്ഞു. 1917 ഏപ്രിൽ 15-ാംതീയതി ഗാന്ധിജി ബീഹാറിലേക്ക് പുറപ്പെടുകയും, അവിടത്തെ പല ജില്ലകളിലും സഞ്ചരിച്ചു് കർഷകരുടെ യഥാർത്ഥ സ്ഥിതികൾ നേരിട്ടു് കണ്ടറിയുകയും ചെയ്തു. നീലം കൃഷിയിൽനിന്നും കൂടുതൽ നികുതി ഈടാക്കുകയും, കർഷകരെക്കൊണ്ടു് കൂലി കൊടുക്കാതെ അവിടെ വളരെ പണി എടുപ്പിക്കുകയും ചെയ്തു വന്നിരുന്നു.

അവിടത്തെ സ്ഥിതിഗതികൾ നേരിട്ടു കണ്ടു് മനസ്സിലാക്കിയ ഗാന്ധിജി നാനാവിധ ചിന്തകൾക്കും അധീനനായിത്തീർന്നു. തൽഫലമായി ഏതു വിധേനയും അവരെ ഈ ആപത്തിൽനിന്നും മോചിപ്പിക്കേണ്ടതാണെന്നു് ദീനാനുകമ്പിയായ അദ്ദേഹം തീരുമാനിച്ചു. ഉടൻതന്നെ ഒരു വലിയ പ്രക്ഷോഭണം മുഖേന വിവരം ഗവർമ്മേൻറിനെ അറിയിച്ചു. പ്രക്ഷോഭണഫലമായി ഗവർമ്മേൻറ് മഹാത്മജി ഉൾപ്പെടെയുള്ള ഒരു കമ്മീഷനെ നിയമിച്ചു. കമ്മീഷൻ റിപ്പോർട്ടു് ഗവർമ്മേൻറ് സ്വീകരിക്കുകയും, ഇങ്ങനെ ബീഹാറിലെ കർഷകർ ഒരു വലിയ അക്രമത്തിൽനിന്നും രക്ഷ പ്രാപിക്കുകയുംചെയ്തു. കർഷകർക്ക് അനുകൂലമായ നിയമം നടപ്പിൽ വരുത്തിയതിനു ശേഷവും ഗാന്ധിജി ഏതാനും നാളുകൾകൂടെ ബീഹാറിൽതന്നെ താമസിച്ചു. അദ്ദേഹത്തിന്റെ ഈ താമസക്കാലത്ത് കർഷകരുടെ കുട്ടികളുടെ വിദ്യാഭ്യാസ

ത്തിനുവേണ്ടി അവിടെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഓരോ വിദ്യാലയം സ്ഥാപിക്കുകയും ചെയ്തു.

1918_ൽ അഹമ്മദാബാദിൽ മില്ലുടമസ്ഥന്മാർ തൊഴിലാളികളുടെ ശമ്പളത്തിൽ കുറവു വരുത്തിയതു നിമിത്തം തൊഴിലാളികൾ ഹർത്താൽ അനുഷ്ഠിക്കുവാൻ തുടങ്ങി. തൊഴിലാളികൾക്ക് ന്യായമായ ശമ്പളംകൊടുത്ത് അവരെ തൃപ്തിപ്പെടുത്തുന്നതുവരെ ഞാൻ ആഹാരം കഴിക്കുന്നതല്ലെന്ന് ഗാന്ധിജി പ്രതിജ്ഞ ചെയ്തു. അദ്ദേഹം ഒരാഴ്ച നിരാഹാരവ്രതം അനുഷ്ഠിച്ചപ്പോഴേക്കും മില്ലുടമസ്ഥന്മാർ തൊഴിലാളികളുടെ ശമ്പളം വർദ്ധിപ്പിക്കുകയും ഹർത്താൽ അവസാനിക്കുകയും ചെയ്തു.

## ഹിന്ദിപ്രചാരണം.

1918_ൽ ഹിന്ദിസാഹിത്യ സമ്മേളനത്തിന്റെ വാർഷികസമ്മേളനം ഇൻഡോറിൽ വച്ച് ഗാന്ധിജിയുടെ അദ്ധ്യക്ഷതയിൽ ആഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടു. ഈ അവസരത്തിൽ ഏതൊരു രാഷ്ട്രത്തിന്റെയും വളർച്ചക്ക്, ആ രാഷ്ട്രത്തിന് സ്വന്തമായി ഒരു ഭാഷ ഉണ്ടായിരിക്കേണ്ടതു് അത്യന്താപേക്ഷിതമാണെന്ന് ഗാന്ധിജിക്ക് തോന്നി. ഭാരതത്തിൽ പുരാതന കാലംമുതൽ പ്രചാരത്തിലിരിക്കുന്നതും, ഭാരതത്തിലെ ഭൂരിപക്ഷം ജനങ്ങൾ സംസാരിച്ചു വരുന്നതുമായ ഹിന്ദുസ്ഥാനിയെത്തന്നെ രാഷ്ട്രഭാഷയാക്കിത്തീർക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു. തൽഫലമായി ഹിന്ദി പ്രചാരം ഇല്ലാതിരിക്കുന്ന മദ്രാസ് സംസ്ഥാനത്തുകൂടെ ഈ ഭാഷ

യെ പ്രചരിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി മദ്രാസിൽ "ദക്ഷിണഭാരത ഹിന്ദിപ്രചാരസഭ" എന്ന പേരിൽ ഒരു സ്ഥാപനമേർപ്പെടുത്തി. തദനന്തരം സ്വപുത്രനായ ദേവദാസ് ഗാന്ധിയെ ഹിന്ദിപ്രചരണാർത്ഥം മദ്രാസിലേക്കയച്ചു. ഈ സ്ഥാപനം ഇന്ന് ദക്ഷിണഭാരതമെങ്ങും പ്രശസ്തമായ വിധത്തിൽ ഹിന്ദിപ്രചരണം നടത്തിവരികയും, ഇത് ദക്ഷിണഭാരതത്തിലെ ഒരു വലിയ രാഷ്ട്രീയസ്ഥാപനമായി പരിലസിക്കുകയും ചെയ്തുവരുന്നുണ്ട്.

യൂറോപ്പിൽ ലോകമഹായുദ്ധം നടക്കുന്ന കാലമായിരുന്നു അത്. യുദ്ധത്തിൽ ഇംഗ്ലീഷുകാരെ സഹായിക്കുന്നതിനുവേണ്ടി വൈസ്രോയി ഒരു യോഗം വിളിച്ചുകൂട്ടുകയും, ഗാന്ധിജി അതിൽ സംബന്ധിക്കുകയും ചെയ്തിരുന്നു. സത്യപ്രിയനായ മഹാത്മജി വൈസ്രോയിയുടെ വാക്കിൽ വിശ്വസിക്കുകയും, ഇംഗ്ലീഷുകാരെ സഹായിക്കാമെന്ന് വാഗ്ദാനം ചെയ്യുകയും ചെയ്തു. അദ്ദേഹത്തിൻെറ പ്രേരണയാൽ അനവധി ഇന്ത്യക്കാർ പട്ടാളത്തിൽ ചേർന്നു. യുദ്ധം അവസാനിക്കുകയും ഇംഗ്ലീഷുകാർ വിജയികളാകുകയും ചെയ്തു. എന്നാൽ വഞ്ചകന്മാരായ ഇംഗ്ലീഷുകാർ അവരുടെ പ്രതിജ്ഞയെ പാലിച്ചില്ലെന്നു തന്നെയല്ല, ഭാരതീയരെ പുതിയ പുതിയ നിയമങ്ങൾ മുഖേന കൂടുതൽ ഉപദ്രവിക്കാൻ തുടങ്ങുകയും ചെയ്തു.

## റൌലട് ആക്ട്.

ബ്രിട്ടീഷ് ഗവർമെൻറിനെ ഭാരതത്തിൽനിന്നും ഇറത്താൻവേണ്ടി എവിടെ എല്ലാം എന്തെല്ലാം ശ്രമ

ങ്ങൾ നടക്കുന്നുണ്ടെന്നറിയുവാനായി 1917-ൽ ബ്രിട്ടീഷ് ഗവർമ്മേൻറ് ഒരു കമ്മററിയെ നിയമിച്ചു. "റൌലട്കമ്മററി" എന്നായിരുന്നു അതിൻെറ പേർ. ഗവർമേൻറിന് യാതൊരുവിധ ഭയവും കൂടാതെ നിർബ്ബാധമായി ഇവിടുത്തെ ഭരണം തുടരുന്നതിന് ചില നിയമങ്ങൾ ഉണ്ടാക്കുവാൻ ഈ കമ്മററി ശുപാർശ ചെയ്തു. റൌലട്ബിൽ കൌൺസിൽ കൊണ്ടുവന്നപ്പോൾ എല്ലാ മെമ്പർമാരും ഒന്നുപോലെ അതിനെ എതിർത്തു- കോൺഗ്രസ് പ്രക്ഷോഭണത്തെ അവസാനിപ്പിക്കണമെന്നുള്ളതായിരുന്നു ഗവർമേൻറിൻെറ പ്രധാന ഉദ്ദേശം. റൌലട് ആക്ടിന് വിപരീതമായി സത്യാഗ്രഹസമരം നടത്തുവാൻവേണ്ടി ഗാന്ധിജി ജനങ്ങൾക്ക് ആഹ്വാനം നല്കുകയും, ഈ ആക്ട് റദ്ദ്ചെയ്യപ്പെടാതിരിക്കുകയാണെങ്കിൽ ഗവർമേൻറിൻെറ മററു നിയമങ്ങളും ലംഘിക്കപ്പെടുന്നതാണെന്ന് ഗവർമേൻറിനെ അറിയിക്കുകയും ചെയ്തു. അന്നത്തെ വൈസ്രായി ആയിരുന്ന 'ചെംസ്ഫോർഡ്' കൂടിക്കാഴ്ചക്കുവേണ്ടി ഗാന്ധിജിയെ ക്ഷണിച്ചെങ്കിലും, അതുകൊണ്ട് പ്രയോജനമൊന്നും ഉണ്ടായില്ല. ഒരു മാസത്തിനുള്ളിൽ സംസ്ഥാനങ്ങളിലെല്ലാം സത്യാഗ്രഹസമരത്തിനുള്ള സഭകൾ ചേരുകയും 'പ്രസ്' നിയമം ലംഘിക്കുകയും ചെയ്തു. ഈ പ്രക്ഷോഭണത്തിൽ ഹിന്ദുക്കളും മുസൽമാന്മാരും ഒരുപോലെ പങ്കെടുത്തു എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

നാട്ടുമുഴുവൻ സ്വാതന്ത്ര്യപ്രക്ഷോഭണത്തിൽ പ്രക്ഷുബ്ധമായ ഒരു കാലഘട്ടമായിരുന്നു അത്. പഞ്ചാബിലും

ജനങ്ങൾ ഉദ്ബുദ്ധരായിത്തീൻ. അന്നത്തെ പഞ്ചാബ് ഗവർണർ 'മൈക്കേൾ ഒഡയാർ' ആയിരുന്നു. മഹാത്മജി പഞ്ചാബിലേക്കു പുറപ്പെട്ടു എങ്കിലും, മാൎഗ്ഗമദ്ധ്യെ തന്നെ അദ്ദേഹം ബന്ധനസ്ഥനാക്കപ്പെടുകയും, ബോംബയിൽ കൊണ്ടുവന്ന് വിട്ടയക്കപ്പെടുകയും ചെയ്തു. പല സ്ഥാനങ്ങളിലും വെടിവെയ്പുണ്ടായി. വെടിവെയ്പു നിമിത്തം അനേകം പേർ കൊല്ലപ്പെടുകയും, അനേകം പേൎക്ക് ക്ഷതമേല്ക്കുകയും ചെയ്തു. അമൃതസരസ്സിലുള്ള ജലിയൻവാലാ ബാഗിൽ നടന്ന കൂട്ടക്കൊലയുടെ സ്മരണയുണ്ടാകുമ്പോൾ തന്നെ ഏതൊരു ഭാരതീയനിലും ആവേശമുണ്ടായിപ്പോകുന്നു. ഈ കൂട്ടക്കൊല ഹിന്ദുമുസ്ലീം മൈത്രിയുടെ വേരുറപ്പിച്ചു. പഞ്ചാബിലുള്ള നേതാക്കന്മാരെ എല്ലാം ജയിലിനുള്ളിൽ അടച്ചു. സത്യാഗ്രഹവും ശക്തിയായി നടന്നുകൊണ്ടിരുന്നു. ഇതിനിടയിൽ സത്യാഗ്രഹികളുടെ ഇടയിൽ അഭിപ്രായവ്യത്യാസമുള്ളതായി കാണുകയാൽ ഗാന്ധിജി 72 മണിക്കൂർനേരം ഉപവാസം അനുഷ്ഠിക്കുകയും, സത്യാഗ്രഹം അനിശ്ചിതകാലത്തേക്ക് നിൎത്തിവയ്ക്കുകയും ചെയ്തു. തദനന്തരം മഹാത്മജി സ്വദേശിപ്രചാരണം ആരംഭിച്ചു. 1929 അക്ടോബർ 16-ാംനു- ഗാന്ധിജി പഞ്ചാബിൽ പ്രവേശിക്കാൻ പാടില്ലെന്നുള്ള നിരോധനം പിൻവലിച്ചു. മദനമോഹന മാളവ്യ, മോതിലാൽ നെഹറു മുതലായ നേതാക്കന്മാരോടുകൂടി മഹാത്മജി പഞ്ചാബിൽ ഒരു പര്യടനം നടത്തി, അവിടെയുണ്ടായ കൂട്ടക്കൊലയെപ്പററി അന്വേഷിച്ചു് ഒരു റിപ്പോർട്ട് പ്രസിദ്ധം ചെയ്യിച്ചു. "നെഹറു

റിപ്പോൎട്ട്'' എന്ന പേരിൽ ഈ റിപ്പോൎട്ട് ഏറ്ററവും പ്രാമാണ്യത്തെ അൎഹിക്കുന്ന ഒന്നാണ്.

നിസ്സഹകരണപ്രസ്ഥാനം:

ഗവൎമ്മേൻറ ഭാരതീയരുടെ ആവശ്യങ്ങളെപ്പററി അല്പവും ശ്രദ്ധിക്കുന്നില്ലെന്നുകണ്ടപ്പോഠം ഗവൎമ്മേൻറുമായി പൂൎണ്ണരൂപത്തിൽ നിസ്സഹകരിക്കുകയല്ലാതെ നിവൃത്തി ഇല്ലെന്ന് ഗാന്ധിജി തീരുമാനിച്ചു. ഭാരതം മുഴുവൻ നിസ്സഹകരണ പ്രസ്ഥാനത്തോടു നുകൂലിച്ചപ്പോഠം. ലണ്ടനിലുള്ള ഇംഗ്ലീഷുകാർ പരിഭ്രാന്തരായി. നിസ്സഹകരണത്തിന്നിടയാക്കിയ കാരണങ്ങളെപ്പററി ഗാന്ധിജി ''യംഗ് ഇൻഡ്യാ'' പത്രത്തിൽ വിശദീകരിച്ചുള്ള ലേഖനങ്ങഠം പ്രസിദ്ധപ്പെടുത്തിയിരുന്നു. മാളവ്യജി, ദേശബന്ധു ദാസ്, മുഹമ്മദ്അലി, ജിന്ന മുതലായവർ കോൺഗ്രസ് സമ്മേളിച്ചപ്പോഠം നിസ്സഹകരണപ്രസ്ഥാനത്തിൻെറ സിദ്ധാന്തങ്ങളോട്ട് വിരോധം പ്രകടിപ്പിച്ചു. (1) ബഹുമതികളും, ശമ്പളമില്ലാത്തുള്ള ഗവൎമ്മേൻറു ജോലികളും, ഡിസ്ട്രിക് ബോർഡുകളിലേക്കും, മുൻസിപ്പാലിററികളിലേക്കുമുള്ള തെരഞ്ഞെടുപ്പുകഠം മുതലായവയും ബഹിഷ്ക്കരിക്കുക, (2) ഗവൎമ്മേൻറു ആഘോഷങ്ങളും ഡർബാർ സമ്മേളനവും ബഹിഷ്ക്കരിക്കുക, (3) ഗവൎമ്മേൻറുവിദ്യാലയങ്ങളും കോടതികളും ബഹിഷ്ക്കരിക്കുക, (4) കൌൺസിൽ, (5) വിദേശസാധനങ്ങഠം ബഹിഷ്ക്കരിക്കുകയും സ്വദേശിയെ പ്രചരിപ്പിക്കുകയും ചെയ്യുക. ഇവയായിരുന്നു നിസ്സഹകരണപ്രസ്ഥാനത്തിൻെറ മൂലസിദ്ധാന്തങ്ങഠം. നാഗപൂർ കോൺഗ്രസ് സമ്മേളന

ത്തിൽ ഭൂരിപക്ഷത്തോടുകൂടി ഗാന്ധിജിയുടെ ഈ അഭിപ്രായം ഒരു പ്രമേയം മുഖേന പാസായി. പ്രസ്ഥാനത്തെ വിജയിപ്പിക്കുവാൻവേണ്ടി ഗാന്ധിജി ആലീ സഹോദരന്മാരോടുകൂടി ഭാരതം മുഴുവൻ ഒരു പര്യടനം നടത്തി. മുസൽമാന്മാരുടെ ഏക സംഘടനയായ ഖിലാഫത്തും ഇതിനോടുകൂടി സഹകരിച്ചു. നാടുമുഴുവൻ കൊടുങ്കാറ്ററടിച്ചപോലെ പ്രക്ഷോഭണം ശക്തിമത്തായിത്തീൎന്നു. നിരവധി വിദ്യാൎത്ഥികൾ വിദ്യാലയങ്ങളും, അനേകം വക്കീൻമാർ കോടതികളും ബഹിഷ്കരിച്ചു. അലഹബാദിലെ സുപ്രസിദ്ധ അഭിഭാഷകനും, ത്യാഗമൂൎത്തിയുമായ മോതിലാൽ നെഹറുവും, ബംഗാളിലെ ചിത്തരഞ്ജനദാസും ഗാന്ധിജിയെ ആത്മാൎത്ഥമായി സഹായിച്ചു.

ഈ സമയത്തു് ചെമ്സ്ഫോർഡിന്റെ പകരം വൈസ്രായിയായിട്ടു് ലാർഡ് റീഡിംഗ് ഭാരതത്തിൽ എത്തി. വൈസ്രായിയും ഗാന്ധിജിയുംതമ്മിൽ ഒരു സന്ധിയുണ്ടാക്കുവാൻ വേണ്ടി മാളവ്യജി വളരെ ശ്രമിച്ചു. തൽഫലമായി 1921 മെയ്മാസത്തിൽ ഗാന്ധിജിയും വൈസ്രായിയും തമ്മിൽ ഒരു കൂടിക്കാഴ്ചയുണ്ടായി. പക്ഷെ, അതുകൊണ്ടു് വിശേഷലാഭമൊന്നും ഉണ്ടായില്ല. പ്രക്ഷോഭണം അഹിംസാത്മകമായിരിക്കണമെന്നു് മഹാത്മജി വളരെ ആഗ്രഹിച്ചെങ്കിലും, ചില സ്ഥലങ്ങളിൽ ചുരുക്കം ചില ഹിംസകളും നടക്കാതെയിരുന്നില്ല. പ്രക്ഷോഭണം അത്യുഗ്രമായി നടക്കുന്ന ഇക്കാലത്താണു് വെയിൽസ് രാജകുമാരൻ ഇന്ത്യയിലേക്കു പുറപ്പെട്ടതു്. രാഷ്ട്രീയകക്ഷികൾ അദ്ദേഹത്തിനെ ബഹിഷ്കരിക്കുവാ

നും, ഗവമ്മേൻറ് അദ്ദേഹത്തെ ഗംഭീരമായി സ്വാഗതം ചെയ്യുവാനും വേണ്ട ഏപ്പാടുകൾ ചെയ്തു. രാജകുമാരൻ ബോംബെ തുറമുഖത്ത് കപ്പലിൽനിന്നും ഇറങ്ങിയദിവസംതന്നെ അവിടെ വലുതായ ഹത്താൽ ഉണ്ടായി. ഇതിനെത്തുടന്ന് പല കുഴപ്പങ്ങളും ഉണ്ടായി. രാജകുമാരൻ ഐക്യസംസ്ഥാനം, കൽക്കത്ത മുതലായ സ്ഥലങ്ങൾ സന്ദശിച്ചപ്പോൾ അവിടങ്ങളിലും പരിപൂണ്ണമായ ഹത്താൻ ആചരിക്കപ്പെട്ടു. ഇക്കാലത്ത് തന്നെയാണ് മലബാറിൽ മാപ്പിളലഹള പൊട്ടിപ്പുറപ്പെട്ടതും. വലിയ വലിയ രാഷ്ട്രീയ നേതാക്കന്മാരെ എല്ലാം ബന്ധനത്തിലാക്കി.

### ചൌരിചൌര

ഇതിനിടയിൽ അഹമ്മദ്ബാദിൽവച്ച് കോൺഗ്രസ് സമ്മേളനം ചേന്നു. സി. ആർ. ദാസിനെ അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടിരുന്നെങ്കിലും അദ്ദേഹം ജയിലിലായിരുന്നതു നിമിത്തം, ഹക്കീം അജമൽഖാനെ അദ്ധ്യക്ഷനായി സ്വീകരിച്ചു. ബഹിഷ്കരണവും സത്യാഗ്രഹവും ഉഗ്രമായി നടന്നുകൊണ്ടിരുന്നു. ബർദോളി സത്യാഗ്രഹത്തിൻെറ കേന്ദ്രമായിരുന്നു. ഈ സമയത്ത് ഗോരഖപൂർ ജില്ലയിലുള്ള ചൌരിചൌരായിൽ ജനങ്ങൾ ഒരു പോലിസ്സ്റ്റേഷന് തീവയ്ക്കുകയും, ഉദ്ദേശം 22 പോലീസ്ഭടന്മാരെ കൊലപ്പെടുത്തുകയും ചെയ്തു. ഈ അനിഷ്ടസംഭവത്താൽ ഗാന്ധിജി അത്യന്തം വ്യാകുലനായിത്തീന്നു. തന്നിമിത്തം ബഹിഷ്കരണവും, ബ

ർഡോളിയിൽ ആരംഭിക്കാനിരുന്ന സത്യാഗ്രഹവും തല്ക്കാലത്തേക്ക് നിർത്തിവെയ്ക്കേണ്ടതായി വന്നു. 1922 മാർച്ച് 11-ാംനു-ഗാന്ധിജിയെ ബന്ധനത്തിലാക്കുകയും 6കൊല്ലത്തേക്ക് ശിക്ഷിക്കുകയും ചെയ്തു. 2കൊല്ലംവരെ അദ്ദേഹം ജയിലിൽ കഴിഞ്ഞു. ഇതിനിടയിൽ ഗാന്ധിജി രോഗബാധിതനായിത്തീരുകയാൽ അദ്ദേഹം ബന്ധനമുക്തനാക്കപ്പെട്ടു. ദേശബന്ധുദാസ്, മോതിലാൽ നെഹ്റു എന്നിവർ കൌൺസിലിനുള്ളിൽ കടന്ന് പ്രചരണം നടത്തേണ്ടതാണെന്ന് അഭിപ്രായപ്പെടുകയും, ഗാന്ധിജിയും അതിനെ അനുകൂലിക്കുകയുംചെയ്തു. ചില മാസക്കാലങ്ങളായി നാട്ടിൽ അങ്ങിങ്ങായി ചില അക്രമണങ്ങളും, കൊലപാതകങ്ങളും നടക്കുകയാൽ ഗാന്ധിജി അത്യന്തം ചിന്താകുലനായിത്തീർന്നു. നാട്ടിൽ ശാന്തിയും സമാധാനം പുലർത്തുവാൻവേണ്ടി അദ്ദേഹം 22 ദിവസം നിരാഹാരവ്രതം അനുഷ്ഠിക്കുന്നതാണെന്ന് പ്രസ്താവിക്കുകയും, ഉപവാസം ആരംഭിക്കുകയും ചെയ്തു. ഉപവാസകാലത്ത് മഹാത്മജി ഡൽഹിയിലുള്ള മുഹമ്മദ് ആലിയുടെ ഗൃഹത്തിലാണ് വസിച്ചിരുന്നത്. ഡാക്ടർ അൻസാരി, ഹക്കീം അജമൽഖാൻ, മൌലാനാ മുഹമ്മദ് ആലി മുതലായവർ ഹിന്ദുമുസ്ലീം ഐക്യത്തിനുവേണ്ടിയും, സമാധാന സ്ഥാപനത്തിനുവേണ്ടിയും വളരെ ശ്രമിച്ചു. തൽഫലമായി തല്ക്കാലത്തേക്ക് നാടു മുഴുവൻ ശാന്തമായി. അതിനുശേഷം ഗാന്ധിജി ഉപവാസം അവസാനിപ്പിക്കുകയും, ഹിന്ദുമുസ്ലീം ഐക്യത്തിനുവേണ്ടി ഡൽഹിയിൽവച്ചു ഒരു സമ്മേളനം കൂട്ടുകയും ചെയ്തു.

## ബെൽഗാവ് കോൺഗ്രസ്.

1924 ഡിസംബർമാസത്തിൽ ബെൽഗാവിൽ കോൺഗ്രസ് സമ്മേളിക്കകയും, ഗാന്ധിജി അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെടുകയുംചെയ്തു. ഈ സമ്മേളനത്തിൽ വച്ചു് ഹിന്ദുമുസ്ലിം ഐക്യത്തെപ്പററിയുള്ള പ്രശ്നം ഉത്ഭവിക്കുകയും, ഗാന്ധിജിയും ദാസും തമ്മിൽ യോജിപ്പുണ്ടാകുകയും ചെയ്തു. വിദേശസാമാനങ്ങളുടെ ബഹിഷ്കരണം, ഹരിജനോദ്ധാരണം എന്നീ രണ്ടു മഹനീയ സംഗതികഠം ഈ സമ്മേളനത്തിൽ തീരുമാനിച്ചു. തന്നന്തരം മഹാത്മജി ഭാരതം മുഴവൻ ചുററി സഞ്ചരിച്ചു. ഹരിജനോദ്ധാരണവും ഖദർപ്രചരണവുമായിരുന്നു ഈ യാത്രയുടെ മുഖ്യ ഉദ്ദേശം. ഇതിനിടയിൽ കോൺഗ്രസിൽ രണ്ടു കക്ഷികഠം ഉത്ഭവിച്ചു. സത്യാഗ്രഹപ്രക്ഷോഭണം അവസാനിപ്പിച്ചതു നന്നായില്ലെന്നും, പൂർണ്ണ സ്വാതന്ത്ര്യ പ്രമേയം അവതരിപ്പിച്ചു് കോൺഗ്രസ്സിൻെറ പരിപാടി ശക്തിപ്പെടുത്തുകയാണ് വേണ്ടതെന്നും, ജവാഹർലാൽ നെഹറു, സുഭാഷ്ബോസ്, ശ്രീനിവാസയ്യങ്കാർ മുതലായ തീവ്രവാദികഠം അഭിപ്രായപ്പെട്ടു. 1929 ഡിസംബറിൽ ത്യാഗമൂർത്തി ശ്രീ. മോതിലാൽനെഹറുവിൻെറ അദ്ധ്യക്ഷതയിൽ കൽക്കത്തയിൽ കോൺഗ്രസ് സമ്മേളിക്കകയും, പൂർണ്ണസ്വാതന്ത്ര്യപ്രമേയം അവതരിപ്പിക്കപ്പെടുകയും ചെയ്തു.

ഇക്കാലത്ത് ലണ്ടനിലെ മന്ത്രിസഭ മാറി പുതിയ മന്ത്രിസഭ നടപ്പിൽവന്നു. റാംസെമേക്ഡോനാഠംഡ് പ്ര

ധാനമന്ത്രിയായും, വേഡ്ജ്‌വുഡ്ബെൻ ഇന്ത്യാസെക്രട്ടറിയായും തീൎന്നു. പുതിയ മന്ത്രിമണ്ഡലത്തിന്റെ ആവിൎഭാവത്തോടുകൂടി ഭാരതത്തിൽ അല്പം സമാധാനമുണ്ടായി. ലണ്ടനിലായിരുന്ന വൈസ്രായി ഇർവിൻപ്രഭുവും 1929 അക്ടോബർ 25-ാംതീയതി ഭാരതത്തിൽ മടങ്ങിഎത്തി. ഇർവിൻ തന്റെ രാജ്യതന്ത്രത്തിൽ ചില പരിവൎത്തനങ്ങറം വരുത്തുകയും, ഗാന്ധിജി, പട്ടേൽ, മാളവ്യജി, മോതിലാൽനെഹറു മുതലായവരെ ക്ഷണിച്ചുവരുത്തി ഒരു വട്ടമേശസമ്മേളനം നടത്തുകയും ചെയ്തു. എന്നാൽ സ്വാതന്ത്ര്യദാനത്തെക്കുറിച്ച് നിശ്ചിതമായി വൈസ്രായിയ്ക്ക് ഒന്നും പറയുവാൻ സാധിക്കാതെ വന്നതിനാൽ ഈ സമ്മേളനം പരാജയമടഞ്ഞു.

## ലാഹോർ കോൺഗ്രസ്സ്.

കൽക്കത്താ കോൺഗ്രസിൽ പൂൎണ്ണസ്വാതന്ത്ര്യപ്രമേയം അവതരിപ്പിക്കപ്പെട്ടെങ്കിലും 1929 ഡിസംബർ മാസത്തിൽ ജവാഹർലാൽ നെഹറുവിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ലാഹോർ കോൺഗ്രസ്സിലാണ് ഈ പ്രമേയം പാസായത്. പൂൎണ്ണസ്വാതന്ത്ര്യപ്രമേയം പാസായതോടുകൂടി ഭാരതജനതയിൽ അത്ഭുതപൂൎവ്വമായ ഉണൎവും ഉത്സാഹവും ഉളവായി വന്നു. പ്രക്ഷോഭണം മിതവാദികളായ വൃദ്ധന്മാരിൽനിന്നും, തീവ്രവാദികളായ യുവാക്കളുടെ ഹസ്തങ്ങളിലേക്ക് പകൎന്നു. ലണ്ടനിൽവച്ച് നടത്താൻ നിശ്ചയിച്ചിരുന്ന വട്ടമേശസമ്മേളനത്തിൽ പങ്കുകൊള്ളണമെന്ന് മിതവാദികളും, അതിൽ സംബന്ധി

ക്കാൻ പാടില്ലെന്ന് തീവ്രവാദികളും ശഠിച്ചു. ഇരുകക്ഷികളും തമ്മിൽ ഒരു ഒത്തുതീർപ്പുണ്ടാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഗാന്ധിജി താഴെ പറയുന്ന ആവശ്യങ്ങളെ കാണിച്ച് ബ്രിട്ടീഷ് പ്രധാനമന്ത്രിയ്ക്കും, ഇന്ത്യാവൈസ്രായിയ്ക്കും ഓരോ കത്തെഴുതി.

(1) കൎഷകരുടെ നികുതി 50 ശതമാനം കുറയ്ക്കുക.

(2) ഉപ്പുനികുതി നിൎത്തൽ ചെയ്യുക.

(3) സൈനികച്ചിലവു 50 ശതമാനം കുറയ്ക്കുക.

(4) വലിയ വലിയ ഉദ്യോഗസ്ഥന്മാരുടെ ശമ്പളം പകുതിയാക്കി കുറയ്ക്കുക.

(5) വിദേശവസ്തുക്കളുടെ നികുതി വൎദ്ധിപ്പിക്കുക.

(6) രാഷ്ട്രീയ തടവുകാരെ എല്ലാം മോചിപ്പിക്കുകയും, നിയമവിരുദ്ധമെന്ന് ഗവർമേൻറ് പറയുന്ന സ്ഥാപനങ്ങളെ നിയമപരമാണെന്ന് സമ്മതിക്കുകയും ചെയ്യുക.

(7) സി. ഐ. ഡി. ഡിപ്പാർട്ടുമെൻറ് നിൎത്തൽ ചെയ്യുക.

(8) ആത്മരക്ഷക്കുവേണ്ടി ആയുധങ്ങൾക്ക് ലൈസൻസ് നല്കുക.

ഈ ആവശ്യങ്ങൾ നിറവേററാത്തപക്ഷം വട്ടമേശസമ്മേളനത്തിൽ സംബന്ധിക്കുന്നതല്ലെന്നും, വീണ്ടും സത്യാഗ്രഹം ആരംഭിക്കുന്നതാണെന്നും ഗാന്ധിജി അതിൽ പ്രത്യേകം വ്യക്തമാക്കിയിരുന്നു. ഇതുകൊണ്ടും പ്രയോജനമൊന്നും ഇല്ലെന്ന് കണ്ടപ്പോൾ അഹിംസാത്മകമായ വിധത്തിൽ സത്യാഗ്രഹം ആരംഭിക്കുന്നതിന്

മഹാത്മജി ജനതക്ക് ആഹ്വാനം നല്കി. 1930 ഫെബ്രുവരിയിൽ അഹമ്മദാബാദിൽവച്ച് കോൺഗ്രസ് പ്രവൎത്തകസമിതി സമ്മേളിക്കുകയും, സത്യാഗ്രഹം സംബന്ധിച്ചുള്ള സകല ചുമതലകളും ഗാന്ധിജിയുടെ പരിപൂൎണ്ണനിയന്ത്രണത്തിൽ വിട്ടുകൊടുക്കുകയും ചെയ്തു. സത്യാഗ്രഹം ആരംഭിക്കുന്നതിനു മുമ്പ് ഗാന്ധിജി സാബർമതി ആശ്രമത്തിൽ പാൎത്തിരുന്ന ഇംഗ്ലീഷുകാരനായ ഒരു യുവാവിന്റെ കയ്യിൽ വൈസ്രോയിക്ക് ഒരു കത്ത് കൊടുത്തയച്ചു. ഈ കത്തിന്ന് അനുകൂലമായ മറുപടി ഒന്നും ലഭിക്കാതിരുന്നതുനിമിത്തം ഉപ്പുനിയമം ലംഘിക്കുവാൻ വേണ്ടി തന്റെ ആശ്രമ ശിഷ്യന്മാരോടുകൂടി ഗാന്ധിജി "ദണ്ഡിയാത്ര" എന്ന ചരിത്രപ്രധാനമായ കാൽനടയാത്രയുള്ള യാത്ര ആരംഭിച്ചു. ഈ യാത്രയുടെ പരിണതഫലമായി നാടു മുഴുവൻ പ്രക്ഷോഭണം വായുവേഗത്തിൽ വ്യാപിക്കുകയും, ഉപ്പുനിയമലംഘനം ശക്തിമത്തായിത്തീരുകയും ചെയ്തു. സാബർമതി ആശ്രമം ജനശൂന്യമായിത്തീൎന്നു. "ഒന്നുകിൽ നാം നമ്മുടെ പ്രവൃത്തിയിൽ വിജയ ശ്രീലാളിതരായി മടങ്ങും, അല്ലെങ്കിൽ എന്റെ ശവം കടലിൽ കിടന്ന് നീന്തും" എന്നാണ് ആശ്രമത്തിൽനിന്നും പുറപ്പെട്ട അവസരത്തിൽ ഗാന്ധിജി പ്രസ്താവിച്ചത്. ഏപ്രിൽ 5-ാംനു- ഗാന്ധിജി ദണ്ഡിയിൽ എത്തി. "ഞാൻ ബന്ധനത്തിലാകുകയാണെങ്കിൽ എനിക്കു ശേഷം അബ്ബാസ് തയ്യബ്ജിയും, അദ്ദേഹത്തിനുശേഷം സരോജിനി നായിഡുവും പ്രസ്ഥാനം നയിക്കുന്നതായിരിക്കുമെന്ന്" ഗാന്ധിജി ജനങ്ങൾക്കു അറിവുനല്കി. ആ

സമയത്ത് തന്നെ രാഷ്ട്രീയവാരവും ആഘോഷിക്കുവാൻ നിശ്ചയിച്ചു. ധർമ്മഭടന്മാർ ഉപ്പുനിയമം ലംഘിച്ചുതുടങ്ങി. ഇന്ത്യയിലെ പ്രധാനപ്പെട്ട എല്ലാ സ്ഥലങ്ങളിലും നിയമലംഘനം ശക്തിയായിത്തീർന്നു. ജവാഹർലാൽനെഹറു, വല്ലഭായിപട്ടേൽ, നരിമാൻ, സെൻഗ്രുപ്ത തുടങ്ങിയ നേതാക്കന്മാരെല്ലാം തടവിലാക്കപ്പെട്ടു. ആയിരകണക്കിന് സ്ത്രീപുരുഷന്മാർ ജയിലുകളിലേക്ക് ത്വരിത പ്രയാണം ചെയ്തുതുടങ്ങി. ഈ സമയത്ത് ഗവൺമെൻറ് ബംഗാൾ ആർഡിനൻസും, പ്രസ് ആർഡിനൻസും പാസാക്കിയതുനിമിത്തം പല വർത്തമാനപത്രങ്ങളും നിന്നുപോയി.

## വി. ജെ. പട്ടേലിൻെറ രാജി.

അന്ന് കേന്ദ്രഅസംബ്ലി പ്രസിഡണ്ടായിരുന്ന വിട്ടൽഭായിപട്ടേൽ തൻെറ സ്ഥാനം രാജിവെച്ച് പ്രക്ഷോഭണത്തിൽ പങ്കെടുത്തത് ഒരു പ്രധാന സംഭവമായിരുന്നു. 1930 മെയ് 4-ാംനു- ഗാന്ധിജിയെ അറസ്റ്റ് ചെയ്ത് യർവാദാ ജയിലിൽ പാർപ്പിച്ചു. മഹാത്മജിയുടെ ബന്ധനത്തെ പ്രതിഷേധിച്ച് ഇന്ത്യാ മുഴുവൻ 24 മണിക്കൂർനേരം ഹർത്താൽ അനുഷ്ഠിച്ചു. മഹാത്മജിക്കുശേഷം അബ്ബാസ് തയബ്ജിയേയും സരോജനിനായിഡുവിനേയും അറസ്റ്റുചെയ്തു. ഇതിനിടയിൽ അലഹബാദിൽ കോൺഗ്രസ് പ്രവർത്തകസമിതി സമ്മേളിക്കുകയും സത്യാഗ്രഹം തുടർന്നുകൊണ്ടുപോകണമെന്നുള്ള പ്രമേയം പാസാക്കപ്പെടുകയും ചെയ്തതുനിമിത്തം സത്യാഗ്രഹത്തി

ൻെറ ശക്തി ഒന്നുകൂടെ വദ്ധിച്ചു. നാട്ടിലെ ഭൂരിപക്ഷം നേതാക്കന്മാരും ജയിലിനുള്ളിലാക്കപ്പെട്ടു. പ്രവൎത്തകസമിതി നിയമവിരുദ്ധമാണെന്ന് ഗവൎമ്മേൻറു പ്രഖ്യാപനക്കുകയുംചെയ്തു. സത്യാഗ്രഹപ്രസ്ഥാനത്തിൻെറ ശക്തി കണ്ട് ഗവൎമ്മേൻറു ആകപ്പാടെ അമ്പരന്നു.

സന്ധി.

സർ തേജ്ബഹദൂർ സപ്രൂവിൻേറയും ജയക്കറിൻേറയും പരിശ്രമത്താൽ സന്ധിസംഭാഷണം നടന്നു. നേതാക്കന്മാരായ തടവുകാരെല്ലാം യർവാദാ ജയിലിൽ കൊണ്ടുവരപ്പെട്ടു. കോൺഗ്രസ്കാർ വട്ടമേശസമ്മേളനത്തിൽ സഹകരിക്കണമെന്ന് പ്രധാനമന്ത്രി റംസേമെക്ഡോനാൽഡ് ഒരു പ്രസംഗത്തിൽ പ്രസ്താവിച്ചു. ഇതിനെസംബന്ധിച്ച് 1931 ജനവരി 5-ാംനു- വൈസ്രായി ലാർഡ് ഇർവിൻ ഒരു പ്രസംഗം ചെയ്യുകയും ഗാന്ധിജിയെ മോചിപ്പിക്കുകയുംചെയ്തു. പ്രവൎത്തകസമിതി നിയമവിരുദ്ധമാണെന്നുള്ള നിരോധനാജ്ഞ പിൻവലിക്കപ്പെട്ടു. മോതിലാൽ നെഹറു രോഗംനിമിത്തം ജയിൽമുക്തനാക്കപ്പെട്ടെങ്കിലും അപ്പോഠംമുതൽ അദ്ദേഹം ശയ്യാവലംബിയായിത്തീരുകയാണ് ചെയ്തതു്. ഗാന്ധിജി മോതിലാലിനെ സന്ദൎശിക്കുവാൻ അലഹബാദിൽ എത്തി; എന്നാൽ മോതിലാൽ രോഗാധിക്യംനിമിത്തം ചരമഗതിയടഞ്ഞു. നെഹറുവിൻെറ ദേഹവിയോഗം ഗാന്ധിജി തുടങ്ങിയ നേതാക്കന്മാൎക്ക് സാരമായ ഹൃദയവ്യഥയ്ക്ക് കാരണമായിത്തീൎന്നു. ഗാന്ധിജിയും വൈസ്രായിയും

തമ്മിൽ ഒരു കൂടിക്കാഴ്ചയുണ്ടാകുകയും 15 ദിവസം അവർ തമ്മിലുള്ള സംഭാഷണങ്ങൾ നീണ്ടുനില്ക്കുകയുംചെയ്തു. ഈ സംഭാഷണങ്ങളുടെ പരിണതഫലമായി ഗാന്ധിജിയും വൈസ്രായിയും തമ്മിൽ ഒരു സന്ധി ഉണ്ടാകുകയും, കോൺഗ്രസ് വട്ടമേശസമ്മേളനത്തിൽ സഹകരിക്കാമെന്ന് സമ്മതിക്കുകയും ചെയ്തു. എന്നാൽ ഗാന്ധിജിയുടെ സന്ധി സോഷ്യലിസ്റ്റ് കക്ഷികൾക്ക് ഇഷ്ടമായില്ല. അക്കാലത്ത് ലാഹോർ രാജദ്രോഹക്കേസും, അസംബ്ലിയിലെ ബോംബുകേസും വൈസ്രായിയുടെ മുമ്പിൽ വിചാരണക്ക് വന്നിട്ടുണ്ടായിരുന്നു. മററു രാഷ്ട്രീയതടവുകാരെപ്പോലെ ഭഗത്സിംഗ് മുതലായവരെ മോചിപ്പിക്കുമെന്ന് സോഷ്യലിസ്റ്റ് കക്ഷികൾ ഉദ്ദേശിച്ചിരുന്നെങ്കിലും, ഭഗത്സിംഗിനെ തൂക്കിക്കൊല്ലുകയും, വടുകേശരത്തിനെ നാടുകടത്തുകയുമാണ് ചെയ്തതു്. ഈ സംഭവംനിമിത്തം സ്യോഷ്യലിസ്ററുകക്ഷിക്കാർ ഗാന്ധിജിയോട് കൂടുതൽ പിണങ്ങി.

## കറാച്ചികോൺഗ്രസ്.

ശ്രീ. വല്ലഭായി പട്ടേലിൻെറ അദ്ധ്യക്ഷതയിൽ 1931 മാർച്ച് 25_ാംനു- കറാച്ചിയിൽ കോൺഗ്രസിൻെറ വാർഷികസമ്മേളനം കൂടി. സോഷ്യലിസ്ററുകാർ ചുവന്നതും കറുത്തതുമായ കൊടികൾ പിടിച്ചുകൊണ്ട് അവരുടെ വിരോധം പ്രകടിപ്പിച്ചു. സമ്മേളനത്തിൽ ചില കുഴപ്പങ്ങൾ ഉണ്ടാകുന്ന ലക്ഷണങ്ങൾ കണ്ടുതുടങ്ങി. അൻപതിനായിരം ആളുകൾ സമ്മേളിച്ചിരുന്ന ആ ജനക്കൂ

ട്ടത്തിൻെറ മദ്ധ്യത്തിൽ നിന്നുകൊണ്ട് "യുവാക്കന്മാർ കോൺഗ്രസ് സമ്മേളനം ഭംഗിയായി നടത്താൻ ആഗ്രഹിക്കുന്നില്ല. നിങ്ങളുടെ പ്രകടനങ്ങൾകൊണ്ട് ഭഗത് സിംഗിനെ ജീവിപ്പിക്കാൻ സാധിക്കുന്നതല്ല. എൻെറ വിശ്വാസം അഹിംസയിലാണ്" ഇത്രയും ഗാന്ധിജി പറഞ്ഞതിനുശേഷം യുവാക്കന്മാരുടെ ഏക നേതാവായ ശ്രീ സുഭാഷ് ബോസുമായി അദ്ദേഹം കുറെനേരം സംഭാഷണം നടത്തിയതിൻെറഫലമായി യുവാക്കന്മാർ കോൺഗ്രസിന് യാതൊരുവിധമായ ഹാനിയും ഉണ്ടാക്കുന്നതല്ലെന്ന് ബോസ് മഹാത്മജിയ്ക്കു ഉറപ്പുകൊടുക്കുകയും, സമ്മേളനം വിജയകരമായി നടക്കുകയുംചെയ്തു. ഗാന്ധിജി പൂർണ്ണ സ്വാതന്ത്ര്യത്തിനുവേണ്ടി വാദിക്കുവാൻ വട്ടമേശസമ്മേളനത്തിൽ പങ്കെടുക്കണമെന്നുള്ള ഒരു പ്രമേയവും പാസാക്കപ്പെട്ടു. ഈ സമ്മേളനത്തിൽ ഹിന്ദുമുസ്ലിം മൈത്രിയ്ക്കുവേണ്ടിയും ഗാന്ധിജി വളരെ ശ്രമങ്ങൾ നടത്തി. സമ്മേളനത്തിനുശേഷം അദ്ദേഹം അമൃതസ്സരസ്സിൽപോയി സിക്കുനേതാക്കന്മാരേയും, ഡൽഹിയിൽവെച്ചു മുസ്ലീം നേതാക്കന്മാരേയും സന്ദർശിച്ച് ഐക്യം സ്ഥാപിക്കുന്നതിനുവേണ്ടി ദീർഘസംഭാഷണങ്ങൾ നടത്തി. പുതിയ വൈസ്രോയിയായിട്ട് ലാർഡ് വില്ലിംഗ്ടൻ ഇന്ത്യയിൽ വന്നുചേർന്ന, മഹാത്മജി വൈസ്രോയിയെ സന്ദർശിക്കുകയും, ബർദോളി മുതലായ സ്ഥലങ്ങളിലെ സ്ഥിതികളെപ്പററി അന്വേഷിക്കുന്നതിനു ഒരു കമ്മററിയെ നിയമിക്കേണ്ട ആവശ്യം മുതലായ പല വിഷയങ്ങളെപ്പററി അദ്ദേഹം വൈസ്രോയിയുമായി

സംഭാഷണം നടത്തുകയും ചെയ്തു. 1931 മാർച്ച് 5-ാംനു- ഗാന്ധിജിയും വൈസ്രായിയുമായി ഒരു സന്ധിയുണ്ടാകുകയും അദ്ദേഹം വട്ടമേശസമ്മേളനത്തിൽ സംബന്ധിക്കുവാൻവേണ്ടി ലണ്ടനിലേക്ക് പോകുകയും ചെയ്തു. അദ്ദേഹത്തോടൊരുമിച്ച് മാളവ്യജിയും ശ്രീമതി സരോജിനി നായിഡുവും പോയിട്ടുണ്ടായിരുന്നു.

## വട്ടമേശസമ്മേളനം.

വട്ടമേശസമ്മേളനത്തിൽ മഹാത്മജി ആകർഷകമായ ഒരു പ്രസംഗംചെയ്തു. ഭാരതത്തിലെ ഏററവും വലിയ രാഷ്ട്രീയസ്ഥാപനം കോൺഗ്രസാണെന്നും, അതിന്റെ ആഹ്വാനമനുസരിച്ച് ഭാരതജനത ജീവനെ ബലികഴിക്കുവാൻപോലും സന്നദ്ധമാണെന്നും അദ്ദേഹം പ്രസ്താവിച്ചു. ഭാരതത്തിൽ ഏഴുലക്ഷം ഗ്രാമങ്ങളുണ്ടെന്നും, ഗ്രാമം മുഴുവൻ ഇന്ന് ദാരിദ്ര്യം നിമിത്തം നശിച്ചുകൊണ്ടിരിക്കയാണെന്നും, ദാരിദ്ര്യനിവാരണാർത്ഥം കോൺഗ്രസ് രണ്ടായിരം ഗ്രാമങ്ങളിൽ ചർക്കാസംഘം മുഖേന പരിശ്രമം ചെയ്തുവരുന്നുണ്ടെന്നും ഗാന്ധിജി പ്രസംഗമദ്ധ്യേ പറയുകയുണ്ടായി. ഇന്ത്യാ പൂർണ്ണ സ്വാതന്ത്ര്യത്തിൽ എത്തുന്നതുവരെ കോൺഗ്രസ് പ്രക്ഷോഭണം തുടർന്നുകൊണ്ടുപോകുമെന്നും, ബ്രിട്ടൻ തന്റെ നീതിയിൽ ഒരു പരിവർത്തനം വരുത്തി, ഇന്ത്യക്കാരുടെ സ്നേഹമാർജ്ജിക്കുകയാണ് വേണ്ടതെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. പിന്നീട മഹാത്മജി ഇങ്ങിനെ തുടർന്നു:—''ഈ വട്ടമേശസമ്മേളനത്തിൽ മററാരും സംബന്ധിച്ചു കാണാത്തതുകൊണ്ട ഇതു വെ

റം ഒരു കപടതന്ത്രം മാത്രമായിട്ടേ ഞാൻ കരുതുന്നുള്ളു. ഹിന്ദുക്കൾ, മുസ്ലിംകൾ, സിക്കുകാർ, ക്രിസ്ത്യാനികൾ, മില്ലുടമസ്ഥന്മാർ, തൊഴിലാളികൾ, കൃഷകർ എന്നിങ്ങിനെയുള്ള നാനാജാതിയിലും, വിവിധപ്രവൃത്തികളിലും ഉള്ള ആളുകളെ പ്രതിനിധീകരിക്കുന്ന ഏക സ്ഥാപനമാണ് കോൺഗ്രസ്. ഹിന്ദുക്കളും മുസൽമാന്മാരും സിക്കുകാരും സ്വീകരിക്കുന്ന ഒരു പദ്ധതിയെ കോൺഗ്രസ് സ്വീകരിക്കും. ന്യൂനപക്ഷക്കാർക്ക് പ്രത്യേക സ്ഥാനങ്ങൾ കോൺഗ്രസ് അനുവദിക്കുന്നതല്ല. ഹരിജനോദ്ധാരണത്തിനുവേണ്ടി അനവരതം പ്രയത്നിച്ചുകൊണ്ടിരിക്കുന്നവനാണ് ഞാൻ. അവർ അഭിവൃദ്ധിപ്പെടാതെ ഭാരതം അഭിവൃദ്ധിപ്പെടുന്നതല്ല, എന്നുള്ള ദൃഢവിശ്വാസവും എനിയ്ക്കുണ്ട്. ഹിന്ദുമതത്തിൻെറ അധോഗതിയുടെ പ്രധാനകാരണം മരത്തിലെ വെൺചിതൽ എന്നപോലെ ജാതിയിൽ കടന്നുകൂടിയ അസ്പൃശ്യതയാണ്. മുസൽമാന്മാർ എന്നും മുസൽമാന്മാരായും, സിക്കുകാർ എന്നും സിക്കുകാരായും ഇരിക്കും. എന്നാൽ ഹരിജനങ്ങൾ എന്നും അസ്പൃശ്യതയുള്ളവരായിരിക്കുകയില്ല. ഇപ്രകാരം ആവേശജനകമായ വിധത്തിൽ ഗാന്ധിജി പലതും പ്രസ്താവിച്ചെങ്കിലും സമ്മേളനംകൊണ്ട് വിശേഷലാഭമൊന്നുമില്ലാതെ അദ്ദേഹം ഇന്ത്യയിലേക്ക് മടങ്ങി.

## മഹാത്മജിയുടെ ബന്ധനം

ലണ്ടനിൽനിന്നും ഗാന്ധിജി ഇന്ത്യയിൽ വന്നുചേന്നപ്പോൾ ഇവിടെ മർദ്ദനം നടമാടുകയായിരുന്നു. ഖാൻ അബ്ദുൽഗഫർഖാൻ, ജവാഹർലാൽനെഹറു, ശേർ

ലാണി മുതലായ നേതാക്കന്മാർ ജയിലിനുള്ളിൽ അടയ്ക്കപ്പെട്ടു. ബോംബയിലെ ആസാദ് മൈതാനത്തുവെച്ച് ഗാന്ധിജി ഒരു പ്രസംഗം ചെയ്തു. അതിനുശേഷം വൈസ്രോയിയ്ക്ക് ഒരു കത്ത് അയയ്ക്കുകയും അതിൻെറ മറുപടി ആവശ്യപ്പെടുകയും ചെയ്തു. "എൻെറ സഹപ്രവർത്തകന്മാരെ എല്ലാം നിങ്ങഠം എന്തിനാണ് പിടിച്ചു ജയിലിനുള്ളിൽ അടച്ചിരിക്കുന്നത്? അതിർത്തിപ്രദേശത്തുള്ള മുസൽമാന്മാരുടെനേക്ക നിർദ്ദയമായി വെടിവെച്ചതെന്തിന്? മരണത്തിനു ശേഷമെങ്കിലും പാരതന്ത്ര്യത്തിൽ നിന്നും മുക്തിനേടുവാനുള്ള അധികാരം ഞങ്ങഠംക്കുണ്ട്." എന്നു ഗഫർഖാൻ പറഞ്ഞതപരാധമാണോ? ബംഗാളിലും നിങ്ങളുടെ മർദ്ദനം സീമാതീതമായിത്തീർന്നിരിക്കുന്നു. നിങ്ങളുടെ ഉദ്ദേശം ഇതായിരുന്നെങ്കിൽ എന്നെ എന്തിന് ലണ്ടനിലേക്കയച്ചു? എൻെറ കത്തിന് ശരിയായ മറുപടി ലഭിക്കാത്തപക്ഷം നിങ്ങളുടെ യാതൊരു ശക്തിയാലും നശിപ്പിക്കാൻ കഴിയാത്ത വിധത്തിൽ സമരം ഉഗ്രമായിത്തീരും." ഗാന്ധിജിയുടെ ഈ കത്ത് വൈസ്രോയി വില്ലിംഗ്ടനെ കുപിതനാക്കിത്തീർക്കുകയും, ഉടൻതന്നെ മഹാത്മജിയെ ബോംബയിലുള്ള മണിഭവനത്തിൽ രാത്രി ഉറങ്ങിക്കൊണ്ടിരിക്കുന്ന അവസരത്തിൽ അറസ്ററുചെയ്തു യർവാദാ ജയിലിനുള്ളിൽ പാർപ്പിക്കുകയും ചെയ്തു.

## ഹരിജനങ്ങഠംക്കുവേണ്ടി ഉപവാസം

ഹരിജനങ്ങളെ ഹിന്ദുക്കളിൽനിന്നും പ്രത്യേകം വേർതിരിച്ചിട്ട് അവക്ക് ചില അധികാരങ്ങഠം കൊടു

ത്തിരിക്കുന്നതായി ഇന്ത്യാ സെക്രട്ടറിയുടെ പുതിയ ഭരണപരിഷ്കാര വിളംബരത്തിൽനിന്നും ഗാന്ധിജിയ്ക്കു മനസ്സിലായി. ഈ കാര്യം മഹാത്മജിയ്ക്കു് തീരെ ഇഷ്ടപ്പെട്ടില്ല. ഹരിജനങ്ങളും ഹിന്ദുസമുദായത്തിൽ പെട്ടവരാകകൊണ്ടു് അവരെ വേർതിരിച്ചതിൽ അദ്ദേഹം അത്യന്തം ദുഃഖിതനായി. അന്നു രാത്രി മുഴുവൻ ഗാന്ധിജി നിദ്രാവിഹീനനായി കഴിയുകയും, ഗവമ്മേണ്ടിന്റെ ഈ നിശ്ചയത്തിനു് ഏതു വിധത്തിൽ വ്യത്യാസം വരുത്താൻ സാധിക്കുമെന്നുള്ള ചിന്തയിൽ ഏർപ്പെടുകയും ചെയ്തു. പിറെറ ദിവസം അന്നത്തെ ഇന്ത്യാസെക്രട്ടറിയായിരുന്ന ശമുവേൽ ഹോറിന്നു "നിങ്ങളുടെ പുതിയ ഭരണപരിഷ്കാരമനുസരിച്ചു് ഹരിജനങ്ങളെ ഹിന്ദുക്കളിൽനിന്നും വേർതിരിക്കപ്പെടുകയാണെങ്കിൽ ഞാൻ മരണപര്യന്തം ഉപവാസം വരിക്കുന്നതാണ്." എന്നു ഗാന്ധിജി ഒരു കത്തെഴുതി. ഇന്ത്യാസെക്രട്ടറി തന്റെ നിശ്ചയത്തിനു് മാററം വരുത്തിയില്ല. തന്നിമിത്തം അദ്ദേഹം മരണപര്യന്തം ഉപവാസം പ്രഖ്യാപിച്ചു. നാട്ടിലുള്ള നേതാക്കന്മാർ പലരും യർവാദാ ജയിലിൽ എത്തി ഉപവാസമനുഷ്ഠിക്കരുതെന്നു് അപേക്ഷിച്ചെങ്കിലും അദ്ദേഹം തന്റെ ശപഥത്തിൽനിന്നും അണുമാത്രംപോലുംവ്യതിചലിച്ചില്ല. ഈ ഉപവാസം നിമിത്തം ഭാരതത്തിലുള്ള അനേകം ദേവാലയങ്ങൾ ഹരിജനങ്ങൾക്കുവേണ്ടി തുറക്കപ്പെട്ടു. അഞ്ചുദിവസത്തെ ഉപവാസം കഴിഞ്ഞപ്പോൾ മററു നേതാക്കന്മാരുടെ പ്രയത്നഫലമായി ഇന്ത്യാസെക്രട്ടറിയുടെ വിളംബരം റദ്ദാക്കുകയും, തൻമൂലം ഗാന്ധിജി ഉപ

വാസം അവസാനിപ്പിക്കുകയും ചെയ്തു. ഉടൻതന്നെ അദ്ദേഹം ബന്ധനമുക്തനും ആക്കപ്പെട്ടു.

## ക്ഷേത്രപ്രവേശനം.

ബന്ധനമുക്തനായെങ്കിലും ഗാന്ധിജിയുടെ ആരോഗ്യം തീരെ നശിച്ചിരുന്നു. വീണ്ടും ആരോഗ്യലാഭമുണ്ടായപ്പോൾ ഹരിജനോദ്ധാരണത്തിനുവേണ്ടി അദ്ദേഹം പരിശ്രമിക്കുവാൻ തുടങ്ങി. 1932 ഡിസംബർമാസത്തിൽ ഹരിജനങ്ങളെ ക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കണമെന്നുള്ള പ്രക്ഷോഭണം ഗാന്ധിജി ആരംഭിച്ചു. ദക്ഷിണഭാരതത്തിലുള്ള മലബാറിൽ 'ഗുരുവായൂർക്ഷേത്രം' പ്രസിദ്ധിയുള്ള ഒന്നാണ്. ആ ക്ഷേത്രത്തിൽ ഹരിജനങ്ങളെ ആരാധന നടത്തുവാനനുവദിക്കണമെന്നുള്ള തന്റെ അഭിപ്രായം ഗാന്ധിജി പ്രകടിപ്പിച്ചു. എന്നാൽ ക്ഷേത്രഉടമസ്ഥനായ സാമൂതിരി അതിൽ വിരോധം പ്രദർശിപ്പിക്കുകയാണ് ചെയ്തത്. 1933-ൽ മഹാത്മജി 21 ദിവസത്തെ ഉപവാസമനുഷ്ഠിച്ചു. ഇതിനിടയിൽ അനേകം ക്ഷേത്രങ്ങൾ ഹരിജനങ്ങൾക്കുവേണ്ടി തുറന്നുകൊടുത്തു. അദ്ദേഹത്തിന്റെ ശ്രദ്ധ അധികവും പതിഞ്ഞിരുന്നത് ഹരിജനോദ്ധാരണത്തിലായിരുന്നു. 1934-ൽ സത്യാഗ്രഹസമരം അനിശ്ചിതകാലത്തേയ്ക്ക് നിർത്തിവയ്ക്കപ്പെട്ടു.

ഇതിനുശേഷം ഗാന്ധിജി ഒരു പര്യടനമാരംഭിച്ചു. "ഇന്നത്തെ ഭരണസമ്പ്രദായമാണ് ഭാരതത്തിലെ ദാരി

ദ്ര്യത്തിന് പ്രധാന കാരണമായിത്തീൎന്നിരിക്കുന്നത്. നമ്മുടെ രാജ്യത്തെ ധനം നമ്മുടെ രാജ്യത്തുതന്നെ ഇരുന്നാൽ മാത്രമേ ഭാരതത്തിലെ ദാരിദ്ര്യം ശമിക്കുകയുള്ളു. അതിനാൽ നിങ്ങൾ ഓരോരുത്തരും സ്വദേശി സാധനങ്ങൾ ഉപയോഗിക്കുകയും, വിദേശിസാധനങ്ങൾ ഉപയോഗിക്കുന്നതു് പാപമാണെന്നു ധരിക്കുകയും ചെയ്യണം. ഗവൎമ്മേൻറ് നമ്മുടെ പ്രക്ഷോഭണത്തെ നശിപ്പിക്കുവാൻ കച്ചകെട്ടി ഇറങ്ങിയിരിക്കുകയാണ്. എന്നാൽ അത് അത്ര വേഗത്തിൽ നശിക്കുന്നതല്ല. രാജ്യത്തെ അടിമത്വശൃംഖലയിൽനിന്നും മോചിപ്പിക്കേണ്ടതു ഓരോ ഭാരതീയൻേറയും കൎത്തവ്യമാണ്. ഹരിജനങ്ങൾ നമ്മുടെ സഹോദരന്മാരാണ്. അവരെ നമ്മിൽനിന്നും അകറ്റിനിൎത്തുന്നതു് അധൎമ്മവും അന്യായവുമാണ്.'' ഇപ്രകാരമുള്ള ഉല്ബോധനങ്ങൾ ഗാന്ധിജി സന്ദൎശിച്ച ഗ്രാമങ്ങളിലെ ജനങ്ങൾക്കു നല്കിക്കൊണ്ടിരുന്നു.

## രാസ് സത്യാഗ്രഹം

പൂനക്ക് സമീപമുള്ള രാസ്ഗ്രാമം, കൎഷകരിൽ ഉണൎവ്വും ഉത്സാഹവും ഉണ്ടാക്കിത്തീൎക്കാൻ വേണ്ടി ഒരു സത്യാഗ്രഹകേന്ദ്രമാക്കിത്തീൎത്തു. മഹാത്മജിയോടൊരുമിച്ച് അനവധി ധൎമ്മഭടന്മാർ സത്യാഗ്രഹസമരത്തിൽ പങ്കുകൊള്ളുവാൻവേണ്ടി അവിടെ വന്നുചേൎന്നു. എന്നാൽ 1988 ഡിസംബർ മാസത്തിൽ മഹാത്മജി അറസ്റ്റുചെയ്യപ്പെടുകയും, പൂനയിൽതന്നെ താമസിപ്പിക്കപ്പെടുകയും ചെയ്തു. ഗവൎമ്മേൻറ് അനുമതികൂടാതെ ഗാ

ന്ധിജി പൂനവിട്ടു പുറത്തുപോകാൻ പാടില്ലെന്നു് അദ്ദേഹത്തിന്നു് ഒരു നിരോധനാജ്ഞ നല്കി. ഗാന്ധിജി ആ നിരോധനാജ്ഞയെ ലംഘിച്ചു് പൂന വിട്ടുവാൻ തുടങ്ങുകയും, വീണ്ടും ബന്ധനത്തിലാക്കപ്പെടുകയും ചെയ്തു. ഈ പ്രാവശ്യം മഹാത്മജിയെ ഒരു കൊല്ലം ശിക്ഷിച്ചു് വീണ്ടും ജയിലിലടച്ചു.

ഗാന്ധിജി ബന്ധനമുക്തനായി വന്നപ്പോഴേക്കു നാട്ടിലെ സ്ഥിതി വളരെ അപകടത്തിലായിത്തീൎന്നു. പലയിടങ്ങളിലും കൊലകറം നടന്നു. ഹിംസയാൽ ദുഃഖിതനായ മഹാത്മജി സാബർമതി ആശ്രമം ഉപേക്ഷിച്ചു് ഏതെങ്കിലും വിജനപ്രദേശത്തു പോയി ഏകാന്തവാസം അനുഷ്ഠിക്കുവാൻപോലുമാലോചിച്ചു. എന്നാൽ അദ്ദേഹത്തിൻെറ അനന്യഭക്തനായ സേഠ് ജമനലാൽബജാജിന്നു് ഗാന്ധിജിയുടെ ഉദ്ദേശം മനസ്സിലാകുകയും, അദ്ദേഹം ഗാന്ധിജിയോടു് അപ്രകാരം ചെയ്യാതിരിക്കുന്നതിനപേക്ഷിച്ചു്. വർദ്ധയിലേക്കു് കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു. അവിടെ 'സേംഗാവു്' എന്ന ഗ്രാമത്തിൽ മനോഹരമായ ഒരു കുടില് പണി കഴിപ്പിച്ചു. ഇന്നു രാഷ്ട്രീയ പ്രക്ഷോഭണങ്ങളുടെ എല്ലാം കേന്ദ്രമായിരിക്കുന്ന ആ ആശ്രമത്തിൽ ഗാന്ധിജി വാസമാരംഭിച്ചു.

## കോൺഗ്രസിൽ പ്രവേശനം

സോഷ്യലിസ്റ്റ് കക്ഷിക്കാരുടെ ശക്തി നാറംക്കുനാറം വൎദ്ധിക്കുവാൻ തുടങ്ങി. കോൺഗ്രസ്സ് പക്ഷക്കാരുടെ അഭിപ്രായത്തിലും ചില വ്യത്യാസങ്ങൾ ഉള്ളതാ

യി കാണപ്പെട്ടു. കൌൺസിലിനുള്ളിൽ പ്രവേശിച്ച് ഭരണാധികാരം കരസ്ഥമാക്കണമെന്നുള്ള അഭിപ്രായക്കാരുടെ സംഖ്യ വദ്ധിച്ചു. ജവാഹർലാൽ നെഹറു ബന്ധനവിമുക്തനായ ഉടനെ അദ്ദേഹം ആരോഗ്യലാഭത്തെ ഉദ്ദേശിച്ച് വിദേശയാത്ര പുറപ്പെട്ടു. കൌൺസിലിനുള്ളിൽ പ്രവേശിച്ച് പുതിയ ഭരണപരിഷ്കാരം നശിപ്പിക്കണമെന്ന് പ്രവത്തകസമിതിയും ഒരു പ്രമേയംപാസ്സാക്കി. തെരഞ്ഞെടുപ്പുസംബന്ധിച്ചു വലിയ പ്രചരണങ്ങോളികറ നടത്തിയതിൻെറ ഫലമായി എട്ടു സംസ്ഥാനങ്ങളിൽ ഭൂരിപക്ഷത്തോടുകൂടി കോൺഗ്രസിന് വിജയം സിദ്ധിച്ചു. സംസ്ഥാനഗവർണർമാരും, വൈസ്രായിയും കോൺഗ്രസ്സുകാരും തമ്മിൽ ചില അഭിപ്രായവ്യത്യാസങ്ങറ ഉണ്ടാകുകയാൽ മന്ത്രിമാരെ തെരഞ്ഞെടുക്കാൻ കഴിഞ്ഞില്ല. അവസാനം മഹാത്മജിയുടെ വ്യക്തിമാഹാത്മ്യത്താൽ ഒരു സന്ധിയുണ്ടാകുകയും, കോൺഗ്രസ് മന്ത്രിസഭകറ രൂപീകരിക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തിൻെറ ഉപദേശവും നിർദ്ദേശവുമനുസരിച്ച് മദ്യനിരോധനം, ഗ്രാമോദ്ധാരണം മുതലായ ലോകോപകാരപ്രദങ്ങളായ കാര്യങ്ങറക്ക് പ്രാധാന്യം കല്പിച്ചുകൊണ്ട് കോൺഗ്രസ് മന്ത്രിസഭ ഭരണമാരംഭിച്ചു.

തദനന്തരം രാജ്യത്തിൻെറ നാനാഭാഗങ്ങളിലുള്ള ജയിലുകളിലുമായി അടച്ചിരുന്ന രാഷ്ട്രീയതടവുകാരെ എല്ലാം മോചിപ്പിക്കുവാൻ മഹാത്മജി പരിശ്രമിക്കുകയും, അതു സഫലമായിത്തീരുകയും ചെയ്തു.

ഹരിപുരം കോൺഗ്രസ് ശ്രീ. സുഭാഷ്ബോസിന്റെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. ഖാദിയുടേയും കുടിൽവ്യവസായങ്ങളുടേയും 'പ്രദർശനം' ഗാന്ധിജി ഉൽഘാടനം ചെയ്തു.

## ഖരേയുടെ രാജി.

കോൺഗ്രസ് മന്ത്രിസഭകൾ രൂപീകരിച്ചിട്ടും മദ്ധ്യസംസ്ഥാനത്തു് കോൺഗ്രസ് കക്ഷികളിൽ ഭിന്നിപ്പുണ്ടായിക്കൊണ്ടിരുന്നു. മന്ത്രിമാർ തമ്മിലും പരസ്പരവിശ്വാസമില്ലാതെ കലഹിച്ചുവന്നു. പ്രധാനമന്ത്രി 'ഖരെ' സഹപ്രവർത്തകന്മാരെ വിശ്വസിക്കാതെ അവരുടെ പ്രവൃത്തികളെ സൂക്ഷിക്കാൻ സി. ഐ. ഡി.യെ നിയോഗിച്ചിരുന്നു. അയാൾ കോൺഗ്രസ് വർക്കിംഗ് കമ്മററിയെപ്പോലും അവഗണിച്ചു ഗവർണറുമായി ചേർന്ന് ആദ്യത്തെ മന്ത്രിസഭ പിരിച്ചുവിടുകയും, പിറെറ ദിവസം തന്നെ വേറൊരു മന്ത്രിസഭ രൂപീകരിക്കുകയും ചെയ്തു. ഇപ്രകാരമുള്ള പ്രവൃത്തികളാൽ കോൺഗ്രസ് സംഘടനക്കു കോട്ടം തട്ടുകയും, ഗവർമ്മേൻറിന്റെ ദൃഷ്ടിയിൽ അവജ്ഞക്കിടയായിത്തീരുകയും ചെയ്തു. ഇതു സംബന്ധിച്ചു് മററു ഉപായങ്ങളൊന്നും കാണാതിരുന്നതിനാൽ ഖരേയോടു് രാജി സമർപ്പിക്കുന്നതിനും, ഏതാനും നാളത്തേക്കു് കോൺഗ്രസിൽ ഉത്തരവാദമുള്ള കാര്യങ്ങൾ അയാളെ ഏല്പിക്കാതിരിക്കാനും മഹാത്മജി ഉപദേശിച്ചു. ഇതു സംബന്ധിച്ചു് ചിലർ വിപരീതാഭിപ്രായം പ്രകടിപ്പിച്ചെങ്കിലും കോൺഗ്രസ്സിന്റെ സംഘടനയേയും അന്തസ്സിനെ

ല്യം സംരക്ഷിക്കുവാൻ വേണ്ടി ഇതല്ലാതെ വേറെ മാർഗ്ഗമൊന്നും ഉണ്ടായിരുന്നില്ല.

## സുഭാഷ് ചന്ദ്രബോസ്.

1939_ലെ ത്രിപുരികോൺഗ്രസിൽ അദ്ധ്യക്ഷനായി ഗാന്ധിജി പട്ടാഭിസീതാരാമയ്യായെ തെരഞ്ഞെടുക്കണമെന്നാഗ്രഹിച്ചെങ്കിലും പ്രതിപക്ഷത്തോടുകൂടി സുഭാഷ്ബോസ് തെരഞ്ഞെടുക്കപ്പെട്ടു. ഇത് തൻെറ പരാജയമാണെന്ന് ഗാന്ധിജി അഭിപ്രായപ്പെട്ടു. ഗാന്ധിജി തൻെറ അഭിപ്രായംപ്രകടിപ്പിക്കുമ്പോൾ സുഭാഷ് സ്ഥാനം ത്യജിക്കുമെന്നു പലരും ആശിച്ചെങ്കിലും അദ്ദേഹം അങ്ങനെ ചെയ്യാതെ രോഗശയ്യയിൽ കിടന്നുകൊണ്ടുതന്നെ കോൺഗ്രസിൽ പങ്കെടുത്തു. ആ സമയത്ത് വർക്കിംഗ്കമ്മററി മുഴുവൻ രാജി സമർപ്പിച്ചു. സമ്മേളനത്തിൽ ബംഗാളിലെ പ്രതിനിധികൾ ബഹളമുണ്ടാക്കിയിട്ടും മററു പ്രതിനിധികൾ ഗാന്ധിജിയിലും, കഴിഞ്ഞ പ്രവർത്തകസമിതിയിലും വിശ്വാസം രേഖപ്പെടുത്തി. സമ്മേളനത്തിനുശേഷം സുഭാഷ്ബോസിന് അദ്ധ്യക്ഷസ്ഥാനം ഉപേക്ഷിക്കേണ്ടിവന്നു.

## രണ്ടാം ലോകമഹായുദ്ധം.

1939_ൽ യൂറോപ്പിൽ സമരാഗ്നി പൊട്ടിപ്പുറപ്പെട്ടു. സമാധാനപരമായ മാർഗ്ഗങ്ങളിൽക്കൂടെ കാര്യം നേടാൻ ഗാന്ധിജി ഹിററ്ലറോടപേക്ഷിച്ചു. യുദ്ധം ആരംഭിച്ചപ്പോൾ ഒരു അഹിംസാവാദിയുടെ നിലയിൽ ഗാന്ധിജി യുദ്ധം സംബന്ധിച്ചുള്ള കാര്യങ്ങളിൽ പങ്കെടു

ക്കുന്നതിനെ നിഷേധിച്ചു. 1940_ൽ പ്രസംഗസ്വാതന്ത്ര്യത്തിനും, ലേഖനങ്ങൾ എഴുതുന്നതിനുള്ള സ്വാതന്ത്ര്യത്തിന് വേണ്ടിയും ഗാന്ധിജി വ്യക്തിപരമായ സത്യാഗ്രഹം നടത്തി. ഗവർമേൻറിനെ വിഷമിപ്പിക്കണമെന്നുള്ളതല്ലായിരുന്നു ഇതിൽ ഗാന്ധിജിയുടെ ഉദ്ദേശം, പ്രത്യുത, ഭാരതത്തെ സംബന്ധിച്ച് ഗവർമേൻറ് നയത്തിൽ പരിവത്തനമുണ്ടാക്കണമെന്നുള്ളതായിരുന്നു. അനേകം നേതാക്കന്മാരെ ബന്ധനത്തിലാക്കിയെങ്കിലും അവസാനം എല്ലാ പേരേയും വിട്ടയച്ചു.

## ക്രിപ്സിൻെറ ആഗമനം.

ലോകം മുഴുവൻ യുദ്ധമഹാഗ്നി വ്യാപിച്ചു. ജമ്മനിയും ജപ്പാനും കൂടെച്ചേന്ന് ഇംഗ്ലീഷുകാരെ വിവശരാക്കിക്കൊണ്ടിരുന്നു. ഓരോന്നായി പല ദേശങ്ങളും ഇംഗ്ലീഷുകാക്ക് ഉപേക്ഷിക്കേണ്ടിവന്നു. യുദ്ധത്തിൻെറ കഴഞ്ഞ സ്ഥിതി കണ്ടിട്ട് ഭാരതീയരെല്ലാടെ യുദ്ധത്തിൽ സഹകരിപ്പിക്കുന്നതിനും, അവരുടെ സഹായങ്ങൾ പ്രാപ്തമാക്കുന്നതിനും വേണ്ടി ഇംഗ്ലീഷുകാർ സമത്ഥനും വാഗ്മിയുമായ ക്രിപ്സിനെ ചില അധികാരങ്ങളോടുകൂടി ഇന്ത്യയിലേക്കയച്ചു. ക്രിപ്സ് ഇന്ത്യയിൽ എത്തിയതിനു ശേഷം ഭിന്നകക്ഷികളിലുള്ള നേതാക്കന്മാരുമായി സംഭാഷണം നടത്തി. മഹാത്മജിയേയും ക്ഷണിച്ചു. ആദ്യത്തെ സംഭാഷണത്തിൽനിന്നുതന്നെ കോൺഗ്രസിന് ആശിക്കത്തക്കയാതൊന്നും ക്രിപ്സിൽനിന്നും ലഭിക്കുകയില്ലെന്നു മനസ്സിലാക്കിയ ഗാന്ധിജി പ്രവത്തകസമിതി വിളിച്ചുകൂട്ടുകയും,

ക്രിപ്സ് നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതുകൊണ്ട് ഇന്ത്യക്ക് യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ലെന്ന് ഗാന്ധിജി ഖണ്ഡിതമായി പറയുകയും ചെയ്തു. ഗാന്ധിജിയെപ്പോലെ തന്നെ മററു നേതാക്കന്മാരും ക്രിപ്സ്നിർദ്ദേശത്തെ നിരാകരിക്കുകയാൽ ക്രിപ്സ് മടങ്ങിപ്പോയി.

ഇന്ത്യയുടെ അതിർത്തിപ്രദേശങ്ങളിലും യുദ്ധം വ്യാപിക്കുകയും, ഗവർമെൻറ് ശക്തിയായി ജനങ്ങൾക്ക് പല പ്രലോഭനങ്ങളും നല്കി അവരെ സൈന്യത്തിൽ ചേർക്കുകയും, പല പേരുകളിൽ ജനങ്ങളിൽനിന്ന് പണപ്പിരിവ് നടത്തുകയും ചെയ്തുവന്നിരുന്നു. 1942 ആഗസ്റ്റ്മാസത്തിൽ കോൺഗ്രസ് ബോംബെയിൽ സമ്മേളിച്ചപ്പോൾ "ബ്രിട്ടീഷുകാർ ഇന്ത്യ വിടുക" എന്നുള്ള പ്രമേയം പാസാക്കി. ഗവർമെൻറ് കോൺഗ്രസ് പ്രവൃത്തികളെ സൂക്ഷിച്ചു വീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഭാരതത്തിൻെറ സ്വാതന്ത്ര്യലബ്ധിയ്ക്കുവേണ്ടി ഉചിതമെന്നു തോന്നുന്ന മാർഗ്ഗം സ്വീകരിക്കുവാൻ പ്രവർത്തകസമിതി ഗാന്ധിജിയെ ഭരമേല്പിച്ചു. വൈസ്രോയിയുമായിട്ട് കത്തിടപാടുകൾ നടത്തുന്നതിനും, അനുകൂലമായ മറുപടി ലഭിക്കാത്തപക്ഷം പ്രക്ഷോഭണം ആരംഭിക്കുന്നതിനും തീരുമാനിച്ചു.

## നേതാക്കന്മാരുടെ ബന്ധനം.

പ്രവർത്തകസമിതി "ബ്രിട്ടീഷുകാർ ഇന്ത്യ വിടുക" എന്നുള്ള പ്രമേയം പാസാക്കിയതിനുശേഷം കോൺഗ്രസ് ഏതു നയമാണ് ഇനി കൈക്കൊള്ളുന്നതെന്ന് ഭാര

തജനത ഉൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോഴാണ് ആഗസ്റ്റ് 8-ാംതീയതി രാത്രിയിൽ പ്രധാനപ്പെട്ട നേതാക്കന്മാരെ എല്ലാം ഒരുമിച്ചുതന്നെ ബോംബായിൽവച്ച് അറസ്റ്റു ചെയ്തു എന്നുള്ള വാർത്ത നാടെങ്ങും പരന്നതു്. നേതാക്കന്മാരുടെ ഈ ബന്ധനംനിമിത്തം ജനങ്ങൾ അസന്തുഷ്ടരായിത്തീരുകയും, ഗവർമ്മേൻറും ജനങ്ങളും തമ്മിൽ കലഹം ആരംഭിക്കുകയും ചെയ്തു. ഗവർമേൻറു ജനങ്ങളെ അടിച്ചമർത്തുവാൻ പലഉപായങ്ങളും പ്രയോഗിച്ചു. ഈ കലഹത്തിൽ ഭാരതീയർക്ക് വലിയ നഷ്ടങ്ങൾ സഹിക്കേണ്ടിടയായെങ്കിലും സഹനശക്തിയോടും ധൈര്യത്തോടുംകൂടി അവർ അവയെ എല്ലാം എതിരിടുകതന്നെ ചെയ്തു.

കോൺഗ്രസ് പ്രക്ഷോഭണം മന്ദീഭവിച്ചതോടുകൂടി ഗവർമേൻറ് അതിൽ പങ്കെടുത്തവരെ ശിക്ഷിക്കാനാരംഭിച്ചു. അനേകം പേരെ ജയിലിലടയ്ക്കുകയും, പല സ്ഥലങ്ങളിലും കൂട്ടപ്പിഴകൾ ചുമത്തുകയും ചെയ്തു. 1942-ൽ ഉണ്ടായ ലഹളകൾക്കു കാരണം കോൺഗ്രസ് നേതാക്കന്മാരാണെന്നു പറഞ്ഞുകൊണ്ട് ഗവർമേൻറു ഒരു റിപ്പോർട്ട് പരസ്യം ചെയ്തു. ഈ റിപ്പോർട്ടു വായിക്കുവാനിടയായ മഹാത്മജി അതിനെ ഖണ്ഡിച്ചുകൊണ്ട് കോൺഗ്രസ് നേതാക്കന്മാരല്ല, പ്രത്യുത ഗവർമേൻറാണ് ലഹളയുണ്ടാക്കിച്ചതെന്നു പറഞ്ഞുകൊണ്ട് വൈസ്രോയിയുമായി എഴുത്തുകുത്തുകൾ നടത്തി; കോൺഗ്രസിൻെറ നിർദ്ദോഷതയെ സ്പഷ്ടമാക്കി.

മഹാത്മജി ആഗാഖാൻ കൊട്ടാരത്തിൽ തടവുകാരനായിക്കഴിയുമ്പോൾ അദ്ദേഹത്തിന്റെ പരമഭക്തനും സഹപ്രവർത്തകനുമായിരുന്ന മഹാദേവദേശായി ചരമഗതിയടഞ്ഞു. ദേശായിയുടെ ആകസ്മികവിയോഗം മൂലമുണ്ടായ ഹൃദയവേദന ശമിക്കുന്നതിനു മുമ്പുതന്നെ ഗാന്ധിജിയുടെ ധർമ്മപത്നിയായ കസ്തൂർബായുടെ ദേഹവിയോഗവും ഉണ്ടായി. ആഗാഖാൻ കൊട്ടാരത്തിൽ വച്ച് ഗാന്ധിജി സ്വന്തം കൈകൾകൊണ്ടുതന്നെ മഹാദേവദേശായിയുടെ ശവസംസ്കാരാദികൾ നിർവ്വഹിച്ചു. ഈ രണ്ടു ചരമങ്ങളും ഗാന്ധിജിയെ സാരമായി ക്ഷീണിപ്പിക്കുകതന്നെ ചെയ്തു.

## മൂന്നാഴ്ചത്തെ ഉപവാസം.

1942 ആഗസ്റ്റിൽ ഉണ്ടായ വിപ്ലവം ഒരുവിധത്തിൽ അവസാനിച്ചു. അന്നത്തെ വിപ്ലവത്തിനു കാരണക്കാർ കോൺഗ്രസ് നേതാക്കന്മാരാണെന്ന് വിദേശങ്ങളിൽ ഇംഗ്ലീഷുകാർ പ്രചരണം നടത്തിവന്നിരുന്നു. ഗാന്ധിജി വൈസ്രോയിക്ക് കത്തെഴുതിയെങ്കിലും അതുകൊണ്ട് പ്രയോജനമൊന്നും ഉണ്ടായില്ല. തന്നിമിത്തം മഹാത്മജി ഉപവാസമാരംഭിച്ചു. ഈ ഉപവാസം ഇന്ത്യയിലും വിദേശങ്ങളിലും ഒരിളക്കമുണ്ടാക്കിത്തീർത്തു. മൂന്നാഴ്ച കഴിഞ്ഞപ്പോൾ ഉപവാസം അദ്ദേഹം അവസാനിപ്പിച്ചു. ഈ ഉപവാസം നിമിത്തം ഗാന്ധിജിയുടെ ആരോഗ്യം തീരെ നശിച്ചുകഴിഞ്ഞിരുന്നു. ജനങ്ങൾക്കു അദ്ദേഹത്തിന്റെ ജീവനിൽപ്പോലും ആശങ്ക നേരിട്ടു

ഈ അവസരത്തിലാണ് കസ്തൂർബായുടെ ദേഹാന്തമു ണ്ടായതു്. 1944 മേയ് 7-ാംതീയതി ഗാന്ധിജി മോചി പ്പിക്കപ്പെട്ടു.

ഗാന്ധി-ജിന്നാസന്ദർശനം.

1944-ലും 45-ലും ഇടയിൽ ഗാന്ധിജിയും ജി ന്നായും തമ്മിൽ ബോംബയിൽവച്ചു സന്ദർശനം നടന്നു കൊണ്ടിരുന്നതും കോൺഗ്രസിന്റെ ചരിത്രത്തിൽ ഒരു പ്രധാന അദ്ധ്യായം കുറിക്കുന്നുണ്ടു്. കോൺഗ്രസും മുസ്ലിം ലീഗും തമ്മിൽ ഒരു യോജിപ്പുണ്ടാകണമെന്നും, ഇരുകൂട്ട രുംകൂടെ ചേൎന്നു് ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ശ്രമിക്കണമെന്നുമുള്ളതായിരുന്നു ഈ കൂടിക്കാഴ്ചയുടെ ഉദ്ദേശം. ഗാന്ധിജിയും ജിന്നായും തമ്മിൽ പല പ്രാവശ്യ വും അഭിമുഖസംഭാഷണം നടത്തി, എങ്കിലും ജിന്ന ശാ ഠ്യത്തിൽനിന്നും വ്യതിചലിക്കാതിരുന്നതിനാൽ കോൺഗ്ര സിനും മുസ്ലീംലീഗിനും തമ്മിൽ യോജിക്കാൻ കഴി ഞ്ഞില്ല.

കസ്തൂർബാട്രസ്റ്റ്.

ഗാന്ധിജി വീണ്ടും വർദ്ധയിലുള്ള ആശ്രമത്തിൽ താ മസമാരംഭിച്ചു. കസ്തൂർബായുടെ ഒരു സ്മാരകം ഉണ്ടാക്ക ണമെന്നു് നേതാക്കന്മാരിൽ പലരും അഭിപ്രായപ്പെട്ടു. എല്ലാ സ്ഥലങ്ങളിലും ഇതിനെപ്പററിയുള്ള ചൎച്ചയുണ്ടാ കുകയും, ഒരുകോടി ഉറുപ്പിക പിരിച്ചുണ്ടാക്കുകയും, കസ്തൂ ർബാസ്മാരകത്തിനു് ഒരു ട്രസ്റ്റ് ഏൎപ്പെടുത്തുകയുംചെയ്തു. ആദ്യകാലങ്ങളിൽ ഗാന്ധിജി ഇതിൽനിന്നും ഒഴിഞ്ഞുനി

ന്നു, എങ്കിലും ജനങ്ങളുടെ അഭിപ്രായപ്രകാരം അദ്ദേഹം തന്നെ ടസ്റ്റിൻെറ അദ്ധ്യക്ഷനായിത്തീൎന്നു.

സിംലാസമ്മേളനം.

ഭാരതജനതയും ഗവർമേൻറും തമ്മിൽ ഒരു യോജിപ്പുണ്ടാക്കിത്തീൎക്കാൻ വേണ്ടി വൈസ്രായി ലാർഡ് വേവൽ സിംലയിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി. ലീഗിനേയും കോൺഗ്രസിനേയും തമ്മിൽ ഏതുവിധേന യെങ്കിലും യോജിപ്പിക്കണമെന്നുള്ള ഒരു ഉദ്ദേശവും ഈ സമ്മേളനത്തിൽ ഉണ്ടായിരുന്നു. വേവൽപ്രഭു ലണ്ടനിൽ പോയി അവിടെയുള്ള പ്രധാനപ്പെട്ട ആളുകളുമായി സംഭാഷണങ്ങൾ നടത്തി, അവരുടെ അഭിപ്രായം അറിഞ്ഞതിനുശേഷം ഇന്ത്യയിൽ എത്തി. തദനന്തരം ഭാരതത്തിലെ പ്രധാന നേതാക്കന്മാരെ എല്ലാം ക്ഷണിച്ചുവരുത്തി സിംലയിൽ സമ്മേളനമാരംഭിച്ചു. ഗാന്ധിജിയും ജിന്നയും ഇതിൽ പങ്കെടുത്തിരുന്നു. സമ്മേളനം വിജയകരമായി പൎയ്യവസാനിക്കുമെന്നും, കോൺഗ്രസും ലീഗുമായി ഒരു ഒത്തുതീൎപ്പുണ്ടാകുമെന്നും ജനങ്ങൾ പ്രതീക്ഷിച്ചു. എന്നാൽ ഇതുകൊണ്ടും ഉദ്ദിഷ്ടകാൎയ്യത്തിന് പ്രയോജനമൊന്നും ഉണ്ടായില്ല.

വീണ്ടും ജനങ്ങൾ നിരാശാഭരിതരായിത്തീരുകയും, മഹാത്മജി തൻെറ നിൎമ്മാണപരിപാടികളിൽ ഏൎപ്പെടുകയും ചെയ്തു. ഇതിനിടയിൽ ജപ്പാനും യുദ്ധത്തിൽ പരാജയമടഞ്ഞതിനാൽ ലണ്ടനിൽ പാർലിമെൻറിലേക്കുള്ള പുതിയ തെരഞ്ഞെടുപ്പു നടന്നു. ഈ തെരഞ്ഞെടുപ്പിൽ

ചർച്ചിൽ പരാജിതനാകുകയും, തൊഴിലാളി ഗവർമെൻറ് ആവിർഭവിക്കുകയും ചെയ്തു. തൽഫലമായി രാഷ്ട്രീയ നേതാക്കന്മാരെ എല്ലാം മോചിപ്പിക്കുകയും, നാട്ടിൽ ഒരു പുതിയ ഉണർവുണ്ടാകുകയും ചെയ്തു. നേതാക്കന്മാരെ എല്ലാം മോചിപ്പിച്ചതിനുശേഷം കേന്ദ്രഅസംബ്ലിയിലേക്കും, സംസ്ഥാന അസംബ്ലികളിലേക്കുമുള്ള തെരഞ്ഞെടുപ്പു ഗവർമെൻറ പ്രഖ്യാപിച്ചു. കോൺഗ്രസ്സും തെരഞ്ഞെടുപ്പിൽ മത്സരിക്കുവാൻ നിശ്ചയിച്ചു.

## ബംഗാൾ പര്യടനം.

കേന്ദ്ര അസംബ്ലിയിലേക്കുള്ള തെരഞ്ഞെടുപ്പ് അവസാനിച്ചു: ചില സംസ്ഥാനങ്ങളിലെ തെരഞ്ഞെടുപ്പും അവസാനിച്ചിരുന്നു. ക്ഷാമപീഡിതമായ ബംഗാളിനെ സന്ദർശിക്കുവാൻ വേണ്ടി ഗാന്ധിജി അവിടേയ്ക്കു പുറപ്പെട്ടു. മഹാത്മജി കല്കത്തയിൽ എത്തിയതോടുകൂടി അവിടെ ഒരു നവോന്മേഷം ഉളവായി. അദ്ദേഹം സൈദപുരത്തുള്ള ആശ്രമത്തിൽ താമസിച്ചു.

ഭാരതത്തിലെ വിഭിന്നകക്ഷികളുമായി ഒരു യോജിപ്പുണ്ടാക്കി, ഒരു ഇടക്കാലഗവർമ്മെൻറ് സ്ഥാപിക്കുന്നതിലേക്കായി ബ്രിട്ടീഷുഗവർമ്മെൻറ് ഇന്ത്യാ സെക്രട്ടറിയേയും, മന്ത്രിസഭയിലെ മററു രണ്ടംഗങ്ങളേയും ഇന്ത്യയിലേക്കയച്ചു. ആ പ്രതിനിധികൾ മൂന്നുമാസം ഇവിടെ താമസിച്ചു. കോൺഗ്രസ്സും, ലീഗും, ബ്രിട്ടീഷു ഗവർമ്മെൻറുമായി ഒരു യോജിപ്പുണ്ടാക്കുവാൻ വേണ്ടി ഗാന്ധിജി വളരെ ശ്രമിച്ചു. എന്നാൽ ലീഗ് ഇടക്കാലഗവർമ്മെൻറിൽ ചേരുന്നതിനനുകൂലിക്കയും, ജനപ്രതിനിധിസഭ

യിൽ ചേരുവാൻ വിസമ്മതിക്കുകയും ചെയ്തു. രാഷ്ട്രീയ ഗവൺമെൻറ് സ്ഥാപിക്കാൻ തുടങ്ങിയപ്പോഠം ജിന്നയുടെ ശാഠ്യത്തിൻേറയും, ദുരാഗ്രഹത്തിൻേറയും ഫലമായി ഗവൺമെൻറ് രൂപീകരിക്കാതിരിക്കുകയും, മന്ത്രിസഭാംഗങ്ങഠം ലണ്ടനിലേക്ക് മടങ്ങിപ്പോകുകയും ചെയ്തു.

ജിന്ന ഇടക്കാലഗവൺമെണ്ടിൽ ചേരുന്നതിനുള്ള നിർദ്ദേശത്തെ സ്വീകരിക്കുകയും, ജനപ്രതിനിധിസഭയിൽ ചേരുന്നത് നിരാകരിക്കുകയും ചെയ്ത സംഗതി മുൻപ് പ്രസ്താവിച്ചുവല്ലൊ. ഈ കാര്യം വൈസ്രായി സമ്മതിച്ചില്ല. ആഗസ്റ്റ് 16-ാംതിയതി "ഡയരക്ട് ആക്ഷൻ" ദിവസമായി ആചരിക്കുവാൻ ജിന്നലീഗിന് നിർദ്ദേശം നല്കി. തൽഫലമായി ഒരാഴ്ചയോളം കൽക്കത്തയിൽ ഭയങ്കരമായ കൊലപാതകം നടക്കുകയും, ഇവിടെ ഗവൺമെൻറാന്നുമില്ലെന്നു തോന്നിപ്പോകുകയും ചെയ്തു. നാട്ടിൽ അരാജകത്വവും അക്രമവും നടമാടുന്നതുകണ്ടു വൈസ്രായി അന്നത്തെ കോൺഗ്രസ്സ് പ്രസിഡണ്ടായ ജവാഹർലാൽ നെഹറുവിനെ ക്ഷണിച്ചുവരുത്തി, ഇടക്കാലഗവൺമെൻറ് രൂപീകരിക്കുവാൻ ആവശ്യപ്പെട്ടു. കോൺഗ്രസ്സിൻെറ സന്ദേഹത്തെ ദൂരീകരിക്കുകയും, അതിൻെറ ചില കരാറുകഠം വൈസ്രായി സ്വീകരിക്കുകയും ചെയ്തതിനാൽ നെഹറു ഇടക്കാലഗവൺമെൻറിൽ ചേരാമെന്ന് സമ്മതിച്ചു. പണ്ഡിത നെഹറു ഉപദേശത്തിനുവേണ്ടി ഗാന്ധിജിയെ ക്ഷണിച്ചതുനിമിത്തം മഹാത്മജി കൽക്കത്തയിൽനിന്നും ഡിസമ്പർ 23-ാംതിയതി ഡൽഹിയിൽ എത്തി.

ഇതിനിടയിൽ കിഴക്കൻബംഗാളിലുള്ള ഹിന്ദുക്കളെ മുസൽമാന്മാർ ക്രമാതീതമായി ഉപദ്രവിച്ചു. അനവധി പേരുടെ ഗൃഹങ്ങൾ കൊള്ള ചെയ്യുകയും, നിരവധി ഹിന്ദുസ്ത്രീകളെ ബലാൽവിവാഹം ചെയ്യുകയും, മററു പലരെ നിർബ്ബന്ധിച്ചു മതം മാററുകയും, അതിനു സമ്മതിക്കാതിരുന്നവരെ വധിക്കുകയും ചെയ്തു. ഈ വാർത്താശ്രവണത്തിൽ ഗാന്ധിജി അത്യന്തം ദുഃഖിതനാകുകയും, യാതനകളനുഭവിക്കുന്ന ഹിന്ദുക്കളെ രക്ഷിക്കുന്നതിനും സമാശ്വസിപ്പിക്കുന്നതിനുമായി ഒക്ടോബർ 29-ാംതീയതി ബംഗാളിലേക്ക് പുറപ്പെടുകയും ചെയ്തു. ഹിന്ദുക്കൾക്ക് കൂടുതൽ നാശങ്ങളും നഷ്ടങ്ങളും നേരിട്ട സ്ഥലങ്ങളിലേക്ക് ഗാന്ധിജി പോയി. അവിടെ എത്തിയതിനു ശേഷം തൻെറ കൂടെ ഉണ്ടായിരുന്നവരെയെല്ലാം പ്രത്യേകം പ്രത്യേകം ജോലികൾക്ക് നിയോഗിച്ചതിനുശേഷം നിമ്നോന്നതങ്ങളും, കല്ലും മുള്ളും നിറഞ്ഞതുമായ ഗ്രാമപ്രദേശങ്ങളിൽ ഈ വാർദ്ധക്യാവസ്ഥയിലും കേവലം രണ്ടു കൂട്ടുകാരോടുകൂടി ആ മഹാത്മാവു് സഞ്ചരിച്ചു. 1947 ജനുവരി 1-ാംതീയതിമുതൽ ഓരോ ഗ്രാമത്തിലും, ദിവസവും ഏതെങ്കിലും ഹിന്ദുവിൻെറയോ, മുസൽമാൻെറയോ ഗൃഹത്തിൽ താമസിക്കുകയും, പിറേറ ദിവസം അവിടെ നിന്നും രണ്ടോ മൂന്നോ മൈൽ ദൂരം സഞ്ചരിക്കുകയും ചെയ്യത്തക്കവിധത്തിലുള്ള ഒരു പരിപാടിയുണ്ടാക്കി. ഇങ്ങനെ ഓരോ ഗ്രാമത്തിലും സഞ്ചരിച്ചു്, ഹിന്ദുക്കളെ സമാശ്വസിപ്പിക്കുകയും, മുസൽമാന്മാരെ സമീപിച്ചു് ന്യൂനപക്ഷക്കാരെ സഹായിക്കേണ്ടതു് അവരുടെ കർത്തവ്യ

മാണെന്നു ഉദ്ബോധിപ്പിക്കുകയും ചെയ്തുവന്നിരുന്നു. ഇതിനും പുറമെ ഗൃഹങ്ങൾ നശിച്ചവൎക്കു ഗൃഹങ്ങൾ നിൎമ്മിച്ചുകൊടുക്കുന്നതിനും, ബലാൽക്കാരമായി മതം മാററിയ ഹിന്ദു സ്ത്രീകളെ അവരുടെ ബന്ധുക്കൾക്ക് തിരിയെ ഏല്പിച്ചുകൊടുക്കുന്നതിന് ബംഗാൾ ഗവൎമ്മെൻറിനെ നിൎബ്ബന്ധിച്ചുകൊണ്ടുമിരുന്നു. ഗൃഹങ്ങളും, വസ്തുവകകളും ഉപേക്ഷിച്ച്, പ്രാണനെ മാത്രം രക്ഷിക്കണമെന്നുള്ള ഏക വിചാരത്തോടുകൂടി അന്യസ്ഥലങ്ങളിലേക്ക് പ്രയാണം ചെയ്തുകൊണ്ടിരുന്നവരെ സാന്ത്വന വചനങ്ങളാൽ സമാശ്വസിപ്പിച്ച് വീണ്ടും സ്വഗൃഹങ്ങളിലേക്കു തന്നെ പോകുവാൻ പ്രേരിപ്പിച്ചു. ഓരോ ഗ്രാമത്തിലും സമാധാനം പുനഃസ്ഥാപിക്കുവാൻ വേണ്ടി ഹിന്ദുക്കളും, മുസൽമാന്മാരുമടങ്ങിയ സമാധാന കമ്മിററികൾ രൂപീകരിച്ചു. ഇങ്ങനെ തൻെറ അക്ഷീണ പരിശ്രമത്താലും, വ്യക്തിമാഹാത്മ്യത്താലും ഗാന്ധിജി ബംഗാളിൽ വീണ്ടും ഹിന്ദു-മുസ്ലിം മൈത്രി സ്ഥാപിക്കുക തന്നെ ചെയ്തു.

1920 മുതൽ കോൺഗ്രസിൻെറ നേതൃത്വം പൂൎണ്ണരൂപത്തിൽ ഗാന്ധിജിയിലായി. അന്നു മുതൽ രാഷ്ട്രീയ പ്രക്ഷോഭണത്തിൽ ഒരു വലിയ പരിവൎത്തനമുണ്ടായി- അടിയുറച്ച ആത്മവിശ്വാസത്തോടുകൂടി, സത്യത്തെ മുൻനിൎത്തി അഹിംസാത്മകമായിട്ട് ഗാന്ധിജി പ്രസ്ഥാനം നയിക്കാൻ തുടങ്ങി. ആത്മാവിൻെറ അടിത്തട്ടിൽ നിന്നും ഉദ്ഭൂതമായ പ്രചോദനത്തെ തടയുവാൻ മനുഷ്യശക്തികൾക്കൊ, ആയുധങ്ങൾക്കൊ ശക്തിയില്ലാതായിത്തീൎന്നു. 1920 മുതൽ 1945വരെ ഗാന്ധിജി രാഷ്ട്ര

ത്തിനെ നയിച്ച രീതി ലോകത്തിനെ മുഴുവൻ അമ്പര പ്പിച്ചു—അതിശയിപ്പിച്ചു. അവസാനം ആത്മീയശക്തി യെ നശിപ്പിക്കാൻ ഭൌതികശക്തിക്കു് സാദ്ധ്യമല്ലെന്നു് ബ്രിട്ടന് മനസ്സിലായി. അപ്പോഴും ആ ആത്മീയശക്തി യുടെ മുമ്പിൽ ബ്രിട്ടൻ തലതാഴ്ത്തുകതന്നെ ചെയ്തു. വാ സ്തവത്തിൽ 'റാംമോഹൻറായ്' ആണു് രാഷ്ട്രപിതാവെ ങ്കിലും, രാഷ്ട്രത്തിൻെറ സകല വളർച്ചയ്ക്കും, സ്വാതന്ത്ര്യ സമ്പാദനത്തിനും കാരണഭൂതനായിട്ടുള്ളതു് ഗാന്ധിജി തന്നെയാണു്. ഈ സ്വാതന്ത്ര്യയജ്ഞത്തിൽ അനേകം ദേശാഭിമാനികളുടെ വിലയേറിയ ആത്മാക്കൾ ആഹുതി ചെയ്യപ്പെട്ടു. പ്രതിബന്ധങ്ങളെ വകവയ്ക്കാതെയും, തിക ഞ്ഞ ദേശാഭിമാനത്തോടും, നിസ്വാർത്ഥമായ സേവന തൃഷ്ണയോടുംകൂടി അനേകം പേർ ധീരധീരം സമരം ചെ യ്തതിൻെറ പരിണതഫലമാണു് ഇന്ത്യൻ സ്വാതന്ത്ര്യം. എന്നാൽ ഇന്നത്തെ സ്വാതന്ത്ര്യത്തിൽ യഥാർത്ഥത്തിൽ ഗാന്ധിജിക്കു് സന്തോഷമില്ല. അനേകം നാളനുഭവിച്ച യാതനകളുടേയും ത്യാഗങ്ങളുടേയും ഫലമായി സിദ്ധി ച്ച സ്വാതന്ത്ര്യത്തോടൊപ്പംതന്നെ ഏകീകൃതമായിരുന്ന ഇന്ത്യ വിഭജിക്കപ്പെട്ടു.

ഒരു ഏകീകൃതഇന്ത്യയിൽ കക്ഷിഭേദം കൂടാതെ ജാതിമതഭേദമെ ന്യേ എല്ലാ സമുദായങ്ങളും, സൌഹാർദ്ദത്തോടും ക്ഷേമ ത്തോടുംകൂടി ജീവിക്കുന്നതു് കാണുവാനാണു് ഗാന്ധിജി ചിരകാലമായി ആശിച്ചുകൊണ്ടിരുന്നതു്. എന്നാൽ ഭാ രതത്തിൻെറ ദൌർഭാഗ്യംകൊണ്ടോ, അഥവാ ചില പ്ര തിലോമശക്തികളുടെ പ്രവർത്തനത്താലൊ അതു് പരി

പൂൎണ്ണമായി, സാധിച്ചില്ല. താൻ വളരെക്കാലമായി വളൎത്തിവന്ന തൻെറ ആശാലത ശരിയായി പുഷ്പിക്കാത്തതിൽ ഗാന്ധിജിക്കു് അത്യധികമായ ഹൃദയവേദനയുണ്ട്. സത്യത്തിൻെറയും നീതിയുടെയും പേരിൽ ആൎക്കും വഴങ്ങിക്കൊടുക്കാത്തവനായ ഗാന്ധിജി ശോകഹൃദയനായിട്ടാണ് ഇന്ത്യയുടെ വിഭജനംതന്നെ സമ്മതിച്ചതു്. ഈ വിഭജനംകൊണ്ടെങ്കിലും ഹിന്ദുക്കൾക്കും, മുസൽമാന്മാൎക്കും ഒരുപോലെ സമാധാനമുണ്ടാകുകയും, രണ്ടു രാഷ്ട്രങ്ങളും ലോകത്തിൽ ആത്മശുദ്ധിയോടുകൂടി ഔന്നത്യത്തെ പ്രാപിക്കുകയും ചെയ്യുമെന്നദ്ദേഹം ആശിച്ചു.

എന്നാൽ സത്യത്തിലും അഹിംസയിലും അടിത്തറകെട്ടിപ്പൊക്കിയ ഭാരതരാഷ്ട്രം സ്വാതന്ത്ര്യം കൈവന്നതോടുകൂടി ഹിംസയിലേക്കു് കുതിക്കുകയാണ് ചെയ്തതു്. ബംഗാളും ഒരുവിധം ശാന്തമായപ്പോൾ അവിടത്തെ പ്രത്യാഘാതങ്ങൾ പഞ്ചാബിലും ഡൽഹിയിലും ഉണ്ടായി. പഞ്ചാബിലെ നരവേട്ടയെക്കുറിച്ചുള്ള സ്മരണയുണ്ടാകുമ്പോൾതന്നെ മനുഷ്യൻ നടുങ്ങിപ്പോകുന്നു. ഇംഗ്ലീഷുകാരനായ ഗവർണറുടെ ഭരണകാലത്തു് പഞ്ചാബിൽ നടന്ന കൂട്ടക്കൊലയെപ്പോലും അധഃകരിക്കത്തക്കവിധത്തിലുള്ള ഭയങ്കര നരവേട്ടയാണ് അവിടെ നടന്നതു്. അനേകം ഗ്രാമങ്ങൾ അഗ്നിക്കിരയായി. അനേകം പേർ കൊല്ലപ്പെട്ടു. അസംഖ്യം ആളുകളെ ബലാൽക്കാരമായി മതപരിവൎത്തനം ചെയ്തു. മനുഷ്യന് ചിന്തിക്കാൻപോലും പാടില്ലാത്തവിധത്തിൽ അനേകം ഉത്തമകുലജാതകളായ സ്ത്രീകളെ മാനഭംഗംചെയ്തു. കൊലയും കൊള്ളയും

നടമാടുവാൻ തുടങ്ങിയതോടുകൂടി ശാന്തിയും സമാധാനവും എന്നെന്നേക്കുമായി അസ്തമിച്ചു. ഈ നിരാശയുടെ കൂരിരുട്ടിലും മഹാത്മജി ശുഭപ്രതീക്ഷയോടുകൂടിയവൻതന്നെയാണ്. താല്ക്കാലികമായുണ്ടായ വ്യാമോഹത്തിൽപെട്ട് വഴിപിഴച്ചുപോയിട്ടുള്ള മുസ്ലീം സഹോദരന്മാർ കാലക്രമേണ അവരുടെ തെററ് മനസ്സിലാക്കുകയും, വീണ്ടും അവർ നല്ലമാർഗ്ഗം സ്വീകരിച്ച്, വിഭജിക്കപ്പെട്ട ഇന്ത്യയെ ഒന്നാക്കിത്തീർക്കുവാൻ ശ്രമിക്കുമെന്നുമാണ് ഗാന്ധിജിയുടെ വിശ്വാസം. ജാതിമതാദികൾക്കതീതമായിരിക്കുന്ന മനുഷ്യത്വത്തെയാണ് അദ്ദേഹം സ്നേഹിക്കുന്നതും ആദരിക്കുന്നതും. മനുഷ്യൻ ഏതു ജാതിയിൽപെട്ടവനായാലും അവൻെറ പ്രവൃത്തികൾ മനുഷ്യോചിതമായിരിക്കണമെന്നുള്ളതാണ് ഗാന്ധിജിയുടെ നിർബന്ധം. മാനവസമുദായത്തെ സർവ്വതോമുഖമായി ഉദ്ധരിക്കുവാൻവേണ്ടി ആത്മത്യാഗം ചെയ്തിട്ടുള്ള ഇതുപോലെയുള്ള ഒരു വിശ്വപ്രേമിയെ ഭാരതത്തിലല്ലാതെ മററെവിടെയാണ് കണ്ടുകിട്ടുക !!

## ഉപസംഹാരം.

മതപ്രവാചകന്മാരും മഹാപുരുഷന്മാരും ശതവൎഷങ്ങൾക്കുശേഷം മാത്രമേ മനുഷ്യസമുദായത്തിൽ പ്രത്യക്ഷപ്പെട്ടുകാണാറുള്ളു. അങ്ങനെയുള്ളവരിൽ ഈശ്വരാംശം പ്രതിഫലിച്ച് കാണാനുമുണ്ട്. അവർ അജ്ഞാനാന്ധകാരത്തിൽ മുഴകി കിടക്കുന്ന മാനവസമുദായത്തെ ഉദ്ധരിച്ച് സൽപഥത്തിലേക്ക് ആനയിക്കുകയാണ് ചെ

ള്ളാവുള്ളത്. എന്നാൽ മനുഷ്യർ ഈ മഹാപുരുഷന്മാരെക്കുറിച്ച് ഒന്നും അറിയുന്നില്ലെങ്കിൽ അവക്ക് സത്യത്തെയും അസത്യത്തെയും—നന്മയേയും തിന്മയേയും തിരിച്ചറിയാൻ കഴിയുന്നില്ലെന്നാണ് പറയേണ്ടിയിരിക്കുന്നത്. മഹാത്മാഗാന്ധി മേൽപ്രസ്താവിച്ച മഹാപുരുഷന്മാരിലൊരാളാണെന്ന് നിസ്സംശയം പറയാം. എന്നാൽ അദ്ദേഹത്തെ അറിയുന്നവർ ചുരുക്കം പേർ മാത്രമേയുള്ളു.

രാഷ്ട്രീയനേതാക്കന്മാർ ലോകത്തിൽ കുറവല്ല, ഭാരതത്തിലും കുറവല്ല. ദേശഭക്തന്മാരുടെ ഒരു പട്ടിക എഴുതിനോക്കുകയാണെങ്കിൽ ദാദാഭായിനവറോജി, ലോകമാന്യതിലക്, ദേശബന്ധുദാസ്, ലാലാലജപതറായ്, മോതിലാൽനെഹറു മുതലായവരുടെ നാമധേയങ്ങൾ ഏടയാകാശത്തിൽ മുഴങ്ങുകതന്നെ ചെയ്യും. ഇവരുടെ ത്യാഗവും, മാതൃഭൂമിയോടുള്ള പ്രേമവും നിസ്തുലം തന്നെയാണ്. എന്നാൽ ഗാന്ധിജി ഭാരതത്തിനു നല്കിയിട്ടുള്ള ഉത്തേജനപരവും, ഉദ്ബോധജനകവുമായ പ്രചോദനം മററു നേതാക്കന്മാൎക്കാൎക്കും എന്തുകൊണ്ട് നല്കാൻസാധിച്ചിട്ടില്ല? കുചേലൻ മുതൽ കുബേരൻവരെ ഒന്നുപോലെ അദ്ദേഹത്തിൻെറ പരിപാവന നാമത്തെ ഭക്തിപുരസ്സരം ഉച്ചരിക്കുന്നതെന്തുകൊണ്ട്? ഗാന്ധിജിയിൽ അന്തൎഭവിച്ചുകിടക്കുന്ന വിശേഷശക്തി എന്ത്? അദ്ദേഹം ഏതൊരു വിശിഷ്ടഗുണംകൊണ്ടാണ് ലോകത്തെ മുഴുവൻ ആകൎഷിക്കുന്നത്?

ഭാരതീയർ അജ്ഞാനഗ്രസ്തരായി കിടന്നിരുന്നപ്പോൾ—ആധുനികപരിഷ്കാരത്തിൻെറ തീവ്രമായ പ്രവാഹ

ത്തിൽപെട്ട് ആത്മവിശ്വാസമില്ലാത്തവരായി, നിഷ്പ്രജ്ഞരായിത്തീൎന്നിരുന്നപ്പോഴും—മനുഷ്യൻ തന്റെ ബുദ്ധിയേയും ശക്തിയേയും കുറിച്ച് സൂക്ഷ്മജ്ഞാനമില്ലാതെ പച്ചപ്പരിഷ്ക്കാരത്തിൽ ഭ്രമിച്ച് കിടന്നിരുന്നപ്പോഴും—ധനത്തിലുള്ള പ്രലോഭനങ്ങൾ നിമിത്തം നമ്മൾ സ്വാൎത്ഥാന്ധന്മാരായിത്തീൎന്നപ്പോഴും—ഗാന്ധിജിയുടെ ദിവ്യവാണി ആകസ്മികമായി മിന്നൽപ്പിണർപോലെ നമ്മളിൽ പ്രകാശിക്കുവാൻ തുടങ്ങി.

കഷ്ടപ്പാടുകളുടെ ചുഴിതട്ടിൽ തപ്പിത്തടഞ്ഞ് മാൎഗ്ഗഭ്രമമേല്പെട്ട ഭാരതജനതയ്ക്ക് ഗാന്ധിജി ധ്രുവനക്ഷത്രത്തെപ്പോലെ സ്ഥിരവും അചഞ്ചലവുമായ മാൎഗ്ഗനിൎദ്ദേശം ചെയ്തു. ഈ ദുൎബ്ബലഗാത്രന്റെ അന്യാദൃശമായ ധൈൎയ്യം നമ്മളെ ആകൎഷിക്കുന്നു. ധനികന്മാരും ഭരണാധികാരികളും ഇദ്ദേഹത്തിന്റെ വിലക്ഷണധൈൎയ്യം കണ്ട് അമ്പരക്കുന്നു. ആത്മവിശ്വാസത്തിന്റെ സാക്ഷാത് മൂൎത്തിയാണ് ഗാന്ധിജി; പരദുഃഖത്തിൽ ദുഃഖിതനും, ദരിദ്രന്മാൎക്ക് ഏകാവലംബനവുമാണദ്ദേഹം.

ജന്മനാൽ വൈശ്യനും, ആദൎശംകൊണ്ട് ബ്രാഹ്മണനുമായിട്ടുള്ള ഗാന്ധിയിൽ ഭാരതത്തിലെ സമുദായവ്യവസ്ഥകൾ മുഴുവൻ പ്രതിബിംബിച്ചുകാണാം. ധൎമ്മത്തിലും ആദൎശത്തിലും അടിയുറച്ച നിഷ്ഠയോടുകൂടിയ അദ്ദേഹത്തിന്റെ ത്യാഗസമ്പൂൎണ്ണമായ ജീവിതം, ആദൎശനിഷ്ഠനായ ഒരു ബ്രാഹ്മണന്റെ ജീവിതമാണ്. ഈ ആദൎശത്തെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതിനുവേണ്ടിയുള്ള അദ്ദേഹത്തിന്റെ ഉത്സാഹവും, യുദ്ധവും കണ്ടാൽ അദ്ദേഹം ഒരു ആദൎശക്ഷത്രിയനാണെന്ന് തോന്നും. ഗാ

ന്ധിജിയുടെ സഹനശക്തിയും, പരിശ്രമവും, കർമ്മകുശ
ലതയും, ബുദ്ധിശക്തിയും കണ്ടാൽ അദ്ദേഹം ഒരു ശ്രേ
ഷ്ഠനായ വൈശ്യനാണെന്ന് തോന്നിപ്പോകും. സ്നേഹം,
നിരന്തരമായ സേവനതല്പരത, കർഷകരേയും കൂലിക്കാ
രേയുംപോലുള്ള ലഘുജീവിതം, പരോപകാരതല്പരത
മുതലായവയാൽ കഥാപുരുഷൻ ശൂദ്രനാണ്. ഇങ്ങനെ
നോക്കുന്നതായാൽ ഭാരതീയാദർശങ്ങളുടേയും, സംസ്കാര
ങ്ങളുടേയും ഒരു സമന്വയമാണ് ഗാന്ധിജി. അദ്ദേഹ
ത്തിന്റെ ജീവിതത്തെ സൂക്ഷ്മദൃഷ്ട്യാ ദർശിക്കുന്ന ഒരാളി
ന് അദ്ദേഹം ഭാരതരാഷ്ട്രത്തേയും, ഭാരതീയ സംസ്കാര
ത്തേയും ഉദ്ധരിക്കുവാൻവേണ്ടി നിരന്തരപരിശ്രമം നട
ത്തുന്ന ഒരു കർമ്മയോഗിയാണെന്ന് ബോദ്ധ്യപ്പെടും.

ദേശീയാഭിമാനത്തോടൊപ്പം രാഷ്ട്രീയബോധം
കൂടെ വളർത്തുവാൻ പ്രേരിപ്പിക്കുകയാണ് ഗാന്ധിജി
ചെയ്തിട്ടുള്ളത്. മനുഷ്യന്റെ ആത്മീയവികാസത്തിനു പ്ര
തിബന്ധങ്ങളായി നില്ക്കുന്ന നിയമങ്ങളെ അഹിംസകൊ
ണ്ടും സത്യംകൊണ്ടും എതിർക്കുവാൻ അദ്ദേഹം നമ്മളെ
പഠിപ്പിച്ചു. സമുദായാഭിവൃദ്ധിക്ക് വിഘ്നങ്ങളുണ്ടാകുന്ന
പാരമ്പര്യങ്ങളേയും, ദുരാചാരങ്ങളേയും ഉന്മൂലനാശം
ചെയ്യുവാൻ അദ്ദേഹം പ്രവൃത്തിരൂപേണ കാണിച്ചുതന്നു.
നീതിയുടെ പേരിൽ നടത്തുന്ന അനീതികളെ സഹിഷ്ണു
തയോടുകൂടെ എതിരിടേണ്ടതു ഒരു സത്യപ്രേമിയുടെ ക
ർത്തവ്യമാണെന്ന് ലോകത്തിന് ബോദ്ധ്യപ്പെടുത്തി. അദ്ദേ
ഹത്തിന്റെ സത്യാഗ്രഹപ്രസ്ഥാനം വിശുദ്ധമായ ഭാര

തിയ സംസ്കാരത്തിൻെറ മൂലസിദ്ധാന്തമാണ്. ശ്രീബുദ്ധനശേഷം അഹിംസയിലും സത്യത്തിലും ഇത്ര അടിയുറച്ച വിശ്വാസവും നിഷ്ഠയും ഗാന്ധിജിയല്ലാതെ മററാരിലും ദൃശ്യമാകുന്നില്ല. ആൎഷസംസ്കാരത്തിൻെറ മാലിന്യങ്ങളെ എല്ലാം അകററി ഒരു 'രാമരാജ്യം' സ്ഥാപിയ്ക്കുക എന്നുള്ളതാണ് ഈ മഹാത്മാവിൻെറ ഏകലക്ഷ്യം. ശ്രീരാമൻെറ രാജ്യഭരണ കാലത്ത് ഭാരതത്തിൽ തൊഴിലില്ലാതെ കഷ്ടപ്പെടുന്നവനോ, ദാരിദ്ര്യം അനുഭവിക്കുന്നവനോ ആയി ആരുംതന്നെ ഉണ്ടായിരുന്നില്ല. അക്രമമൊ കൊള്ളയൊ തലപൊക്കിനോക്കുകപോലും ചെയ്തിരുന്നില്ല. പ്രജകൾ സന്തോഷത്തോടും സുഖത്തോടുംകൂടി ജീവിതം നയിച്ചു വന്നിരുന്നു. ശാന്തിയും സമാധാനവും എവിടേയും ദൃശ്യമായിരുന്നു. ധാൎമ്മികബോധവും, ആത്മാഭിമാനവും, ഐക്യവും ജനങ്ങളിൽ ഉജ്ജ്വലമായി പ്രശോഭിച്ചിരുന്നു. ആ അവസ്ഥയിലേക്ക് വീണ്ടും ഭാരതത്തെ എത്തിക്കുന്നതിനുള്ള ഒരു ഘോരവിപ്ലവമാണ് ഗാന്ധിജി ഉണ്ടാക്കിയിട്ടുള്ളത്.

---

ഖണ്ഡം രണ്ട്

# പണ്ഡിത ജവഹർലാൽ നെഹറു.

---

മാനവചരിത്രത്തിൻെറ ആദികാലത്തിൽ, ഇന്നത്തെ പരിഷ്കൃതരെന്നഭിമാനിക്കുന്ന പാശ്ചാത്യർ അജ്ഞാനാന്ധകാരത്തിൽ മുഴുകി മൃഗീയമായ ഒരു ജീവിതം നയിച്ചിരുന്ന കാലത്തുപോലും പരിപാവനമായ ഭാരതഭൂമി ഉൽകൃഷ്ടമായ ഒരു പദവിയിൽ എത്തിയിരുന്നു. പല മഹാന്മാരും ഈ പവിത്രഭൂമിയിൽ ജന്മമെടുക്കുകയും നിർവാണമടയുകയും ചെയ്തിട്ടുണ്ട്. കന്യാകുമാരിമുതൽ ഹിമാലയംവരെ വ്യാപിച്ചുകിടക്കുന്ന ഭാരതഭൂമി പ്രകൃതിദേവിയുടെ നൃത്തരംഗംതന്നെയാണെന്നു നിസ്സംശയം പറയാം. ബാലഭാസ്കരൻെറ ചെങ്കതിരുകൾ തട്ടി മിന്നിത്തിളങ്ങുന്ന ഉന്നത ശൈലവൃന്ദങ്ങൾ—അവയുടെ സാനുപ്രദേശങ്ങളിൽ പരിലസിച്ചുകൊണ്ടിരിക്കുന്ന ഋഷിശ്രേഷ്ഠന്മാരുടെ പവിത്ര പർണ്ണശാലകൾ—കർണ്ണാനന്ദകരമായ മധുരധ്വനിയെ ഉൽഗമിപ്പിച്ചുകൊണ്ട് പാഞ്ഞൊഴുകുന്ന അനേകം സരിത്തുകൾ—അംബരചുംബികളായ ഭൂരുഹനികരങ്ങൾ—നിർമ്മല ജലം നിറഞ്ഞ തടാകങ്ങൾ—കളകൂജനം പൊഴിക്കുന്ന വിഹംഗങ്ങൾ തുടങ്ങിയ പ്രകൃതിവിഭവങ്ങൾ ഭാരതത്തിലെപ്പോലെ മറെറവിടെയാണുള്ളത്!

ഭാരതീയർ പുരാതനകാലം മുതല്ക്കേ സംസ്കാരത്തിലും പരിഷ്കാരത്തിലും ഉന്നതപദവിയെ പ്രാപിച്ചിരുന്നവർ തന്നെയാണ്. ജ്ഞാനവിജ്ഞാനങ്ങളുടെ ഉത്ഭ

സ്ഥാനവും ഭാരതം തന്നെയാണ്. കൃഷി, വാണിജ്യം, വസ്ത്രനിർമ്മാണം മുതലായ തൊഴിലുകളാൽ ഭാരതീയർ മററു രാജ്യക്കാർക്ക് അസൂയാവഹമായ നിലയിൽ ഉന്നതിയെ പ്രാപിച്ചിരുന്നു. അന്ന് നമ്മുടെ രാജ്യം ധനധാന്യസമ്പൂർണ്ണവും ജനങ്ങൾ സുഖികളുമായിരുന്നു. എന്നാൽ പാശ്ചാത്യഭരണവും, പാശ്ചാത്യ പരിഷ്കാരത്തിലുള്ള ഭാരതീയരുടെ ഭ്രമവും നിമിത്തം ഭാരതത്തിലെ വ്യവസായങ്ങളും കൃഷികളും നശിച്ചു, ഭാരതീയർ ദാരിദ്ര്യദുർഭരത്തിന്റെ ഫലമായ ബാദ്ധ്യസ്ഥാധീനരായിത്തീർന്നു. ഭാരതീയരുടെ വീഴ്ചയും ആത്മാഭിമാനവും അടിമത്തത്തിൽ ലയിച്ചു. പാശ്ചാത്യസംസ്കാരത്തിന്റെ ശക്തിയേറിയ പ്രവാഹത്തിൽ ഭാരതീയാദർശങ്ങളും സംസ്കാരവും വിലയം പ്രാപിച്ചു.

വീരന്മാർ മരിക്കുന്ന ദേശത്തെപ്പററിയല്ല, പ്രത്യുത വീരന്മാർ മരിക്കാനില്ലാത്ത ദേശത്തെപ്പററിയാണ് ദുഃഖിക്കേണ്ടത് എന്നുള്ളത് സുവിദിതമായ ഒരു പരമാർത്ഥം മാത്രമാണ്. ഭാരതവും ഭാരതീയജനതയും ദൈനംദിനം അധഃപതനത്തിലേക്ക് ത്വരിതപ്രയാണം ചെയ്യുവാനാരംഭിച്ചപ്പോൾ ദേശാഭിമാനികളും കർമ്മവീരന്മാരുമായ ഏതാനുമാളുകളുടെ ദൃഷ്ടി അതിൽ പതിഞ്ഞു. അവർ സ്വാതന്ത്ര്യസമരത്തിനുവേണ്ടി ജനതയ്ക്കും ആഹ്വാനം നല്കി. തൽഫലമായി അനേകം ധീരവീരന്മാർ ആ സമരത്തിൽ വീരധർമ്മം പ്രാപിച്ചു.

തീർത്ഥരാജനായ പ്രയാഗ ഭാരതത്തിൽ സവിശേഷമായി ലോകരുടെ ശ്രദ്ധയ്ക്കും ആദരവിനും ഇടയായിട്ടു

ഉള്ളതാണ്. ഈ പുണ്യഭൂമിയിൽ ഒരുൽകൃഷ്ടകുടുംബത്തിൽ ജനിച്ച ഭാരതീയർക്കാകമാനം ആരാധ്യനും ലോകവന്ദ്യനുമായ ജവഹർലാൽ നെഹ്റുവിനെപ്പററി അറിയുകയോ കേൾക്കുകയോ ചെയ്യാത്തവരായി ആരുംതന്നെ ഈ ഭൂഖണ്ഡത്തിൽ എവിടെ എങ്കിലും ഉണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിൻെറ ത്യാഗസുന്ദരമായ ജീവിതം ശത്രുക്കളെപ്പോലും ആകർഷിച്ചിട്ടുള്ളതാണ്. ഇത്ര മഹാനും ധീരനുമായ ഒരു ധർമ്മയോദ്ധാവിനെ ഭാരതത്തിലല്ലാതെ മറെറങ്ങും കണ്ടുകിട്ടുന്ന കാര്യം സംശയമാണ്. ഒരു പ്രഭുകുമാരനെപ്പോലെ ബാല്യകാലം മുഴുവൻ നയിച്ച നെഹ്റുവിനു യൌവ്വനാരംഭത്തോടുകൂടി ദാരിദ്ര്യത്തിലും അടിമത്വത്തിലും കിടന്നു വലയുന്ന സ്വന്തം ദേശവാസികളെക്കുറിച്ചുള്ള ഉൽക്കടമായ ചിന്തയുണ്ടായി. അദ്ദേഹം തൻെറ സർവ്വസുഖങ്ങളേയും മാതൃഭൂമിയുടെ കാല്ക്കൽ അർപ്പണം ചെയ്തിട്ടു സ്വസഹോദരന്മാരെ ഉദ്ധരിക്കുവാൻവേണ്ടി ഒരുമ്പെട്ടു. അന്ധകാരനിബിഡമായ രജനിയിലെ ഒരുജ്ജ്വലനക്ഷത്രം—കാറ്റും കോളും കൊണ്ടിളകി കിടക്കുന്ന സമുദ്രത്തിൽകൂടെ തോണിയെ നയിക്കുന്ന ചതുരനായ ഒരു തോണിക്കാരൻ—എതൊരു മദിച്ച സിംഹത്തിനേയും അടക്കിനിർത്തുന്ന ഒരു യോദ്ധാവ്—ദരിദ്രലക്ഷങ്ങൾക്കു ഏക ആശാകേന്ദ്രം എന്നാണ് ജവഹർലാൽ നെഹ്റുവിനെപ്പററി സാമാന്യമായി പറയുവാനുള്ളതു്. അങ്ങിനെയുള്ള ഒരു ത്യാഗിയുടേയും കർമ്മകുശലൻെറയും ജീവചരിത്രം ആകിലും, വിശിഷ്യാ, വിദ്യാർത്ഥികളിൽ ആത്മീയാഭിമാനത്തേയും രാ

ഷ്ട്രീയബോധത്തെയും ഉദ്ദീപിപ്പിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല. സ്ഥൈര്യം, കർമ്മധീരത, ത്യാഗം എന്നീ മഹൽഗുണങ്ങൾനിമിത്തമാണ് ഭാരതത്തിലുള്ള ഓരോ വ്യക്തിയുടേയും ഹൃദയത്തെ കവരുന്നതിന് നെഹ്റുവിന് സാധിച്ചിട്ടുള്ളത്.

## ജനനവും ബാല്യവും.

പരിപാവനമായ പ്രയാഗയിലാണ് ജവഹർലാൽ നെഹ്റു ജനിച്ചതെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ അദ്ദേഹത്തിന്റെ പിതാമഹനായ പണ്ഡിത് ഗംഗാധർനെഹ്റു കാശ്മീരിലുള്ള ഐശ്വര്യസമ്പന്നമായ ഒരു ബ്രാഹ്മണകുടുംബത്തിലാണ് ജനിച്ചിരുന്നത്. യൌവ്വനാരംഭത്തോടുകൂടി അദ്ദേഹം ഡൽഹിപട്ടണത്തിൽ ഒരു പോലീസ് ഇൻസ്പെക്ടരായി നിയമിക്കപ്പെടുകയും തന്നിമിത്തം അവിടെ വാസമാരംഭിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കൃത്യനിഷ്ഠയും കർത്തവ്യബോധവും കണ്ട് മേലുദ്യോഗസ്ഥന്മാർ ഗംഗാധരനെഹ്റുവിനോട് അത്യന്തം സന്തുഷ്ടരായിത്തീർന്നു. വംശീലാൽനെഹ്റു, നന്ദലാൽനെഹ്റു, മോതിലാൽനെഹ്റു എന്നിങ്ങനെ മൂന്നു പുത്രന്മാർ ഗംഗാധരനെഹ്റുവിന്റെ സന്താനങ്ങളായി ജനിച്ചു. ഇവരിൽ മോതിലാൽനെഹ്റു തന്റെ സഹോദരന്മാരെ അപേക്ഷിച്ച് കൂടുതൽ പ്രതിഭാശാലിയായി കാണപ്പെട്ടിരുന്നു. അതിനാൽ പന്ത്രണ്ടു വയസ്സു പ്രായമുള്ളപ്പോൾ ഇദ്ദേഹത്തെ വിദ്യാഭ്യാസാർത്ഥം പ്രയാഗയിലേക്കയച്ചു. മോതിലാൽ 'പ്രവേശിക' പരീക്ഷയിൽ വിജയി ആയതിനു ശേഷം ആഗ്രാ

കോളേജിൽ ചേന്ന് അദ്ധ്യയനം ആരംഭിച്ചു. അവിടെ നിന്ന എഫ്. എ. പരീക്ഷയിൽ പാസായതിനുശേഷം വക്കീൽപരീക്ഷയ്ക്കു പഠിക്കുവാൻ തുടങ്ങി. അദ്ദേഹത്തിൻെറ പ്രതിഭയും ധിഷണാശക്തിയും അവിടെയും നിസ്തുലമായി പ്രശോഭിച്ചതിനാൽ പ്രശസ്തമായ വിധത്തിൽ വക്കീൽപരീക്ഷയിൽ വിജയം നേടുന്നതിന്ന അദ്ദേഹത്തിന്ന് സാധിച്ചു.

മോതിലാൽ നെഹറുവിൻെറ ജീവിതത്തിന് ഒരു പരിവത്തനമാരംഭിക്കുന്നത് ഇവിടെവെച്ചാണ്. അദ്ദേഹം ലോകരംഗത്തേക്കിറങ്ങി കാൺപുരം കോടതിയിൽ അഭിഭാഷകവൃത്തി ആരംഭിച്ചു. നാലു വഷത്തിനുള്ളിൽ അഭിഭാഷകവൃത്തിയിൽ അന്യാദൃശ്യമായ ഒരു സ്ഥാനം നെഹറു കരസ്ഥമാക്കി. കാൺപുരത്തെ പ്രമുഖന്മാരായ അഭിഭാഷകരുടെ കൂട്ടത്തിൽ ഇദ്ദേഹം എണ്ണപ്പെടുകയും വമ്പിച്ച പല കേസ്സുകളുടേയും വക്കാലത്ത് ഇദ്ദേത്തിനു കിട്ടിത്തുടങ്ങുകയും ചെയ്തു. നാലു കൊല്ലത്തിനുശേഷം മോതിലാൽ നെഹറു ഹൈക്കോടതിയിൽ വ്യവഹരിക്കുവാൻ വേണ്ടി അലഹബാദിലേക്ക് പോകുകയും അവിടെയുള്ള മീർഗഞ്ച് എന്ന തെരുവിൽ വാസമുറപ്പിക്കുകയും ചെയ്തു. അനന്യസാധാരണമായ പ്രതിഭാവിലാസത്താൽ ഹൈക്കോടതിയിലും ഒന്നാംതരം അഭിഭാഷകപ്രമാണിയായി പ്രശോഭിക്കുവാൻ അദ്ദേഹത്തിനുസ ാധിച്ചു ഈ മീർഗംജിൽവച്ചാണ് ഭാരതീയരുടെ കണ്ണിലുണ്ണിയായ ജവഹർലാൽ ഭൂജാതനായതു്.

1889 നവമ്പർ മാസം 14-ാം തിയ്യതി പ്രയാഗ് ഹൈക്കോടതിയിലെ അഭിഭാഷകപ്രമാണിയായ പ

ണ്ഡിത് മോതിലാൽ നെഹറുവിൻെറ മീർഗംജിലുള്ള ഗൃഹത്തിൽ നമ്മുടെ കഥാനായകൻ ജനിച്ചു. ഈ സന്താനലാഭത്തോടുകൂടി മോതിലാൽ നെഹറുവിൻെറ ഭാഗ്യതാരവും അത്യുജ്ജ്വലമായി പ്രകാശിക്കുവാൻ തുടങ്ങി. പുത്രലാഭത്താൽ സന്തുഷ്ടഹൃദയനായിത്തീർന്ന മോതിലാൽ പുത്രൻെറ ജന്മോത്സവം ആഡംബരപൂർവ്വം ആഘോഷിച്ചു. ഈ ഉത്സവാഘോഷത്തിൽ നെഹറു അനേകായിരം ഉറുപ്പിക ചെലവഴിച്ചു. പാശ്ചാത്യപരിഷ്ക്കാരത്തിൽ അത്യധികം ഭ്രമിച്ചിരുന്ന മോതിലാൽ സ്വപുത്രനെ പാശ്ചാത്യസമ്പ്രദായങ്ങൾക്കനുസരിച്ചുതന്നെ വളർത്തുവാൻ വേണ്ടി യൂറോപ്യൻധാത്രിമാരെ നിയമിച്ചു. രാജകുമാരന്മാർക്കുപോലും അസുലഭമായ സുഖസൌകര്യങ്ങളോടുകൂടിയാണ് ഈ ഓമനശിശുവിനെ മോതിലാൽ വളർത്തിവന്നതു്. പന്ത്രണ്ടു വയസ്സുവരെ ജവഹർലാലിനെ അദ്ധ്യയനം ചെയ്യിച്ചിരുന്നതു് ആംഗ്ലേയവനിതകൾതന്നെ ആയിരുന്നു. ഇക്കാലത്തു് പ്രസിദ്ധ തത്വജ്ഞാനിയായ മി: എഫ്. ടി. ബ്രൂക്ക്സ് ഭാരതം സന്ദർശിക്കുകയും 1901 മുതൽ 1904 വരെ അദ്ദേഹം ഇവിടെ താമസിക്കുകയും ചെയ്തിരുന്നു. ഭാരതവർഷത്തോട് പ്രത്യേകം മമതയുണ്ടായിരുന്ന ഇദ്ദേഹമാണ് പിന്നീട് ജവഹർലാലിൻെറ അദ്ധ്യാപകനായി നിയമിക്കപ്പെട്ടതു്. മി: ബ്രൂക്ക്സ് ഇംഗ്ലീഷ്ഭാഷയിൽ ഒരു നല്ല ലേഖകനായിരുന്നു. അദ്ദേഹം രചിച്ചിട്ടുള്ള ഗ്രന്ഥങ്ങൾക്ക് ഇന്നും ഇംഗ്ലീഷ്സാഹിത്യത്തിൽ സവിശേഷമായ ഒരു സ്ഥാനമുണ്ട്. വിദ്യാഭ്യാസത്തെപ്പറ്റിയും, വിദ്യാർത്ഥികളുടെ ആദർശപരമായ ജീവി

തത്തെപ്പററിയും പ്രത്യേകം ശ്രദ്ധയുണ്ടായിരുന്ന ഒരാളായിരുന്നു അദ്ദേഹം. സ്വതേതന്നെ ലഘുജീവിതം അവലംബിച്ചിരിക്കുന്നവനും, സരളസ്വഭാവിയുമായിരുന്ന മി: ബ്രൂക്ക്സിന്റെ ശ്രദ്ധ തന്റെ ശിഷ്യന്റെ മാനസികമായുന്നതിയിലാണ് പതിഞ്ഞിരുന്നതു്. അദ്ധ്യാപകന്റെ ആദർശജീവിതത്തിന്റെയും ഉന്നതവിചാരങ്ങളുടേയും പരിപൂർണ്ണമായ പ്രതിഫലനം ജവഹർലാലിൽ കാണുവാൻതുടങ്ങി. എന്നാൽ 1904_ൽ ഭാരതത്തിലുള്ള ആത്മവിദ്യാസംഘക്കാർ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായതുനിമിത്തം മി: ബ്രൂക്ക്സ് ആ സംഘത്തിൽനിന്നു വിട്ട് ഇംഗ്ലണ്ടിലേക്ക് മടങ്ങിപ്പോയി. ബ്രൂക്ക്സിന്റെ യാത്രക്കുശേഷം ഗവർമ്മേണ്ട് ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന മി: ഗാർഡൻ ജവഹർലാലിനെ ഗൃഹത്തിൽവച്ച് പഠിപ്പിക്കുവാനാരംഭിച്ചു. ഗാർഡനും പ്രതിഭാശാലിയായ ഒരദ്ധ്യാപകൻതന്നെയായിരുന്നു. തന്റെ ഉത്തമന്മാരായ രണ്ട് അദ്ധ്യാപകന്മാരിൽ നിന്നും അനേകംസംഗതികൾ ബാല്യത്തിൽതന്നെ കഥാനായകന് ഗ്രഹിക്കുവാൻ കഴിഞ്ഞു. പാശ്ചാത്യസമ്പ്രദായമനുസരിച്ചുള്ള രീതിയിൽ സ്വപുത്രനെ അദ്ധ്യയനം ചെയ്യിച്ചുകൊണ്ടിരുന്ന മോതിലാൽ ജവഹർലാലിനെ ഉപരിപഠനത്തിനുവേണ്ടി പിന്നീടു ലണ്ടനിലേക്കയയ്ക്കുവാൻ തീരുമാനിച്ചു. എന്നാൽ ഏകപുത്രനും, തന്റെ ആശകളുടെഎല്ലാം കേന്ദ്രവുമായ ബാലനെ വേർപെട്ടിരിക്കുന്നതിനുള്ള ധൈര്യം വാത്സല്യനിധിയായ ആ പിതാവിനുണ്ടായിരുന്നില്ല. അതിനാൽ അദ്ദേഹം ധർമ്മപത്നിയായ സ്വരൂപറാണി

ടുയോടുകൂടി പുത്രൻെറ വിദ്യാഭ്യാസാർത്ഥം ലണ്ടനിലേക്ക പുറപ്പെട്ടു. അവിടെ എത്തിയതിന്നശേഷം ലണ്ടനിലെ സുപ്രസിദ്ധ സ്കൂളായ "ഹീരോആഫ്‌ലി്ഹിൽ"ൽ ജവഹർലാലിനെ അദ്ധ്യയനത്തിന്നാക്കി. നമ്മുടെ കഥാനായകൻ അദ്ധ്യയനത്തിന്നേൎപ്പെട്ട ഈ സ്കൂൾ ലണ്ടനിൽ ഏററവും പ്രസിദ്ധിനേടിയിട്ടുള്ള ഒന്നാണ്. 'മിഡിൽസെക്സ്' എന്ന പേരോടുകൂടിയ ഗ്രാമത്തിൽ പ്രകൃതിമനോഹരമായ ഒരു കുന്നിൻെറ മുകളിലാണ് ഈ സ്കൂൾ സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടുതന്നെയാണ് ഇതിൻെറ പേരു് "ഹീരോ ആഫ് ലി ഹിൽ" എന്നായിത്തീൎന്നതു്. ഈ വിദ്യാലയത്തിൽ വലിയ വലിയ രാജാക്കന്മാരുടേയും, പ്രഭുക്കന്മാരുടേയും മക്കൾ മാത്രമാണ് അദ്ധ്യയനത്തിന്ന വന്നചേരാറുള്ളതു്. ഇവിടെ വിദ്യാൎത്ഥികൾ അദ്ധ്യയനത്തിലും വ്യായാമത്തിലും പ്രത്യേകം ശ്രദ്ധ പതിപ്പിക്കാറുണ്ട്. ബാലന്മാരെ ഉത്തമ പൌരന്മാരും, വിദ്വാന്മാരുമാക്കിത്തീൎക്കുകയെന്നുള്ളതാണ് ഈ സ്കൂളിലെ പ്രധാന ഉദ്ദേശം. തന്നിമിത്തം ഇവിടെ നിയമിക്കപ്പെടുന്ന അദ്ധ്യാപകന്മാരെല്ലാംതന്നെ സുന്ദരമായ ജീവിതരീതിയോടുകൂടിയവരും, തികഞ്ഞ പണ്ഡിതന്മാരുമായിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ. അദ്ധ്യയനം കഴിഞ്ഞു് ഈ വിദ്യാലയത്തിൽനിന്നു പുറത്തിറങ്ങിയിട്ടുള്ള അധികംപേരും ലോകത്തിലെ സുപ്രസിദ്ധവിദ്വാന്മാരായി അറിയപ്പെടുന്നവരാണ്. അവരിൽ പ്രഥമസ്ഥാനമലങ്കരിക്കുന്നതു് നമ്മുടെ കഥാനായകൻതന്നെയാണ്.

## വിദ്യാഭ്യാസം.

വിദേശത്തുള്ള ഈ വിദ്യാലയത്തിൽ ജവഹർലാൽ ...ലക്ഷമായ ഉത്സാഹത്തോടും ശ്രദ്ധയോടും കൂടി തന്റെ അദ്ധ്യയനമാരംഭിച്ചു. വിദ്യാർത്ഥിജീവിതത്തിൽ തന്നെ വ്യായാമം ചെയ്യുന്നതിലും പ്രസംഗം ചെയ്യുന്നതിലും അദ്ദേഹത്തിന്ന് കൂടുതൽ താല്പര്യമുണ്ടായിരുന്നു. ജവഹർലാലിന്റെ പ്രതിഭാവിലാസം കണ്ടിട്ട് അവിടത്തെ അദ്ധ്യാപകന്മാർപോലും അത്ഭുതപരതന്ത്രരായിട്ടുണ്ട്. അദ്ധ്യാപകന്മാർ ഇദ്ദേഹത്തോട് എപ്പോഴും സന്തോഷമുള്ളവരായിരുന്നു. തന്റെ ബുദ്ധിവിലാസത്താലും ഉത്സാഹത്താലും ജവഹർലാൽ പ്രവേശികപരീക്ഷയിൽ പ്രശസ്തമാംവിധം വിജയം നേടി. പ്രവേശിക പരീക്ഷയിൽ വിജയിയായതിനു ശേഷം "നെഹെറു" കേംബ്രിഡ്ജ് വിശ്വവിദ്യാലയത്തിന്റെ അധീനതയിലുള്ള 'ട്രിൻടി' കാളേജിൽചെന്നു പഠിത്തംആരംഭിച്ചു. ഈ കോളേജിലും ഹീരോ ആഫ്ഫീഹിൽ സ്കൂളിലെപ്പോലെ വലിയ കോടീശ്വരന്മാരുടെ മക്കളല്ലാതെ സാധാരണക്കാരുടെ കുട്ടികൾ അദ്ധ്യയനത്തിനു വരുന്ന പതിവില്ല. വിദ്യാർത്ഥികളുടെ മാനസിക വികാസത്തിനും, ഉന്നതിക്കും കേംബ്രിജ്‌വിശ്വവിദ്യാലയത്തിൽ ശ്രദ്ധപതിപ്പിക്കുന്നതുപോലെ ലോകത്തിൽ മററവിടെയെങ്കിലും ശ്രദ്ധിക്കുന്നുണ്ടോ എന്നുള്ള കാര്യം സംശയമാണ്. ജവഹർലാൽ ട്രിൻടികോളേജിൽ പഠിച്ചുകൊണ്ടിരുന്ന കാലത്ത് ഭാരതീയരായ തസ്ഉക്ഹ്ഹുസൈൻ, കപൂർതല, ബറോഡ എന്നിവിടങ്ങളിലെ രാജകുമാരന്മാർ, ശേർവാണി, ഡാക്ടർ സൈഫുദ്ദീൻകിച്ച്

ലു, ജസ്റ്റീസ് സുലൈമാൻ മുതലായവരും ആ കോളേജിൽ അദ്ധ്യയനം നടത്തുന്നുണ്ടായിരുന്നു. സ്വദേശവാസികളായ ഇവരോടു കഥാനായകൻ അത്യന്തം സ്നേഹാദരങ്ങളോടുകൂടിയാണ് പെരുമാറിയിരുന്നതു്. കോളേജ്ജീവിതകാലത്ത് എല്ലാ വിദ്യാർത്ഥികളിലും കൂടുതൽ പ്രതിഭാവിലാസമുണ്ടായിരുന്നത് കഥാനായകനായിരുന്നു. അന്യാദൃശ്യമായ ശ്രദ്ധയോടും ഉത്സാഹത്തോടുംകൂടി അദ്ധ്യയനം നടത്തിയതുനിമിത്തം ബി. എ. പരീക്ഷ പാസായതോടുകൂടി അവിടത്തെ പ്രൊഫസർമാർ ഇദ്ദേഹത്തിനു് എം. എ. ബിരുദം നല്കി.

ജവാഹർലാൽ നെഹ്റു കേംബ്രിഡ്ജ് വിശ്വവിദ്യാലയത്തിൽ പഠിച്ചുകൊണ്ടിരുന്ന കാലത്താണ് ഭാരതത്തിൽ സ്വാതന്ത്ര്യപ്രക്ഷോഭണത്തിന്റെ ആവിർഭാവമുണ്ടായതു. ലോകമാന്യതിലകന്റേയും ലജപതറായിയുടേയും പ്രവർത്തനങ്ങളും പ്രസംഗങ്ങളും വർത്തമാനപത്രങ്ങളിൽ അലതല്ലിക്കൊണ്ടിരിക്കുന്ന കാലമായിരുന്നു അത്. ശ്രീമതി ആനിബെസന്റിന്റെ ഹോംറൂൾ പ്രസ്ഥാനവും ഇതിന് ശക്തികൂട്ടിക്കൊണ്ടിരുന്നു. തൽഫലമായി ഭാരതം മുഴുവൻ സ്വാതന്ത്ര്യ പ്രക്ഷോഭണം കൊടുങ്കാറ്റുപോലെ പ്രബലമായി വീശിത്തുടങ്ങി. ദൈനംദിനം വർദ്ധിച്ചുവരുന്ന ഈ സ്വാതന്ത്ര്യപ്രക്ഷോഭണത്തിന്റെ ശക്തിയും ഗതിയും കണ്ടിട്ടു ഗവർമ്മേന്റും ഭയന്നുതുടങ്ങി. ലജപതറായിയുടെ ഉത്തേജകമായ ഓരോ വാക്കും പ്രവൃത്തിയും ജനതയിൽ സ്വാതന്ത്ര്യബോധത്തെ ഉജ്ജ്വലിപ്പിച്ചുകൊണ്ടിരുന്നതിനാൽ ഗവർമ്മേന്റ് അദ്ദേഹത്തിന്റെ പ്ര

വർത്തനങ്ങളിൽ വിശേഷിച്ചും ദൃഷ്ടിപതിപ്പിക്കുവാൻ തുടങ്ങി. സ്വാതന്ത്ര്യത്തിനുവേണ്ടി കോട്ടം തട്ടിയേക്കുമെന്നു ഭയന്ന ഗവർമ്മേൻറ് ആ പുരുഷസിംഹത്തെ ബന്ധനത്തിലാക്കി നാടുകടത്തൽ ശിക്ഷകൊടുത്ത് മാൻഡലെ ജയിലിനുള്ളിൽ അടച്ചു. ഭാരതത്തിൻെറ ജീവനാഡിയായിരുന്ന ലജപതറായിയുടെ ആംഗ്യമനുസരിച്ചു പ്രാണനെപ്പോലും ബലികഴിക്കുവാൻ ഭാരതീയ യുവാക്കന്മാർ ഒരുക്കമായിരുന്നു. ഭാരതത്തിലും വിദേശങ്ങളിലുമുള്ള പത്രങ്ങൾ ഇദ്ദേഹത്തിൻെറ ബന്ധനവാർത്തയെക്കുറിച്ച് മുഖപ്രസംഗങ്ങൾ എഴുതി. ലണ്ടനിൽ അദ്ധ്യയനം നടത്തിക്കൊണ്ടിരിക്കുന്ന ജവഹർലാലിനും ലാലാജിയുടെ ബന്ധനവാർത്ത ഒരു ആഘാതമുളവാക്കി. വിദേശത്ത് അദ്ധ്യയനം ചെയ്യുകയാണെങ്കിലും സ്വദേശത്തെ പററിയുള്ള ചിന്ത ജവഹർലാലിന് എപ്പോഴും ഉണ്ടായിരുന്നു. ലണ്ടനിൽ വസിച്ചിരുന്നവരായ ഭാരതീയർ ലാലാജിയുടെ ബന്ധനത്തെ പ്രതിഷേധിക്കുന്നതിനായി കൂടിയ പല യോഗങ്ങളിലും കഥാപുരുഷനും പ്രധാനമായ പങ്കെടുത്തിരുന്നു. ലോകമാന്യതിലക്, ഗോഖലെ, ആനിബെസൻറ്, ലാലാലജപതറായ് എന്നിവർ ഇതിന്നിടയ്ക്ക് ജവഹർലാലിൻെറ ഹൃദയതലത്തിൽ ദേശപ്രേമത്തിൻെറ വിത്തു പാകി കഴിഞ്ഞിരുന്നു. എന്നാൽ ബാരിസ്റ്റർപരീക്ഷക്കു പഠിച്ചുകൊണ്ടിരുന്ന നെഹറു ആ സമയത്ത് കൂടുതലായി ഒന്നും പ്രവർത്തിക്കുവാൻ ഒരുമ്പെടാതെ 1912ൽ ബാരിസ്റ്റർ പരീക്ഷയിൽ വിജയം നേടി സ്വദേശത്തേക്കു മടങ്ങുകയാണ് ചെയ്തതു്.

പണ്ഡിത് മോതിലാൽ നെഹ്റുവിൻെറ പ്രശസ്തി അത്യന്തം വ്യാപിച്ചുകൊണ്ടിരുന്ന ഒരു കാലമായിരുന്നു അത്. ഭാരതം മുഴുവൻ അദ്ദേഹം അഭിഭാഷകവൃത്തിയിൽ പ്രസിദ്ധനായിത്തീൎന്നിരുന്നു. സ്വദേശത്ത് എത്തിയതിനു ശേഷം അച്ഛൻെറ അധീനതയിൽ ജവഹർലാലും അഭിഭാഷകവൃത്തി ആരംഭിച്ചു. വക്കീൽ പണിയിൽ കഥാനായകന് വലിയ താല്പൎയ്യമൊന്നും ഉണ്ടായിരുന്നില്ലെങ്കിലും വലിയ വലിയ കേസ്സുകൾ ഇദ്ദേഹത്തിൻെറ അടുത്തും വന്നുകൊണ്ടിരുന്നു. തന്നെപ്പോലെതന്നെ സ്വപുത്രനും അഭിഭാഷകവൃത്തിയിൽ പ്രഖ്യാതി നേടണമെന്നായിരുന്നു മോതിലാൽനെഹ്റുവിൻെറ ആത്മാൎത്ഥമായ അഭിലാഷം. എന്നാൽ ഭാരതീയ നേതാക്കന്മാരുടെ പ്രസംഗങ്ങൾ കഥാനായകനിൽ ഉളവാക്കിയിരുന്ന ദേശപ്രേമം അദ്ദേഹത്തെ അധികകാലം അഭിഭാഷകവൃത്തിതുടരുവാൻ അനുവദിച്ചില്ല. കഥാപുരുഷൻ ഒരുവിധത്തിൽ എട്ടു വൎഷക്കാലം അഭിഭാഷകവൃത്തി തുടൎന്നു വന്നു. പിതാവിൻെറ ഇഷ്ടത്തിന് വിപരീതമായി പ്രവൎത്തിക്കുവാനുള്ള ശക്തി കഥാപുരുഷനുണ്ടായിരുന്നില്ല. അല്ലായിരുന്നെങ്കിൽ ജവഹർലാൽ ഒരു ദിവസംപോലും അഭിഭാഷകനായി കഴിയുമായിരുന്നോ എന്നുള്ള കാൎയ്യം സന്ദേഹാസ്പദമാണ്.

## വിവാഹം.

ഡൽഹിയിലെ സുപ്രസിദ്ധ ധനാഢ്യനും, വണിക് ശ്രേഷ്ഠനുമായ ജവഹർലാൽകൌലിന് 1900-ൽ ഒരു പെൺകുട്ടി ജനിച്ചു. ആ കുട്ടിയാണ് രാഷ്ട്രം അതിൻെറ യഥാൎത്ഥ ഐശ്വൎയ്യദേവതയായി കരുതിവന്നിരുന്ന

ശ്രീമതി കമല. കാശ്മീരി സമ്പ്രദായമനുസരിച്ച് 'കൌൻ' തന്റെ പുത്രിയെ ആദ്യമായി ഹിന്ദി എഴുതുവാനും വായിക്കുവാനും പഠിപ്പിച്ചു. അതിനുശേഷം കുട്ടിയ്ക്കു 7 വയസ്സു പ്രായമുള്ളപ്പോൾ കമല തന്റെ ഒരു ബന്ധുവിനോടുകൂടി പ്രയാഗയിൽ വന്നു താമസമാരംഭിച്ചു. ഇവിടെ താമസിക്കുന്ന കാലത്ത് ഗൃഹത്തിൽവച്ചു കുട്ടിയെ പഠിപ്പിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ പിതാവ് ചെയ്തിട്ടുണ്ടായിരുന്നു. കമല ഉന്നതനിലയിൽ വിദ്യാഭ്യാസം ചെയ്തിട്ടില്ലെങ്കിലും ഹിന്ദിയിലും ഇംഗ്ലീഷിലും വേണ്ടത്ര ജ്ഞാനം ഉണ്ടായിരുന്നു. എന്നാൽ ഹിന്ദിപോലെ ഇംഗ്ലീഷ് സംസാരിക്കുന്നതിനുള്ള പരിചയം സിദ്ധിച്ചിരുന്നില്ല. പ്രയാഗയിൽ 'ജോർജ്ജ്ടൌൺ' എന്ന സ്ഥലത്താണ കമല താമസിച്ചിരുന്നതു്. കൌലുമായുള്ള പരിചയം നിമിത്തം മോതിലാൽനെഹറുവിന് പല പ്രാവശ്യവും കമലയെ കാണുന്നതിനുള്ള അവസരം ലഭിച്ചിരുന്നു. ആ സൌന്ദര്യധാമം സൽഗുണസമ്പന്നയും, വിനയാന്വിതയുമായിരുന്നു. അവരുടെ ഗുണവിശേഷത്തെക്കുറിച്ച് മോതിലാൽനെഹറു അറിഞ്ഞതിന്റെ ഫലമോ, അഥവാ ജവഹർലാലിന്റെ സ്വഭാവവൈശിഷ്ട്യത്തിൽ കമലയുടെ മാതാപിതാക്കന്മാർ മുഗ്ദ്ധരായതിന്റെ ഫലമോ ഏതാണ് ഇവരുടെ വിവാഹത്തിന് പ്രേരണയായിത്തീർന്നതെന്നു് തീർത്തുപറയുക സാദ്ധ്യമല്ല. ഇംഗ്ലണ്ടിൽ പഠിച്ചുകൊണ്ടിരുന്ന കഥാനായകൻ ഭാരതത്തിൽ മടങ്ങി എത്തിയപ്പോഴേക്കും അദ്ദേഹത്തിന്റെ വിവാഹാലോചന പ്രയാഗ മുഴുവൻ വ്യാപിച്ചിരുന്നു.

ഡെഹറാഡൂണും കഥാനായകൻ ഒരിക്കൽ മൻസൂരി എന്ന സുഖവാസസ്ഥലത്ത് താമസിച്ചുകൊണ്ടിരിക്കുമ്പോഴും ശ്രീമതി കമലയും അവരുടെ ബന്ധുജനങ്ങളോടുകൂടി അവിടെ താമസിക്കുന്നുണ്ടായിരുന്നു. ഇവിടെ വച്ചാണ് ജവഹർലാലും കമലയും തമ്മിൽ ആദ്യമായി കാണുന്നതും പരിചയപ്പെടുന്നതും. ഇതിനുശേഷവും തങ്ങളുപേരും പരസ്പരം കാണുന്നതിനുള്ള പല അവസരങ്ങളും ഉണ്ടായിട്ടുണ്ട്.

1916 ൽ കഥാനായകനും കമലയും തമ്മിലുള്ള വിവാഹം അത്യന്തം ആഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടു. ജവഹർലാൽ ബാരിസ്റ്റർ പരീക്ഷയിൽ വിജയിയായി ഭാരതത്തിൽ മടങ്ങിവന്ന അവസരത്തിൽ അദ്ദേഹത്തിന്റെ അംഗങ്ങൾ തോറും പാശ്ചാത്യപരിഷ്കാരം പ്രതിഫലിച്ചു കാണാമായിരുന്നു. ഭാരതീയാചാരങ്ങളോടും സമ്പ്രദായങ്ങളോടും അദ്ദേഹത്തിന് അന്നു കഠിനമായ വെറുപ്പാണുണ്ടായിരുന്നത്. എന്നാൽ മാതാപിതാക്കന്മാരെക്കുറിച്ചുള്ള അപാരമായ സ്നേഹവും ഭക്തിയും നിമിത്തം, പിതാവിന്റെ ആജ്ഞാനുസരണം, ഭാരതീയാദർശവും രീതിയും അനുസരിച്ചുതന്നെ കമലയെ വിവാഹം ചെയ്യേണ്ടിവന്നു. ഈ വിവാഹത്തിൽ ഇരുപക്ഷത്തുനിന്നും ധാരാളം പണം ചെലവഴിച്ചു. തദവസരത്തിൽ മോതിലാൽനെഹറു ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരെയും, പൌരപ്രമാണികളെയും ക്ഷണിച്ചു വരുത്തി നടത്തിയ വിരുന്നുസൽക്കാരം ഇന്നും സ്മരണീയമായ ഒന്നാണ്. കഥാനായകനും കമലക്കും തമ്മിലുള്ള പൊരു

ത്തം അന്യാദൃശവും അസൂയാജനകവുമായിരുന്നു. നെഹ്റുവിനെ ഭർത്താവായി ലഭിച്ചതു നിമിത്തം കമല എത്രമാത്രം ആദരണീയയായിത്തീർന്നുവോ അതിനെക്കാൾ കൂടുതൽ, കമലയെ പത്നിയായി ലഭിച്ചതു നിമിത്തം ജവഹർലാലും ധന്യനായിത്തീർന്നു. ഈ കാര്യം നെഹ്റു സ്വയം സമ്മതിച്ചിട്ടുള്ള ഒന്നാണ്.

വിവാഹത്തിനുശേഷം കമല ആനന്ദഭവനത്തിലെ ഉജ്ജ്വലമായ ഒരു ദീപമെന്നോണം പ്രശോഭിക്കുവാൻ തുടങ്ങി. അല്പദിവസങ്ങൾക്കുള്ളിൽ തന്റെ പെരുമാററവിശേഷത്താൽ ആ മഹതി അവിടെയുള്ളവരെ എല്ലാം ആകൃഷ്ടരാക്കിത്തീർത്തു. ഇരുപതാം നൂററാണ്ടിലെ ഒരു മഹിളാരത്നം തന്നെയായിരുന്ന കമലയോടുകൂടിയുള്ള കഥാനായകന്റെ ദാമ്പത്യജീവിതം അത്യന്തം മോഹനമായിരുന്നു. ഭർത്താവിനെ ആരാധ്യ പുരുഷനായിട്ടാണ് കമല കരുതിവന്നിരുന്നത്. സ്വഭർത്താവിന്റെ ആവശ്യങ്ങളറിഞ്ഞ് സന്ദർഭാനുസാരം പ്രവൃത്തിക്കുന്നതിനുള്ള സാമർത്ഥ്യം കമലക്കു ഒന്നു പ്രത്യേകം തന്നെയായിരുന്നു. കഥാനായകനെ അതാതുസന്ദർഭങ്ങൾക്കനുസരിച്ച് വേണ്ട ഉത്തേജനം നല്കി കർമ്മക്ഷേത്രത്തിലേക്ക് നയിച്ചിരുന്നത് വാസ്തവത്തിൽ കമലതന്നെയായിരുന്നു. കമല ഗൃഹത്തിലും, വിദേശങ്ങളിലുമെന്നപോലെ സമരാങ്കണത്തിലും സ്വഭർത്താവിനെ അനുഗമിച്ചിരുന്നു. ഭാരതത്തിന് ഒരു നവജീവൻ പ്രദാനംചെയ്തുകൊണ്ട് കാലയവനികക്കുള്ളിൽ തിരോധാനം ചെയ്ത തന്റെ സഹധർമ്മിണിയെപ്പററിയുള്ള ചിന്തയുണ്ടാകുമ്പോൾകഥാനായകന്റെ

വീരഹൃദയംതന്നെ തുടിച്ചുപോകാറുണ്ടു്. കമലക്കു് ഐശ്വര്യസമ്പത്തു് ധാരാളമുണ്ടായിരുന്നെങ്കിലും, ആരോഗ്യസമ്പത്തു് വളരെ കുറവായിരുന്നു. തന്റെ സധർമ്മിണിയുടെ ആരോഗ്യത്തെ വീണ്ടെടുക്കുന്നതിനായി കഥാനായകൻ ചെയ്യാത്തതായി ഒന്നുംതന്നെ ബാക്കിയില്ല. അനേക പ്രാവശ്യം വിദേശയാത്രചെയ്തു. അനവധി നാളുകളോളം പത്നിയുടെ അടുക്കൽതന്നെ ഇരുന്നു് സ്വയം ശുശ്രൂഷചെയ്തു. കമലയുടെ ആരോഗ്യം പ്രതിദിനം ക്ഷയിച്ചുവന്നു. അവരെ വീണ്ടും ആരോഗ്യവതിയായി കാണുന്നതു് സാദ്ധ്യമല്ലെന്നു് തോന്നിയ മോതിലാൽനെഹറു വംശരക്ഷക്കുവേണ്ടി രണ്ടാമതൊരു വിവാഹം ചെയ്യുവാൻ സ്വപുത്രനെ പ്രേരിപ്പിച്ചെങ്കിലും, ജവഹർലാൽ അച്ഛന്റെ ഈ ആഗ്രഹത്തിന്നു് വിധേയനായിത്തീരാതിരുന്നതുകൊണ്ടുതന്നെ അദ്ദേഹത്തിന്നു് സ്വപത്നിയോടുണ്ടായിരുന്ന പ്രേമം എത്രമാത്രം അഗാധമായിരുന്നു എന്നൂഹിക്കാം. 1916ൽ വിവാഹം നടന്നു. 1917_ൽ തന്നെ കമല ഒരു പെൺസന്താനത്തെ പ്രസവിച്ചു. ആ കുട്ടിയാണു് ഇന്നു് ലോകത്തിൽ ജവഹർലാലിന്റെ "ഇന്ദിര" എന്ന പേരിൽ പ്രസിദ്ധയായിത്തീർന്നിട്ടുള്ളതു്. ഒരുപൌത്രന്റെ മുഖം ദർശിച്ചാൽ കൊള്ളാമെന്നു് മോതിലാലിന്നു് തീവ്രമായ ആഗ്രഹമുണ്ടായിരുന്നു. ഈ അഭിലാഷത്താൽ പ്രേരിതനായിട്ടു് ഒരു ദിവസം മോതിലാൽനെഹറു "ഈ ആനന്ദഭവനത്തിൽ അവസാനം ഒരു ദീപം കത്തിക്കുവാൻ ആരുണ്ടു്?" എന്നു് ജവഹർലാലിനോടു് ചോദിച്ചപ്പോഴും "ഇന്ദിര"യുണ്ടെന്നാണു് കഥാനായകൻ മറുപടിപറഞ്ഞതു്. എന്തൊരു പ്രേമം! എന്തൊരു ത്യാഗം!

1920-ം 21-ം ഭാരതത്തിൻെറ സ്വാതന്ത്ര്യചരിത്ര ത്തിൽ ഒരു നൂതനമദ്ധ്യായം സൃഷ്ടിക്കുകതന്നെ ചെയ്തി ട്ടുണ്ട്. ഗാന്ധിജി നിസ്സഹകരണപ്രസ്ഥാനം പ്രഖ്യാപനം ചെയ്തതോടുകൂടി ഭാരതമെങ്ങും കരുണർവ്വും ഇളക്കവുമു ണ്ടായി. ഗാന്ധിജിയുടെ വ്യക്തിമാഹാത്മ്യത്താൽ ജന ങ്ങൾ പ്രേരിതരായിത്തീരുകയും, ഭാരത നഭോമണ്ഡലം ജയധ്വാനികളാൽ മുഖരിതമാകാൻ തുടങ്ങുകയും ചെയ്തു. ഈ പ്രസ്ഥാനം നടന്നുകൊണ്ടിരിക്കുന്ന കാലത്ത് ജന ങ്ങൾ മോതിലാൽ നെഹറുവിനെയും പുത്രനെയും തങ്ങ ളുടെ അനിഷേദ്ധ്യനേതാക്കന്മാരായി കരുതിവന്നിരുന്നു. ജനത ഈ പിതൃപുത്രന്മാരെപ്പററി സ്വകപോലകല്പിത ങ്ങളായ പല കഥകളും പറഞ്ഞുവന്നിരുന്നു. നിസ്സഹകര ണപ്രസ്ഥാനം പ്രഖ്യാപനംചെയ്തത് മഹാത്മാഗാന്ധി യായിരുന്നെങ്കിലും അതിനെ വിജയപ്രദമാക്കിത്തീർത്തത് നെഹറു കുഡുംബത്തിൻെറ വിശിഷ്ടത്യാഗമായിരുന്നു എന്ന് നിസ്സംശയം പറയാം. കമല ജീവിച്ചിരുന്ന കാല മത്രയും സ്വദേശിപ്രചരണം തൻെറ കർത്തവ്യമായി കരു തുകയും, ഗ്രാമങ്ങളിൽ ചുററിസഞ്ചരിച്ച് ഗ്രാമീണരുടെ ഇടയിൽ പ്രസംഗങ്ങൾ നടത്തിവരികയും ചെയ്തിരുന്നു. ആ നാരീരത്നത്തിൻെറ മഹനീയത്യാഗം മററു ഭാരതവ നിതകളെ ആ പ്രസ്ഥാനത്തിലേക്ക് കൂടുതലായി ആക ർഷിച്ചു. ഇങ്ങനെ നാനാവിധത്തിലും തൻെറ നിഴലെ ന്നോണം സഹകരിച്ചുവന്ന സാദ്ധ്വിനിയുടെ വേർ പാട് കഥാനായകന് മാത്രമല്ല, ഭാരതത്തിനാകമാനം തന്നെ അപരിഹാരമായ ഒരു നഷ്ടം തന്നെയാണ്. ഒരവ

സരത്തിൽ ഡൽഹിൽവച്ച് ജവഹർലാൽ ചെയ്ത ഒരു
പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി-
“എൻെറ സകല ശക്തികൾക്കും നിദാനമായിരുന്ന എ-
ൻെറ കമല എന്നെ വെടിഞ്ഞുപോയതിലുള്ള എൻെറ
സീമാതീതമായ ദുഃഖം നിങ്ങളുടെ ഒക്കെ സ്നേഹംകൊണ്ടു
എനിക്കു് മറക്കാൻ സാധിക്കുമെങ്കിൽ ഞാൻ ധന്യ-
നായി.” വിവാഹാനന്തരം ഏതാനും നാളുകൾ കഥാനാ
യകന് സുന്ദരമായ ഒരു ദാമ്പത്യജീവിതം നയിക്കാൻ
സാധിച്ചെങ്കിലും സ്വപത്നിയുടെ ആകസ്മികമായുണ്ടായ
വേർപാട് അദ്ദേഹത്തിൻെറ ഹൃദയത്തിൽ ഒരു ക്ഷതമേ
ല്പിക്കുകതന്നെ ചെയ്തു. പണ്ഡിറ്റ് നെഹ്റു സ്വിട്സർല
ണ്ടിലായിരുന്നപ്പോൾ അദ്ദേഹം രാഷ്ട്രപതിയായി തെര
ഞ്ഞെടുക്കപ്പെട്ടു. ഈ വാർത്താശ്രവണമാത്രയിൽ ദേശഭ
ക്തയായിരുന്ന കമല പറഞ്ഞതിപ്രകാരമായിരുന്നു. “അ
ങ്ങ് എന്നെപ്പററി ചിന്തിക്കേണ്ട, സ്വദേശത്തുപോയി
ഭാരതമാതാവിനെ ഉദ്ധരിക്കുന്നതിന് ശ്രമിച്ചാലും.” എ
ന്നാൽ തൻെറ വലത്തുകയ്യ് എന്നോണം പ്രവർത്തിച്ചു
കൊണ്ടിരിക്കുന്ന സഹധർമ്മിണിയെ പ്രേമവാരിധിയായ
ജവഹർലാൽ എങ്ങിനെ ഉപേക്ഷിച്ചിട്ടു പോകും? ഈ
ശ്വരനിയമം അലംഘനീയം തന്നെയാണല്ലോ! ഏതാനും
നാളുകൾ കഴിഞ്ഞപ്പോൾ 1936 ഫെബ്രുവരി 28-ാംതീ-
കമല ഇഹലോകവാസം വെടിഞ്ഞു. ലൂസാനിൽ വെച്ചു
തന്നെ ആ വീരനാരിയുടെ ശവസംസ്കാരാദികർമ്മങ്ങൾ
നിർവ്വഹിച്ചു. അവിടെനിന്നും കമലയുടെ ശവശരീരത്തി
ൽ അണിയിച്ചിരുന്ന പുഷ്പങ്ങളും എടുത്തുകൊണ്ട് ജവ

ഹർലാൽ ഭാരതത്തിലേക്ക് മടങ്ങി. 'ബമറൌലി' വിമാനസങ്കേതത്തിൽവച്ച് ജനങ്ങൾ അദ്ദേഹത്തെ സ്വീകരിച്ചു. ആദിവസം തന്നെ ആനന്ദഭവനത്തിൽനിന്നും ഒരു ഘോഷയാത്ര പുറപ്പെടുകയും അല്ലു് മുഹമ്മദ് ആലി പാക്കിൽ എത്തിയപ്പോൾ ഒരു യോഗമായി രൂപാന്തരപ്പെടുകയുംചെയ്തു.

അനേകായിരം ജനങ്ങൾ സംബന്ധിച്ചിരുന്ന ആ യോഗത്തിൽ ചിലരെല്ലാം കമലയുടെ ഗുണങ്ങളെ പ്രകീർത്തിച്ചുകൊണ്ടു പ്രസംഗിക്കുകയുണ്ടായി. സദസ്യരാകമാനം ശോകനിമഗ്നരായി കാണപ്പെട്ടിരുന്നു. ഇതിനു മുമ്പും അലഹബാദിൽ ചില അനുശോചനയോഗങ്ങൾ നടന്നിട്ടുണ്ടെങ്കിലും ഇതുപോലെയുള്ള ഒരു ദുഃഖം ഒരിക്കലും പ്രകടമായി കാണപ്പെട്ടിരുന്നില്ല. മുഹമ്മദ്ആലി പാക്കിൽനിന്നും വീണ്ടും ഘോഷയാത്ര പുറപ്പെട്ട് ത്രിവേണിയിൽ എത്തുകയും പണ്ഡിറ്റ്ജി കമലയുടെ പുഷ്പങ്ങളും അസ്ഥികളും ഗംഗയിൽ അർപ്പണം ചെയ്യുകയും ചെയ്തു. ജവഹർലാൽ തിരമാലകളാൽ കമലയുടെ അന്ത്യപുഷ്പങ്ങൾ വഹിച്ചുകൊണ്ടിരുന്ന ആ കാഴ്ച ഏററവും കരുണാജനകമായ ഒന്നായിരുന്നു. ഭാരതമാതാവിൻെറ വക്ഷസ്സിനെ അലങ്കരിച്ചുകൊണ്ടിരുന്ന ഒരു മഹനീയ രത്നം അങ്ങനെ കാലത്താൽ അപഹരിക്കപ്പെട്ടു.

## ആഫ്രിക്കാ സത്യാഗ്രഹം.

തെക്കെ ആഫ്രിക്കയിലെ യൂനിയൻ ഗവമ്മെൻറ് അവിടെയുള്ള ഇന്ത്യക്കാരോട് ഏററവും മൃഗീയമായി

പെരുമാറിയിരുന്ന ആ ദിവസങ്ങൾ ഇന്നു ആരും മറന്നിട്ടില്ല. അടിമകളോടും, കേവലം കൂലിവേല ചെയ്യുന്നവരോടും പെരുമാറിയിരുന്നതിനെക്കാൾ നികൃഷ്ടമായിട്ടാണ് ഗവൎമ്മേണ്ട് ഭാരതീയരോട് പെരുമാറിവന്നിരുന്നത്. ഗവൎമ്മേണ്ടിൽനിന്നു കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന അക്രമങ്ങൾ സഹിച്ച് ജനങ്ങൾ വിവശരായിതീൎന്നു. അവസാനം ഗത്യന്തരമില്ലാതെ ജനങ്ങൾ ഗവൎമ്മേണ്ടിന്ന് വിരുദ്ധമായി പ്രക്ഷോഭണം ആരംഭിച്ചു. നിരവധി ജനങ്ങൾ ഗവൎമ്മേണ്ടിന്റെ ക്രൂരകൃത്യങ്ങൾക്ക് വിധേയരാകയും, അനേകംപേർ ജയിൽവാസമനുഷ്ഠിക്കുകയും ചെയ്തു. ഗവൎമ്മേണ്ടിന്റെ അന്യായമായ ഈ പെരുമാററത്തെ അധിക്ഷേപിച്ചുകൊണ്ടു ലോകത്തിലുള്ള പ്രധാന പത്രങ്ങളെല്ലാം മുഖപ്രസംഗങ്ങൾ എഴുതിയിരുന്നു. സ്വ സഹോദരന്മാരുടെ ദയനീയസ്ഥിതി അറിയുവാനിടയായ ഭാരതീയരുടെ ഹൃദയങ്ങൾ പ്രക്ഷുബ്ധങ്ങളായിത്തീൎന്നു. അവരെ സഹായിക്കുവാൻവേണ്ടി ജനങ്ങൾ തയ്യാറായി. ഇവരിൽ മഹാത്മാഗാന്ധിയുടെ പാവനനാമം സർവഥാ പ്രാമാണ്യത്തെ അർഹിക്കുന്നുണ്ട്. ദക്ഷിണ ആഫ്രിക്കയിൽ വസിക്കുന്നവരായ ഭാരതീയൎക്കുവേണ്ടി കൂടുതൽ കഷ്ടതകൾ സഹിച്ചത് ആ മഹാപുരുഷനായിരുന്നു. ഗാന്ധിജി രണ്ടു പ്രാവശ്യം ആഫ്രിക്കയിൽപോയി കാൎയ്യങ്ങൾ മനസ്സിലാക്കിയശേഷം ഇന്ത്യയിലേക്കുതന്നെ മടങ്ങി. ഇവിടെ വന്നതിന്നുശേഷം ആഫ്രിക്കയിൽ പോയി വേണ്ടകാൎയ്യങ്ങൾ പ്രവൎത്തിക്കുന്നതിന്നായി അദ്ദേഹം ഉടൻതന്നെ ഗോഖലയെ അങ്ങോട്ടയച്ചു. അവിടെ എ

ത്തിച്ചേർന്ന ഗോഖലെ അവിടത്തെ ഭാരതീയർ അനുഭവിക്കുന്ന നരകയാതനകൾ കണ്ട് ദുഃഖാധിക്യത്താൽ കണ്ണുനീർ വാർക്കുകതന്നെ ചെയ്തു. ആഫ്രിക്കയിൽ നരകയാതനകൾ അനുഭവിക്കുന്ന സ്വദേശസഹോദരന്മാരെ സഹായിക്കുവാൻ ഭാരതീയർ ഹൃദയം തുറന്ന് സഹായം ചെയ്യേണ്ടതാണെന്ന് അദ്ദേഹം അവിടെവെച്ച് ആവേശകരമായ ഒരു പ്രസ്താവന പുറപ്പെടുവിച്ചു. പ്രസ്തുത അഭ്യർത്ഥനയുടെ ഫലമായി ഭാരതവാസികൾ ധാരാളമായി ധനസഹായം ചെയ്തു. ഇക്കാലത്ത് കഥാപുരുഷൻ പ്രയാഗഹൈക്കോടതിയിൽ അഭിഭാഷകനായി കഴിയുകയായിരുന്നു. ഗോഖലയുടെ അഭ്യർത്ഥന പത്രപംക്തികളിൽ വായിച്ച നെഹ്റുവിന്റെ ഹൃദയം തകർന്നുപോയി. അദ്ദേഹം അവരെ സഹായിക്കുവാൻവേണ്ടി പെട്ടെന്ന് അൻപതിനായിരം ഉറുപ്പിക പിരിച്ച് ഗോഖലയുടെ പേർക്കയച്ചുകൊടുത്തു. കൂടാതെ ദക്ഷിണാഫ്രിക്കയിലെ പ്രക്ഷോഭണത്തെ വിജയകരമാക്കിത്തീർക്കുന്നതിനു അദ്ദേഹം സജീവമായി പരിശ്രമിക്കുകയും ചെയ്തു. ദാരിദ്ര്യത്തിന്റെ കെടുതികളെപ്പററി നല്ലതുപോലെ അറിയുവാനിടയായ പ്രസ്തുത സംഭവത്തിനുശേഷം കഥാനായകന്റെ ജീവിതരീതിയിൽ ഒരു വലിയ പരിവർത്തനമുണ്ടായി. അദ്ദേഹം കാര്യക്ഷമമായി പലതും പ്രവൃത്തിക്കുവാൻതുടങ്ങി. ഇത്തരം പ്രവൃത്തികൾ നിമിത്തമാണ് ജവഹർലാൽ ലോകത്തിലെ മഹാപുരുഷന്മാരുടെ കൂട്ടത്തിൽ അദ്വിതീയനായിത്തീർന്നത്.

## ഹോംറൂൾ പ്രസ്ഥാനം.

ദക്ഷിണാഫ്രിക്കയിലെ ഈ ദുരിതങ്ങൾക്ക് ഒരുപശാന്തി ലഭിക്കുന്നതിനു മുമ്പുതന്നെ ലോകംമുഴുവൻ മഹായുദ്ധമാകുന്ന അഗ്നി കത്തി ജ്വലിക്കുവാൻ തുടങ്ങി. പാശ്ചാത്യരാജ്യങ്ങൾ മുഴുവൻ ഒന്ന് മറെറാന്നിനെ വിഴുങ്ങുവാനുള്ള ഉത്സാഹത്തിൽ മുഴുകികിടന്നിരുന്നു. ഇംഗ്ലീഷുകാരും യുദ്ധത്തിൽ പങ്കുകൊള്ളുവാൻ നിർബന്ധിതരായി. അവർ ഭാരതജനതയോട് സഹായം അഭ്യർത്ഥിച്ചു. അന്ന് ഭാരതത്തിൽ മിതവാദികളെന്നും തീവ്രവാദികളെന്നും രണ്ടു കക്ഷികൾ ഉണ്ടായിരുന്നു. തീവ്രവാദികക്ഷിയുടെ നേതാവ് ലോകമാന്യതിലക് ആയിരുന്നു. ഭാരതീയർ ഈ യുദ്ധത്തിൽ ബ്രിട്ടനെ സഹായിക്കുകയാണെങ്കിൽ യുദ്ധം അവസാനിച്ചാലുടൻ ഭാരതത്തിന് "പുത്രികാഭരണം" എന്ന നിലയിൽ സ്വാതന്ത്ര്യം നൽകുന്നതാണെന്ന് ബ്രിട്ടീഷ് ഗവമ്മെണ്ട് പ്രഖ്യാപിച്ചു എങ്കിലും തിലക് ബ്രിട്ടനെ സഹായിക്കരുതെന്നുള്ള അഭിപ്രായക്കാരനായിരുന്നു. എന്നാൽ ഈ അവസരത്തിൽ ബ്രിട്ടനെ സഹായിക്കണമെന്നുള്ള അഭിപ്രായം ഗാന്ധിജി പുറപ്പെടുവിച്ചു. ഈ പ്രശ്നം ഏതാനും നാളുകളോളം ഭാരതീയരുടെ ഇടയിൽ ഒരു വലിയ വാദവിഷയമായിത്തീന്നു. അവസാനം ഗാന്ധിജിയുടെ അഭിപ്രായമനുസരിച്ച് ഭാരതീയർ ബ്രിട്ടനെ സഹായിക്കുവാൻ തന്നെ നിശ്ചയിച്ചു. എത്രയോ പേർ സൈന്യത്തിൽ ചേന്നു എത്രയോ പേർ ധീരധീരം സമരാങ്കണത്തിൽ പ്രാണനെ ഉപേക്ഷിച്ചു. എന്നാൽ ഇതുകൊണ്ടൊന്നും യാതൊരു ഫലവുമുണ്ടാകു

ത്തവിധം കൃതഘ്നരായ ബ്രിട്ടീഷുകാർ അവരുടെ വാഗ്ദാനത്തെ ലംഘിക്കുകയാണ് ചെയ്തതു്. തന്നിമിത്തം ഭാരതീയക്ക് ബ്രിട്ടനോട്ട് അവിശ്വാസവും അപ്രീതിയും വൎദ്ധിച്ചു.

ഈ അവസരത്തിൽ ശ്രീമതി ആനിബെസൻറ് ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി ഹോംറൂൾ പ്രസ്ഥാനമെന്നപേരിൽ ഒരു പ്രക്ഷോഭം ഭാരതമെങ്ങും വ്യാപിപ്പിച്ചു. ഈ പ്രസ്ഥാനത്തിൻെറ പ്രചാരത്തിനുവേണ്ടി നാടുതോറും കമ്മററികൾ രൂപീകരിക്കപ്പെട്ടു. സഹസ്ര കണക്കിനു സ്ത്രീ പുരുഷന്മാരടങ്ങിയ ഭാരത ജനത ഇതിൽ പങ്കെടുത്തു. ഹോംറൂൾ പ്രസ്ഥാനം കഥാനായകൻെറ ശ്രദ്ധയേയും ആകൎഷിച്ചു. ആനിബെസൻറിൻെറ പ്രസംഗങ്ങൾ അദ്ദേഹത്തിലും ചില പരിവൎത്തനങ്ങളുണ്ടാക്കി. ദീനാനുകമ്പിയായ ജവാഹർലാലിന് നാട്ടിൻെറ ദുൎദ്ദശയിൽ അതിയായ ദുഃഖമുണ്ടാകുകയും, അദ്ദേഹം ഹോംറൂൾ പ്രസ്ഥാനത്തിൽ സജീവമായി പ്രവൎത്തിക്കുവാൻ തുടങ്ങുകയും ചെയ്തു. ഇക്കാലത്ത് ലോകമാന്യതിലകായിരുന്നു ഭാരതത്തിൻെറ യഥാൎത്ഥ നേതാവ്. കഥാപുരുഷൻ തിലകൻെറ പ്രവൎത്തനങ്ങളെപ്പററി ധാരാളമായി അറിഞ്ഞിരുന്നെങ്കിലും അദ്ദേഹവുമായി നേരിട്ടുള്ള പരിചയമുണ്ടായിരുന്നില്ല. തിലക് പ്രയാഗ സന്ദൎശിക്കുന്ന അവസരങ്ങളിൽ ആനന്ദഭവനത്തിൽ താമസിച്ചു വന്നിരുന്നതു നിമിത്തം അദ്ദേഹത്തെ ദൎശിക്കുന്നതിനും പരിചയപ്പെടുന്നതിനുമുള്ള അവസരവും ജവാഹർലാലിന് ലഭിച്ചു. മുമ്പുപ്രസ്താവിച്ചിട്ടുള്ള തീവ്രവാദികക്ഷികളും മിതവാദിക-

കഷികളും അവരവരുടെ പക്ഷം പ്രബലമാക്കിത്തീർക്കുന്ന തിന്ന് ശക്തിമത്തായി പ്രവൎത്തിക്കുവാൻ തുടങ്ങി. മിതവാദികളുടെ പത്രമായ 'ലീഡർ' ഈ വിഷയത്തിൽ അവരെ നല്ലതുപോലെ സഹായിച്ചുകൊണ്ടിരുന്നു. എന്നാൽ തീവ്രവാദികൾക്കു പത്രങ്ങളൊന്നുമുണ്ടായിരുന്നില്ല. ഇതിന്നു പുറമെ ദേശത്തിൻെറ യഥാൎത്ഥസ്ഥിതിഗതികളെപ്പററി പ്രതിപാദിക്കുന്ന പത്രങ്ങളൊന്നുംതന്നെ അക്കാലത്ത് ഉണ്ടായിരുന്നില്ല. ഈ സമയത്ത് കഥാനായകൻെറ ശ്രദ്ധ ആ കുറവിനെ പരിഹരിക്കുന്ന വിഷയത്തിൽ പതിഞ്ഞു.

## പഞ്ചാബിലെ കൂട്ടക്കൊല.

അക്കാലത്ത് ഭാരതജനതയെ ഒന്നുപോലെ ആകൎഷിച്ച മറെറാരു സംഭവമുണ്ടായി. ഒരുപ്രാവശ്യം പഞ്ചാബിലെ സുപ്രസിദ്ധമായ ജലിയൻവാലാ ഉദ്യാനത്തിൽ വെച്ച് ഒരു പൌര മഹായോഗം ചേൎന്നു. പഞ്ചാബിലെ ആബാലവൃദ്ധം ജനങ്ങൾ ഇതിൽ പങ്കെടുത്തിരുന്നു. നിസ്സാരമായ ഒരു സംഗതിയിൽ ഉദ്യോഗസ്ഥന്മാരുടെ ഭാവം പകരുകയും, അവിടുത്തെ ഗവൎണറായിരുന്ന മൈക്കേൽ ഒഡയാറിൻെറ ആജ്ഞ അനുസരിച്ച് സഭാവാസികളുടെ നേൎക്ക് വെടിവെപ്പു നടത്തുകയും ചെയ്തു. വെടിവെപ്പു മാത്രമല്ല, ഏതൊരു മനുഷ്യഹൃദയത്തേയും ക്ഷോഭിപ്പിക്കുന്ന മററുപല അക്രമപ്രവൃത്തികളും അതോടൊന്നിച്ച് നടത്തുകയുണ്ടായി. ഇതുസംബന്ധിച്ച പഞ്ചാബ് മുഴുവൻ പട്ടാളനിയമം നടപ്പിൽവരുത്തി. ജയിലിൽ ജനങ്ങളെ അടക്കുക എന്നല്ലാതെ ഒരു സാധാരണ കൃത്യം

മാത്രമായിത്തീൎന്നു. പഞ്ചാബ് മുഴുവൻതന്നെ അതിഭയങ്കരമായ ഒരവസ്ഥാന്തരത്തെ പ്രാപിച്ചു. ആ നരവേട്ടയെപ്പററി കേൾക്കുമ്പോൾ ഏതൊരു ഭാരതവാസിയുടേയും ഹൃദയം തകൎന്നുപോകുകതന്നെ ചെയ്യും. ആ ദാരുണസംഭവം മൂലം എത്രപേർ വധിക്കപ്പെട്ടുവെന്നും, എത്ര സ്ത്രീ പുരുഷന്മാർ ശിക്ഷക്കാരായിത്തീൎന്നുവെന്നും പറയുവാൻ പ്രയാസം. നാടു മുഴുവൻ പ്രക്ഷുബ്ധമായി. ഭാരതത്തിൽ നാനാഭാഗത്തും സഭകൾകൂടി ഗവൎമ്മേൻറിൻെറ ഈ അക്രമപ്രവൃത്തിയെ പ്രതിഷേധിച്ചുകൊണ്ടുള്ള പ്രമേയങ്ങൾ പാസ്സാക്കപ്പെട്ടു. ഈ സംഭവത്തിൽ മോതീലാൽ നെഹറുവും ആത്മാൎത്ഥമായി പങ്കെടുത്തു. അദ്ദേഹം ഇന്ത്യാസെക്രട്ടറിക്കും, പാർലിമെൻറ് സെക്രട്ടറിക്കും ഈ ക്രൂരകൃത്യത്തെപ്പററി ഒരു പരസ്യാന്വേഷണം നടത്താൻവേണ്ടി കമ്പികൾ അയച്ചു. ഈ പ്രക്ഷോഭണത്തിൻെറ ഫലമായി പഞ്ചാബിൽനടന്ന കൂട്ടക്കൊലയെപ്പററി അന്വേഷിക്കുവാൻ ഗവൎമ്മേൻറ് ഒരു കമ്മീഷനെ നിയമിച്ചു. ഈ കമ്മീഷനെക്കൊണ്ടു ജനങ്ങൾക്കെന്തു ഗുണമാണ് സിദ്ധിച്ചതെന്നു അറിയാവുന്നവൎക്ക് മാത്രം അറിയാം. ഇതുവരെ കാൺഗ്രസ് വളരെ ശാന്തമായിരുന്നു. പഞ്ചാബിലെ സ്ഥിതിയെപ്പററി അന്വേഷിക്കുവാൻ കാൺഗ്രസ്സും ഒരു കമ്മററിയെ നിയമിച്ചു. ആ കമ്മിററിയിൽ മോതിലാൽ നെഹറു, സി. ആർ. ദാസ്, ജയക്കർ എന്നിവരുടെ പേരുകൾ സ്മരണീയമാണ്. ഈ കമ്മിററിയിൽ കഥാനായകനും ഒരംഗമായിരുന്നതിനാൽ പിതാവിനോടൊരുമിച്ചു അദ്ദേഹവും പഞ്ചാബിൽ

പോയി. പിതാവും പുത്രനും ആത്മാത്ഥമായി പഞ്ചാബികളെ സഹായിച്ചു. അവരുടെ സേവനത്തിൽ സന്തുഷ്ടരായ ജനങ്ങൾ ആ വഷത്തിൽ തന്നെ അമൃതസരസ്സിൽവെച്ചു കൂടിയ കോൺഗ്രസ്സ് സമ്മേളനത്തിൽ അദ്ധ്യക്ഷനായി ശ്രീ മോതിലാൽ നെഹ്റുവിനെതന്നെ തിരഞ്ഞെടുത്തു. അമൃതസരസ്സിലെ ജനങ്ങൾ മോതിലാലിനു നല്കിയ സ്വീകരണം ഏററവും വമ്പിച്ചതായിരുന്നു. കോൺഗ്രസ് കമ്മററി പഞ്ചാബിലെ സ്ഥിതിഗതികളെപ്പററി അന്വേഷിച്ച് ഒരു റിപ്പോട്ട് തയ്യാറാക്കി. റിപ്പോട്ട് ദേശബന്ധുദാസ് ആണ് തയ്യാറാക്കിയതെന്നുവരികിലും ജവഹർലാലിനു അതിൽ ഒരു പ്രധാന പങ്കുണ്ടായിരുന്നു. ജവഹർലാലിൻെറ മഹനീയമായ സേവനത്തെപ്പററി സി. ആർ. ദാസുതന്നെ പ്രശംസിച്ച് പറയുകയുണ്ടായി. ദേശബന്ധുദാസിൻെറ ത്യാഗസുന്ദരമായ ജീവിതരീതിയുടെ പ്രഭാവം കഥാനായകനിലും സാരമായവിധത്തിൽ പ്രതിഫലിക്കുകയുണ്ടായി.

ദേശത്തിലെ യഥാത്ഥസ്ഥിതികളെ പ്രതിപാദിക്കുന്നതായ വത്തമാനപത്രങ്ങൾ ഒന്നും ഉണ്ടായിരുന്നില്ലെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഉണ്ടായിരുന്ന പത്രങ്ങളെല്ലാം മിതവാദിപക്ഷത്തു നിന്നുകൊണ്ടു സ്വാത്ഥലാഭം നേടുന്നവ മാത്രമായിരുന്നു. അവകൊണ്ട് ദേശത്തിനോ ജനങ്ങൾക്കൊ യാതൊരു പ്രയോജനവും ഉണ്ടായിരുന്നില്ല. ജവഹർലാൽ നെഹ്റുവിൻെറ ശ്രദ്ധ ഇതിൽ പതിയുകയും അദ്ദേഹത്തിൻെറ ഇഷ്ടാനുസര

ണം മോതിലാൽജി "ഇൻഡിപെൻഡൻഡ്'' എന്ന പേരിൽ ഒരു പത്രം ആരംഭിക്കുകയും ചെയ്തു. ഈ പത്രം തീവ്രവാദികളുടെ വിചാരങ്ങളെ പ്രകടിപ്പിക്കുന്നതിനായിരുന്നു. കോൺഗ്രസ്സ് പ്രസ്ഥാനത്തിനും ശക്തിവർദ്ധിച്ചുതുടങ്ങി. മഹാത്മാഗാന്ധി സത്യാഗ്രഹസമരത്തെ പ്രഖ്യാപനം ചെയ്യുകയും ചെയ്തിരുന്നു. മോതിലാൽജിയുടെ സ്വഭാവത്തിലും പറയത്തക്ക ഒരു പരിവർത്തനമുണ്ടായി. അല്പനാളുകൾക്കുള്ളിൽ 'ഇൻഡിപെൻഡൻഡ്'' പത്രത്തിന് അസാമാന്യമായ പ്രചാരം സിദ്ധിച്ചു. ഈ പത്രത്തിന്റെ നിയന്ത്രണം ജവഹർലാലിന്റെ അധീനത്തിലായിരുന്നു. അദ്ദേഹം അന്നെഴുതിയിരുന്ന ലേഖനങ്ങൾ വായിക്കുവാൻ ഭാഗ്യമുണ്ടായവരെല്ലാം ജവഹർലാൽജി ഒരു കാലം ഭാരതത്തിന്റെ പ്രഭാവശാലിയായ ഒരു നേതാവായിത്തീരുമെന്നു അഭ്യൂഹിച്ചിരുന്നു. 1919-ൽ ആണു മഹാത്മാഗാന്ധി സത്യാഗ്രഹസമരം പ്രഖ്യാപിച്ചതു്. അക്കാലത്തു് ഭാരതം മുഴുവൻ ഗാന്ധിജിയുടെ വ്യക്തിമാഹാത്മ്യത്തിൽ വിശ്വസിക്കുകയും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ സ്വീകരിക്കുകയും ചെയ്തുവന്നിരുന്നു. മഹാത്മജിയുടെ ഈ വ്യക്തിമാഹാത്മ്യമാണ് അദ്ദേഹത്തെ ലോകാദരണീയനാക്കിത്തീർത്തിട്ടുള്ളതു്. ഗാന്ധിജിയുടെ വ്യക്തിമാഹാത്മ്യത്തെപ്പററി മനസ്സിലായതോടുകൂടെ ജവഹർലാൽജി ഹൃദയംകൊണ്ട് അദ്ദേഹത്തിന്റെ അനുയായി ആയിത്തീർന്നുകഴിഞ്ഞിരുന്നു. തന്നിമിത്തം 1919-ൽ ഗാന്ധിജി സത്യാഗ്രഹപ്രസ്ഥാനത്തെപ്പററി പ്രഖ്യാപനംചെയ്തപ്പോൾ അച്ഛന് ഇഷ്ടമില്ലാതി

ന്നിട്ടും ജവഹർലാൽജി പ്രതിജ്ഞാപത്രത്തിൽ ഒപ്പിട്ടുകൊടുത്തു. ഇതിനുശേഷമാണ് പഞ്ചാബിലെ കൂട്ടക്കൊല ഉണ്ടായതും അന്വേഷണകമ്മിററിയിലെ ഒരംഗമെന്ന നിലയിൽ ജവഹർലാലിന് പഞ്ചാബ് സന്ദർശിക്കാനിടയായതും. പഞ്ചാബിൽനിന്നു മടങ്ങി എത്തിയ ജവഹർലാലിൽ കാണികളെ ആശ്ചര്യപരതന്ത്രരാക്കത്തക്കവിധത്തിലുള്ള ഒരു പരിവർത്തനം ദൃശ്യമായിരുന്നു. അക്കാലത്ത് കൃഷകരുടെ ദയനീയസ്ഥിതിയെപ്പററിയുള്ള ചർച്ച ദേശം മുഴുവൻ നടന്നുകൊണ്ടിരുന്നു. നെഹറു കൃഷകരുടെ പരിതാപകരമായ ജീവിതരീതിയിൽ സഹതപിക്കുകയും; അവരുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്നതിനായി ഒരുങ്ങി പുറപ്പെടുകയും ചെയ്തു. അയോദ്ധ്യ, പ്രതാപഗഡ് എന്നീ ജില്ലകളിൽ കഥാപുരുഷൻ ചുററി സഞ്ചരിച്ച് കൃഷകരെ സംഘടിപ്പിക്കുകയും, അവരിൽ ഉണർവും ഉത്സാഹവും ഉണ്ടാക്കിത്തീർക്കുകയും ചെയ്തു.

കഥാനായകൻെറ ഈ പരിശ്രമത്തിൻെറ ഫലമായി മേൽപറഞ്ഞ രണ്ടു ജില്ലകളിലേയും കൃഷകരുടെ നിലയ്ക്ക് സാരമായ പല ആനുകൂല്യങ്ങളും സിദ്ധിക്കാനിടയായി. സെമിന്ദാരന്മാരുടെ അധർമ്മവും അന്യായവുമായ പ്രവൃത്തികൾക്ക് അല്പം ശമനം ഉണ്ടായി. ഈ കൃഷകപ്രക്ഷോഭത്തിൽ ജവഹർലാൽജി ഒരു ദരിദ്രനായ കൃഷിക്കാരനെപ്പോലെതന്നെ ദിവസങ്ങൾ നയിച്ചിരുന്നു. അദ്ദേഹം ദരിദ്രന്മാരും കൃഷകരുമായ ജനങ്ങളുമായി വളരെ അടുത്തു പെരുമാറി.

## മൻസൂരിയിൽ

1920-ലെ വേനൽക്കാലത്ത് കഥാനായകൻ മാതാവ്, സഹോദരി, ഭാൎയ്യ എന്നിവരോടുകൂടെ ദേഹസുഖാർത്ഥം 'മൻസൂരി' എന്ന പ്രസിദ്ധ സുഖവാസസ്ഥലത്തേക്ക് പോയിരുന്നു. ജവഹർലാൽ മൻസൂരിയിൽ എത്തിയ അവസരത്തിൽ അഫ്ഗാൻ രാജദൂതനും ബ്രിട്ടീഷ് പ്രതിനിധികളെ സന്ദർശിക്കാൻ വേണ്ടി അവിടെ എത്തിയിട്ടുണ്ടായിരുന്നു. പണ്ഡിത്ജി ഈ അഫ്ഗാൻ രാജദൂതനുമായി വല്ല സംഭാഷണങ്ങളും നടത്തുമോ എന്ന് ഗവൺമെണ്ടിന് സംശയം ഏർപ്പെട്ടു. എന്നാൽ കഥാനായകൻ അഫ്ഗാൻ രാജദൂതനെ കാണണമെന്നോ, അദ്ദേഹവുമായി എന്തെങ്കിലും സംസാരിക്കണമെന്നോ ഉദ്ദേശിച്ചിരുന്നില്ലെങ്കിലും ഗവൺമെണ്ട് എങ്ങിനെയോ സംശയിച്ചുവശായി. തന്നിമിത്തം ഭയവിഹ്വലനായ പൊളിററിക്കൽ ഏജൻറ് ജവഹർലാൽ അഫ്ഗാൻ പ്രതിനിധിയെ സന്ദർശിക്കുകയോ, അദ്ദേഹവുമായി സംഭാഷണം ചെയ്യുകയോ ചെയ്യുകയില്ലെന്ന് ഉറപ്പ് നല്കണമെന്നാവശ്യപ്പെട്ടു. എന്നാൽ നെഹ്റുവിന് അടിസ്ഥാനരഹിതമായ പൊളിററക്കൽ ഏജൻറിൻെറ സംശയത്തിൽ പെട്ടെന്ന് കോപമുണ്ടാകുകയും, അദ്ദേഹം ഏജൻറിൻെറ ആജ്ഞകൾ വഴങ്ങാതിരിക്കുകയും ചെയ്തു. തൽഫലമായി 24 മണിക്കൂറിനുള്ളിൽ മൻസൂരി വിട്ടുപൊയ്ക്കൊള്ളുവാനുള്ള ഒരാജ്ഞ ഗവൺമെണ്ടിൽനിന്നും ജവഹർലാലിന് കിട്ടി. ആരോഗ്യസമ്പാദനത്തിനുവേണ്ടി മൻസൂരിയിൽ എത്തിയ കുടുംബാം

ഗങ്ങളെ വിട്ടു പോകുന്നതിൽ കഥാനായകന് വല്ലതായ ദുഃഖവും ഉണ്ടായിരുന്നെങ്കിലും തല്ക്കാലം അവരെ വിട്ടു പിരിയുകതന്നെ ചെയ്തു. അദ്ദേഹം പ്രയാഗയിൽ എത്തിയ ഉടനെതന്നെ ആതിത്ഥിഗവർമ്മേണ്ടിന് ഇങ്ങനെ ഒരു കത്തെഴുതി. "ഗവർമ്മേണ്ട് അനാവശ്യമായ ഈ നിരോധം പിൻവലിക്കാത്തപക്ഷം ഗവർമ്മേണ്ടാജ്ഞക്ക് വിപരീതമായി ഞാൻ മസൂറിയിലേക്ക് പുറപ്പെടുവാൻ നിർബന്ധിതനായിത്തീരും." ഈ കത്തു കിട്ടിയ ഉടനെതന്നെ ഗവർമ്മേണ്ട് ആ നിരോധാജ്ഞ പിൻവലിച്ചു. ഗവർമ്മേണ്ടും കഥാനായകനുമായുണ്ടായ ആദ്യത്തെ ഏറ്റുമുട്ടൽ ഇതായിരുന്നു.

## കോൺഗ്രസിൽ

മാതൃഭൂമിയോടുള്ള നിസ്തുലഭക്തിയാലും, ദരിദ്രരായ കൃഷീവലന്മാരോടുള്ള ഹാർദ്ദമായ സഹതാപത്താലും പ്രേരിതനായ കഥാനായകൻ കുബേരതുല്യമായ തന്റെ ജീവിതരീതികളെ പാടെ ത്യജിച്ചിട്ട് കുചേലതുല്യമായ ജീവിതരീതിയെ അവലംബിച്ചു. ഇത്തരം ഒരു ധീരനായ ത്യാഗിയെ ഭൂമണ്ഡലം മുഴുവൻ അന്വേഷിച്ചാൽതന്നെ കിട്ടുമോ എന്ന് സംശയമാണ്. ബാല്യകാലം മുതൽതന്നെ നെഹ്റുവിന് കോൺഗ്രസ് സിദ്ധാന്തങ്ങളിൽ വിശ്വാസവും പ്രീതിയും ഉണ്ടായിരുന്നു. 1908-ൽ "ഹെൻറി കാട്ടന്റെ" അദ്ധ്യക്ഷതയിൽ മദ്രാസിൽവച്ചു ചേർന്ന കോൺഗ്രസ് സമ്മേളനത്തിൽ സന്ദർശകനെന്ന നിലയിൽ ജവഹർലാലും പിതാവിനോടൊന്നിച്ച് സന്നിഹിതനായിരുന്നു. 1912-ലെ ബാങ്കിപുരം സമ്മേളനത്തിലും

പങ്കുകൊണ്ടിട്ടുണ്ട്. അതിനുശേഷം നടന്നിട്ടുള്ള കറാച്ചി, മദ്രാസ് എന്നിവിടങ്ങളിലെ കോൺഗ്രസ് സമ്മേളനങ്ങളൊഴിച്ചുള്ള മററെല്ലാ സമ്മേളനങ്ങളിലും കഥാപുരുഷൻ പങ്കുകൊണ്ടിട്ടുണ്ട്. അദ്ദേഹത്തിൻെറ ധൈൎയ്യവും സ്ഥൈര്യം, കർമ്മകുശലത, സേവനൌത്സുക്യം എന്നീ ഗുണങ്ങളാൽ സന്തുഷ്ടരായ ഭാരതജനത 1928-ൽ അദ്ദേഹത്തെ കോൺഗ്രസിൻെറ ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുത്തു. തുടൎന്നുതന്നെ ലാഹോർ കോൺഗ്രസ് സമ്മേളനത്തിൽ കഥാനായകൻ അദ്ധ്യക്ഷനായിത്തീരുകയും, പിന്നീട് ലഖ്നൌവിൽവെച്ച് കൂടിയിരുന്ന സമ്മേളനത്തിൻെറ അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തിരുന്നു. മഹാത്മാഗാന്ധി നിസ്സഹകരണപ്രസ്ഥാനം ആരംഭിച്ചപ്പോൾ മുസൽമാന്മാർ 'ഖിലാഫത്' എന്ന പേരിൽ ഒരു സംഘടനയും രൂപീകരിച്ചിട്ടുണ്ടായിരുന്നു. ഹിന്ദുക്കളും മുസൽമാന്മാരും അവരുടെ അധികാരങ്ങൾക്കും അവകാശങ്ങൾക്കുംവേണ്ടി ഗവൎമ്മെണ്ടിനോട് എതിരിടുവാൻ തുടങ്ങി. അക്കാലത്ത് ഹിന്ദുക്കളും മുസൽമാന്മാരും തമ്മിൽ കൂടുതൽ സൌഹാൎദ്ദമുണ്ടായിരുന്നു. ജവഹർലാൽ ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തെ ഹൃദയംഗമമായി സ്വാഗതംചെയ്യുകയും, കല്ക്കത്തയിലുംനാഗപ്പൂരിലും വെച്ച് നടന്ന കോൺഗ്രസ് സമ്മേളനത്തിൽ തൻെറ അഭിപ്രായങ്ങളെ വെളിപ്പെടുത്തുകയും ചെയ്തിരുന്നു. നിസ്സഹകരണപ്രസ്ഥാനം പ്രഖ്യാപിച്ചതോടുകൂടി വക്കീലന്മാർ കോടതികളും, വിദ്യാൎത്ഥികൾ വിദ്യാലയങ്ങളും ബഹിഷ്കരിച്ചുതുടങ്ങി.

കഥാനായകൻ തന്റെ ബാരിസ്റ്റർവേഷം ദൂരെവലിച്ചെറിഞ്ഞിട്ട് സ്വദേശി വസ്ത്രങ്ങൾ ധരിക്കുവാൻ ആരംഭിച്ചു. അക്കാലത്തു ജവഹർലാൽ സംസ്ഥാനകോൺഗ്രസ്സ് കമ്മറ്റിയുടെ സെക്രട്ടറിയായിരുന്നു. സെക്രട്ടറിയുടെ നിലയിൽ അദ്ദേഹം തന്റെ പ്രവൃത്തികളെ താല്പര്യത്തോടും കാര്യക്ഷമതയോടുംകൂടി നടത്തിവന്നിരുന്നു. അദ്ദേഹത്തിന്റെ പ്രവർത്തനചാതുര്യവും ഉത്സാഹവും കണ്ടിട്ട് മറ്റുള്ള സഹപ്രവർത്തകന്മാരിലും ഒരുണർവുണ്ടാകുന്നതിനിടയായി. ഒരു ഭാഗത്തു പണ്ഡിത്ജിയുടെ പ്രചരണവേലകളും, മറുഭാഗത്ത് ഇൻഡിപെൻഡൻഡ് പത്രം വഴിയായുള്ള അദ്ദേഹത്തിന്റെ വിചാരഗതികളും ജനങ്ങൾക്ക് പ്രചോദനം നല്കിക്കൊണ്ടിരുന്നു. ഒരു പ്രാവശ്യം ഇൻഡിപെർഡൻഡ് പത്രത്തിൽ പ്രസിദ്ധംചെയ്ത ഒരു ലേഖനം കണ്ടു ഗവമ്മേൻറ അതിന്റെ പത്രാധിപരായിരുന്ന രണ്ടുപേരോടും പണ്ഡിത്ജിയോടും പശ്ചാത്താപം പ്രകടിപ്പിക്കുവാനാവശ്യപ്പെട്ടു. എന്നാൽ ഭാരതസ്വാതന്ത്ര്യസമരത്തിനായി ജീവിതം ഉഴിഞ്ഞിട്ടിട്ടുള്ള ജവഹർലാൽ എങ്ങിനെ പശ്ചാത്താപം പ്രകടിപ്പിക്കും! ഗവമ്മേൻറ കേസ്സ് നടത്തി, പത്രാധിപരെ ഒരുകൊല്ലം കഠിനതടവിനു ശിക്ഷിച്ചു. കഥാനായകനെ വെറുതെ വിടുകയും ചെയ്തു. ഈ സമയത്താണ് "എഡ്വേർഡ് എട്ടാമൻ എന്ന പ്രഖ്യാതിപെറിരുന്ന "പ്രിൻസ് ആഫ് വേൽസ്" ഭാരതം സന്ദർശിച്ചത്. വേൽസ് രാജകുമാരൻ ഭാരതത്തിൽ വരുന്ന സമയത്തു അദ്ദേഹത്തിനെ ബഹിഷ്കരിക്കണമെന്നു കോൺ

ഗ്രസ് നിശ്ചയിച്ചിരുന്നു. കോൺഗ്രസ്സിന്റെ ഈ നിശ്ചയമനുസരിച്ച് ജനങ്ങൾ രാജകുമാരനെ ബഹിഷ്കരിച്ചു. ഇതുകാരണം കോൺഗ്രസ് വളണ്ടിയർസേന നിയമവിരുദ്ധമാണെന്ന് പ്രഖ്യാപിക്കുകയും ജവഹർലാലിനെ കുടുംബസഹിതം ബന്ധനത്തിലാക്കുകയും ചെയ്തു. അദ്ദേഹത്തിനെ കുടുംബാംഗങ്ങളോടുകൂടെ ലക്നൌ ജയിലിലുള്ള സിവിൽവാർഡിൽ പാർപ്പിച്ചു. എന്നാൽ മൂന്നു മാസം കഴിയുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിന്റെ പേരിലുള്ള കേസിനെപ്പറ്റി പുനർവിചാരണചെയ്യുന്നതിന് കോടതി കൂടി. ആ കോടതി കുടുംബസഹിതം പണ്ഡിത്ജിയെ മോചിപ്പിച്ചു. ജയിലിൽനിന്നു മുക്തനായ ഉടനെതന്നെ കഥാപുരുഷൻ മഹാത്മജിയെ സന്ദർശിക്കുവാൻവേണ്ടി അഹമ്മദ്ബാദിലേക്കു പോയി. എന്നാൽ നെഹറു അവിടെ എത്തുന്നതിന് മുമ്പുതന്നെ ഗാന്ധിജി ബന്ധനസ്ഥനാക്കപ്പെട്ടിരുന്നു. ഗാന്ധിജിയുടെ ബന്ധനം നെഹറുവിന്റെ ഹൃദയത്തെ പ്രക്ഷുബ്ധമാക്കിത്തീർത്തു. അദ്ദേഹം പൂർവ്വാധികം തന്റെ പ്രവർത്തനങ്ങൾ തുടർന്നു. അക്കാലത്ത് വിദേശവസ്ത്രബഹിഷ്കരണം ഭാരതത്തിൽ ശക്തിമത്തായി നടന്നുകൊണ്ടിരുന്നു. വിദേശവസ്ത്രഷാപ്പുകളിലെല്ലാം പിക്കറ്റിംഗും തുടർച്ചയായി നടക്കാൻതുടങ്ങി. അഹമ്മദ്ബാദിൽനിന്നും പ്രയാഗയിൽ എത്തിയതിനുശേഷം ഈ പ്രവൃത്തിയിൽ പണ്ഡിത്ജിയും ഏർപ്പെട്ടു. പണ്ഡിത്ജിയുടെ ആഗമനത്തോടുകൂടി പ്രയാഗയിൽ വിദേശവസ്ത്രബഹിഷ്കരണം ഉൽകൃഷ്ടതയിലെത്തി. ഈ ബഹിഷ്കരണം ഗവർമ്മെന്റിന് അ

റ്റുമായിത്തീൎന്നു. പണ്ഡിത്ജിയേയും അദ്ദേഹത്തോടൊപ്പം വേറെ ചില പ്രവൎത്തകന്മാരേയും അറസ്റ്റുചെയ്തു. കഥാനായകന്റെ പേരിൽ കേസ്നടത്തി ഗവൎമ്മേന്റു അദ്ദേഹത്തിനെ ഒന്നരവൎഷം ശിക്ഷിച്ചു. എന്നിരിക്കിലും എട്ടുമാസം കഴിഞ്ഞപ്പോൾ മോചിപ്പിക്കപ്പെട്ടു.

ബന്ധനവിമുക്തനായതിനുശേഷം ജവഹർലാൽ വീണ്ടും കോൺഗ്രസ് പ്രവൎത്തനങ്ങളിൽ ഏൎപ്പെട്ടുകൊണ്ടിരുന്നു. കൌൺസിൽ പ്രവേശനത്തെക്കുറിച്ചു കോൺഗ്രസ്സുകാരുടെ ഇടയിൽ അഭിപ്രായവ്യത്യാസം ഉണ്ടായിരുന്ന ഒരു കാലമായിരുന്നു അത്. കോൺഗ്രസ്സുകാരുടെ ഇടയിലുള്ള ഈ അഭിപ്രായവ്യത്യാസത്തെ ദൂരീകരിക്കുന്നതിനുവേണ്ടി ജവഹർലാൽജി ബുദ്ധിപൂൎവ്വകമായി പരിശ്രമിച്ചു. ഇതിനുവേണ്ടി ഡൽഹിയിൽവെച്ച് കോൺഗ്രസ് സമ്മേളനംകൂടി. ഈ സമ്മേളനത്തിനുശേഷം ശ്രദ്ധേയമായ ഒരു സംഭവമുണ്ടായി 'നാഭാ'രാജ്യത്തെ രാജാവായിരുന്ന 'രിപുദമനസിംഹനെ' ബ്രിട്ടീഷുഗവൎമ്മേന്റു സിംഹാസനഭ്രഷ്ടനാക്കുകയും അതിനെ തുടൎന്നു അവിടുത്തെ പ്രജകൾ സത്യാഗ്രഹസമരം ആരംഭിക്കുകയും ചെയ്തു. അകാലികൾ സത്യാഗ്രഹസമരത്തിൽ പ്രാണത്യാഗംപോലും ചെയ്യുവാൻ സന്നദ്ധരായി. ഈ സംഭവമറിഞ്ഞു് നാഭയിലെ സ്ഥിതിഗതികളെപ്പററി അന്വേഷിക്കുവാൻവേണ്ടി കഥാനായകൻ അവിടേക്ക് പുറപ്പെട്ടു. അദ്ദേഹം ഡൽഹിയിൽനിന്നും മുക്തേശ്വരത്തു എത്തി. അകാലിസംഘത്തെ സന്ദൎശിച്ച് കാൎയ്യങ്ങൾ മനസ്സിലാക്കി. തദനന്തരം 'ജൈതു', മുല്ലൻ' മുതലാ

യ ദേശങ്ങളിൽക്കൂടെ സഞ്ചരിച്ച് ചീനായിൽ എത്തി. ചീനായിൽ ഇദ്ദേഹം പല അകാലിസംഘങ്ങളേയും സന്ദർശിച്ചു. പണ്ഡിത്ജിയും ആ സംഘങ്ങളോടുചേൎന്ന് നാഭയിലേക്കു പുറപ്പെടുവാൻ തുടങ്ങി. എന്നാൽ പണ്ഡിത്ജിയുടെ ഈ ഉദ്യമത്തെ അവിടുത്തെ പോലീസ് അധികൃതർ തടയുകയും രാജ്യംവിട്ട് പോകണമെന്നും അല്ലാത്തപക്ഷം ബന്ധനത്തിലാക്കുന്നതാണെന്ന് അദ്ദേഹത്തെ ഭീഷണിപ്പെടുത്തുകയുംചെയ്തു. എന്നാൽ ഈ ഭീഷണിക്കു വഴങ്ങുന്നവനല്ല നെഹറു എന്നു പോലീസ് ഉദ്യോഗസ്ഥന്മാർ അനന്തരനടപടികൾകൊണ്ട് മനസ്സിലാക്കി. അദ്ദേഹം പോലീസിൻെറ ആജ്ഞയെ അവജ്ഞയോടുകൂടി ശ്രവിക്കുകയും മുമ്പോട്ട് നടക്കാൻ തുടങ്ങുകയും ചെയ്തു. നെഹറു ബന്ധനത്തിലാക്കപ്പെട്ടു. നാഭാകോടതിയിൽ അദ്ദേഹത്തിൻെറപേരിൽ കേസുവിചാരണ ആരംഭിച്ചു. കഥാനായകൻ ആ കോടതിയിൽ നല്കിയ ഒരു പ്രസ്ഥാവനയിൽ അദ്ദേഹത്തിൻെറ അപാരമായ ദേശപ്രേമം പ്രതിഫലിച്ചു കാണാമായിരുന്നു. കോടതി അദ്ദേഹത്തിന് രണ്ടുവർഷത്തെ കഠിനതടവു ശിക്ഷ നല്കി എങ്കിലും ഭരണാധികാരെ ഉടൻതന്നെ അദ്ദേഹത്തിനു മാപ്പുനല്കി ബന്ധനവിമുക്തനാക്കുകയാണ് ചെയ്തതു്. നാഭയിലെ സ്ഥിതികൾ അന്വേഷിച്ചറിഞ്ഞതിനുശേഷം ജവഹർലാൽജി പ്രയാഗയിലേക്കു മടങ്ങി.

## മുൻസിപ്പാൽ ചെയർമാൻ

കൌൺസിൽ പ്രവേശനംപോലെ കാൺഗ്രസുകാർ മുൻസിപ്പാൽ ബോർഡുകളിലും, ഡിസ്ട്രിക്ട്ബോർഡുകളി

ലും പ്രവേശിക്കുവാൻ തുടങ്ങി. ഈ ബോർഡുകൾക്കുള്ളിൽ പ്രവേശിച്ചു ദേശസേവനം ചെയ്യുന്നതിന് ധാരാളം സൌകര്യങ്ങൾ ഉണ്ടായിരുന്നു. കാൺഗ്രസ് സമരങ്ങൾ എല്ലാം ഒരുവിധം അവസാനിച്ചു. മഹാത്മാഗാന്ധി ചക്രയുടേയും കുടിൽ വ്യവസായങ്ങളുടേയും പ്രചരണത്തിൽ ഏർപ്പെട്ടു. പണ്ഡിത് ജവഹർലാൽജിയും ഈ പ്രവർത്തനങ്ങളിൽതന്നെ ഏർപ്പെട്ടിരിക്കുകയായിരുന്നു. ഈ സമയത്താണ് പ്രയാഗ് മുൻസിപ്പാലിററിയിലേക്കുള്ള പുതിയ തിരഞ്ഞെടുപ്പുണ്ടായത്. തിരഞ്ഞെടുപ്പിൽ എതിർസ്ഥാനാർത്ഥികളായി നിന്നിരുന്ന രണ്ടുപേരേയും പരാജിതരാക്കി ജവഹർലാൽ പ്രശസ്തമായനിലയിൽ വിജയം നേടി. കഥാനായകൻ ഏർപ്പെടുന്ന കാര്യങ്ങൾ ശ്രദ്ധാപൂർവ്വം നിർവ്വഹിക്കുകയും, അതിനിടയിൽ മറെറാന്നിൽ ഏർപ്പെടാതിരിക്കുക ചെയ്യുക എന്നുള്ളതു അദ്ദേഹത്തിന്റെ സ്വഭാവവിശേഷമാണ്. ചെയർമാനായിരുന്ന കാലത്ത് അദ്ദേഹം പ്രയാഗനിവാസികളുടെ സൌകര്യങ്ങൾക്കുവേണ്ടി വളരെ അധികം പ്രവർത്തിച്ചു. പ്രയാഗനിവാസികൾ ഇന്നും കഥാനായകൻ ചെയർമാനായിരുന്ന കാലം സ്മരിക്കുന്നുണ്ടാവാം. അദ്ദേഹം ചെയർമാനായിരുന്ന കാലത്ത് സ്കൂളുകളിൽ ചക്രയും, കൈത്തറിയും നടപ്പാക്കി. മുൻസിപ്പാലിററിയിലെ മിക്ക റിക്കാർഡുകളും ഇംഗ്ലീഷിൽ അച്ചടിപ്പിക്കുന്നതിനു പകരം ഹിന്ദി അക്ഷരങ്ങളിൽ അച്ചടിപ്പിച്ചു. ഇന്ത്യയിലെ പ്രധാന നേതാക്കന്മാർ ആരെങ്കിലും പ്രയാഗ സന്ദർശിക്കുന്നതായാൽ അവർക്കു മംഗളപത്രങ്ങൾ സമർപ്പിക്കുവാൻ തുടങ്ങി. ന

ഷ്ട്രീയകാൎയ്യങ്ങളിൽ പ്രവൎത്തിക്കുന്നതിനുള്ള സ്വാതന്ത്ര്യം വിദ്യാൎത്ഥികൾക്കും നല്കപ്പെട്ടു. ഏതാനും നാളുകൾക്കുള്ളിൽ പ്രയാഗ മുൻസിപ്പാലിററി ഒരു ആദൎശമുൻസിപ്പാലിററിയായി മാറി. ദേശവാസികളും, കാൺഗ്രസ്സുകാരുമല്ലാതെ വലിയ വലിയ ഗവൎമ്മെൻറ് ഉദ്യോഗസ്ഥന്മാർ പോലും പ്രയാഗ് മുൻസിപ്പാലിററിയുടെ ഭരണവ്യവസ്ഥ കണ്ടിട്ടു മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. അലഹബാദ് ഡിവിഷൻ കമ്മീഷണർ മി. സ്റ്റുവേൻ അക്കാലത്തെ പ്രയാഗ മുൻസിപ്പാലിററിയെ സംബന്ധിച്ചു ഇപ്രകാരം പറയുകയുണ്ടായി. ജവഹർലാൽജി ചെയൎമാനായിരുന്ന കാലത്ത് പ്രയാഗ മുൻസിപ്പൽ ബോൎഡിന് കഴിഞ്ഞ വൎഷത്തെ അപേക്ഷിച്ചു ഒരുലക്ഷത്തി അമ്പത്തിഏഴായിരത്തി അഞ്ഞൂററിരണ്ടുറുപ്പിക കൂടുതൽ വരവുണ്ടായിട്ടുണ്ട്. ഈ വൎഷം വെള്ളത്തിനുള്ള ക്ഷാമവും ജനങ്ങൾക്കുണ്ടായിട്ടില്ല. സ്ക്കൂളുകളുടെ നടത്തിപ്പും ഏററവും പ്രശംസനീയമാണ്. വിദ്യാൎത്ഥികളുടെ സംഖ്യയും കഴിഞ്ഞ വൎഷങ്ങളെ അപേക്ഷിച്ചു വളരെ കൂടുതലാണ്. ഇതിലെല്ലാം മഹത്തരമായ മറെറാരു സംഗതി മുൻസിപ്പൽ അതൃത്തികൾക്കുള്ളിൽ നിൎബ്ബന്ധ വിദ്യാഭ്യാസം നടപ്പിൽ വരുത്തി എന്നതാണ്. റോഡുകളുടെ എല്ലാം കേടുപാടുകൾ പോക്കുകയും ശുചീകരണ വിഷയത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുകയും ചെയ്തിട്ടുണ്ട്."

### യൂറോപ്പു പൎയ്യടനം.

പണ്ഡിറ്റ്ജി തൻെറ സഹധൎമ്മിണിയായ ശ്രീമതി കമലയോട് അത്യന്തം പ്രേമമുള്ളവനായിരുന്നു. അദ്ദേ

ഹത്തെപ്പോലെതന്നെ കമലയും തൻെറ ഭർത്താവിനെ പ്രാണനായി കരുതിയിരുന്നു. ജവഹർലാൽജിക്കു തൻെറ ശരീരത്തിനെപ്പററി പ്രത്യേകമായ യാതൊരു ശ്രദ്ധയും ഉണ്ടായിരുന്നില്ല. കിട്ടുന്നതിനെ ഭക്ഷിക്കുകയും, കിട്ടുന്ന വസ്ത്രങ്ങൾ ധരിക്കുകയുമാണ് പതിവു്. ഈ പ്രകൃതം ശ്രീമതി കമലക്ക് നല്ലതുപോലെ അറിയാമായിരുന്നു. അവർ ഓരോ സമയത്തും അദ്ദേഹത്തിൻെറ കാര്യം ശ്രദ്ധിക്കുകയും അദ്ദേഹത്തിനാവശ്യമുള്ള സാധനങ്ങൾ നേരത്തെതന്നെ തയ്യാറാക്കി വയ്ക്കുകയും ചെയ്തിരുന്നു. കമലാനെഹറു തൻെറ ജീവിതത്തിൽ വളരെ കുറച്ചു കാലം മാത്രമെ ആരോഗ്യവതിയായിരുന്നിട്ടുള്ളു. 1926ൽ അവരുടെ രോഗം വർദ്ധിച്ചു. അവരുടെ സ്ഥിതി ശോചനീയമായിത്തീർന്നു. പ്രസിദ്ധന്മാരായ വൈദ്യന്മാരുടേയും ഡാക്ടർമാരുടേയും ഔഷധങ്ങൾ ഉപയോഗിച്ചു എങ്കിലും വിശേഷിച്ചു് ഫലമൊന്നും ഉണ്ടായില്ല. ശ്രീമതി കമലയുടെ ആരോഗ്യലാഭത്തിനുവേണ്ടി പണ്ഡിത്ജി ഏതാനും നാളുകൾ മലയിൽ പോയി താമസിച്ചു എന്നുവരികിലും ആ മഹതിയുടെ ആരോഗ്യത്തിനു പറയത്തക്ക വ്യത്യാസമൊന്നുമുണ്ടായില്ല. അവസാനം കഥാനായകൻ ഡാക്ടർമാരുടെ ഉപദേശമനുസരിച്ചു് ധർമ്മപത്നിയുടെ ചികിത്സക്കുവേണ്ടി യൂറോപ്പിലേക്കു പുറപ്പെട്ടു. പണ്ഡിതജി ആരോഗ്യലാഭത്തിനു് പ്രശസ്തി നേടിയിട്ടുള്ള സ്വിററ്സർലണ്ടിലേക്കു പത്നിയേയും കൊണ്ടു് യാത്രചെയ്തു. നെഹറുജി ജിനോവയിൽ ഒരു കൊല്ലം പത്നിയെ ചികിത്സിപ്പിച്ചു. ഏതാനും നാളുകൾക്കു

ശേഷം ശ്രീമതി കമലക്ക് അല്പം സുഖമുണ്ടായി. കമലക്ക് ആശ്വാസമുണ്ടെന്ന് കണ്ടപ്പോൾ അദ്ദേഹം യൂറോപ്പു ദേശങ്ങളിൽ പര്യടനം ആരംഭിച്ചു. യൂറോപ്യൻദേശങ്ങളിലെ രാജനീതികളെ അദ്ധ്യയനം ചെയ്യുകയായിരുന്നു അദ്ദേഹത്തിന്റെ പര്യടനത്തിന്റെ പ്രധാന ഉദ്ദേശം. ഈ പര്യടനകാലത്തു് കഥാപുരുഷൻ ഇററലി, ഫ്രാൻസ്, ഹാളണ്ട്, ഇംഗ്ലണ്ട്, ബൽജിയം, റഷ്യ മുതലായ രാജ്യങ്ങൾ സന്ദർശിച്ചു. ഓരോ ദേശത്തെയും പ്രമുഖ നേതാക്കന്മാരെ സന്ദർശിച്ച് അവരുമായി സംഭാഷണങ്ങൾ നടത്തുകയും ഭാരതത്തിൽനിന്നും നാടുകടത്തപ്പെട്ടവരായ അനേകം ഭാരതീയരെ ദർശിക്കുകയും ചെയ്തു. 1927 ഫെബ്രുവരിയിൽ ഡൻമാർക്കിലെ രാജധാനിയായ "ബ്രൂസെൽസി"ൽവച്ച് സാമ്രാജ്യവാദത്തിന് എതിരായി ഒരു സമ്മേളനം ഉണ്ടായി. സമ്മേളനത്തിൽ ഭാരതവും ക്ഷണിക്കപ്പെട്ടിരുന്നു. കോൺഗ്രസ്സ് ഈ സമ്മേളനത്തിൽ പങ്കുകൊള്ളുവാൻ ജവഹർലാൽജിതന്നെ യോഗ്യനെന്നു നിശ്ചയിക്കുകയും ഭാരതത്തിന്റെ പ്രതിനിധിയായി സമ്മേളനത്തിൽ പങ്കുകൊള്ളുന്നതിന് അദ്ദേഹത്തെ അധികാരപ്പെടുത്തുകയും ചെയ്തു. ആ സമ്മേളനത്തിൽവച്ച് കഥാനായകൻ ഭാരതത്തെപ്പററി ചെയ്ത പ്രസംഗം കേട്ട് സഭയിലെ സുപ്രസിദ്ധന്മാരായ സഭാവാസികൾപോലും അദ്ദേഹത്തിന്റെ യോഗ്യതയിൽ ആകൃഷ്ടരായിത്തീർന്നു. ഇംഗ്ലീഷിലുള്ള അനേകം വർത്തമാനപത്രങ്ങൾ നെഹറുവിന്റെ പ്രസംഗത്തെ മുക്തകണ്ഠം പ്രശംസിച്ച് എഴുതിയിരുന്നു. ആ സഭയിലെ

പ്രവത്തകകമ്മിററിയിലെ ഒരംഗമായി അദ്ദേഹം തിര ഞ്ഞെടുക്കപ്പെട്ടു. ഭാരതപ്രതിനിധി എന്ന നിലയിൽ പ ണ്ഡിത്ജി സഭാപ്രവത്തനങ്ങറം കാര്യക്ഷമമായി ചെ യ്തു. വിദേശങ്ങളിൽ ക്രമേണ നെഹറുവിൻെറ പേരു പ്ര ശസ്തമായിത്തീൎന്നു. വലിയ വലിയ തൊഴിലാളിനേതാ ക്കന്മാർ അദ്ദേഹത്തിൻെറ മിത്രങ്ങളായി ഭവിച്ചു. ഇക്കാ ലത്ത് 1927ൽ സോവിയററു റഷ്യയുടെ പത്താമത്തെ വാഷികോത്സവം ആഘോഷിക്കുന്നതിനുള്ള ഒരുക്കങ്ങറം ചെയ്തു വരികയായിരുന്നു. പ്രസ്തുത ആഘോഷത്തിൽ പ ങ്കുകൊള്ളുന്നതിനായി പണ്ഡിത്ജി ക്ഷണിക്കപ്പെട്ടു. അ ദ്ദേഹം റഷ്യയിൽ പോകുകയും അവിടുത്തെ ക്ഷണനം സ്വീകരിച്ചു വാഷികോത്സവത്തിൽ ഭാഗഭാക്കാകുകയും ചെയ്തു. റഷ്യയിലെ പല നേതാക്കന്മാരേയും അദ്ദേഹം സന്ദശിച്ചു. അവിടുത്തെ അല്പനാളത്തെ താമസത്തിനു ള്ളിൽ പണ്ഡിത്ജി സ്ഥിതിസമത്വവാദത്തെ (സോഷ്യ ലിസം) നല്ലതുപോലെ പഠിച്ചു. അവിടുത്തെ സ്ഥിതി സമത്വസിദ്ധാന്തം നെഹറുവിനു അഭികാമ്യമായിതോ ന്നി. അതിനാൽ പ്രേരിതനായ കഥാപുരുഷൻ ഇംഗ്ലീ ഷിൽ "സോവിയേററു റഷ്യ" എന്ന ഒരു പുസ്തകം എ ഴുതി. സന്ദഭം കിട്ടുന്ന അവസരങ്ങളിൽ അദ്ദേഹം റഷ്യ യിലെ സമത്വവാദത്തെപ്പററി ചച്ചചെയ്തിട്ടുണ്ട്. നെ ഹറു ഭാരതംവിട്ടുപോയിട്ടു രണ്ടുകൊല്ലം ആയിരുന്നതി നാലും മദ്രാസിൽവച്ചു കാൺഗ്രസ് സമ്മേളനം നടക്ക വാൻ കാലമായിരുന്നതുകൊണ്ടും അദ്ദേഹത്തിനു റഷ്യ യിൽ കൂടുതൽ ദിവസം താമസിക്കാൻ സാധിച്ചില്ല. അ

ളുകൊണ്ടു അവിടെനിന്നും വേഗത്തിൽ ഇന്ത്യയിലേക്കു മടങ്ങി.

കഥാനായകൻ ഒരു പുതിയ ജ്ഞാനസമ്പത്തോട് കൂടിയാണ് ഇന്ത്യയിൽ മടങ്ങി എത്തിയത്. സോവിയേററ് റഷ്യയിൽവെച്ച് അദ്ദേഹത്തിനുണ്ടായ അനുഭവങ്ങൾ ഹൃദയതന്ത്രികളെ ചലിപ്പിച്ചുകൊണ്ടിരുന്നു. കോൺഗ്രസ് സ്വാതന്ത്ര്യത്തിലേക്ക് പുരോഗമനം ചെയ്യുന്നുണ്ടെങ്കിലും അതിനു വേണ്ടത്ര വേഗത ഉണ്ടായിരുന്നില്ല. അതിൻെറ പുരോഗമനത്തെ ത്വരിതപ്പെടുത്തുന്നതിനുവേണ്ടി മദ്രാസ് കോൺഗ്രസ് സമ്മേളനത്തിൽ രണ്ടു പ്രമേയങ്ങൾ അവതരിപ്പിക്കുവാൻ കഥാനായകൻ തീച്ചയാക്കിയിരുന്നു. കോൺഗ്രസുകാരായ നിരവധിപേർ ജവഹർലാലിൻെറ പ്രമേയത്തെ എതിത്തു എങ്കിലും ആ പ്രമേയങ്ങൾ പാസ്സാക്കപ്പെടുകതന്നെ ചെയ്തു. ആ സമയത്ത് പല നേതാക്കന്മാരും ഹൃദയംഗമമായി പണ്ഡിത്ജിയെ പ്രശംസിച്ചു. ഇതുവരെ മോതിലാൽജിയുടെ മാത്രം കണ്ണിലുണ്ണിയായിരുന്ന ജവഹർലാൽ ഭാരതജനങ്ങളുടെ മുഴുവൻ കണ്ണിലുണ്ണിയായിത്തീന്നു. മദ്രാസിൽവച്ച് അദ്ദേഹം "ഹിന്ദുസ്ഥാനി സേവാദലി"ൻെറ അദ്ധ്യക്ഷപദം സ്വീകരിച്ചു. മദ്രാസ് കോൺഗ്രസ് സമ്മേളനത്തിൽവെച്ച് ജവഹർലാൽ വീണ്ടും ഭാരതമഹാജനസഭയുടെ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. ഭാരതത്തിലെ ഭിന്നഭിന്നസംഘങ്ങളുടേയും വഗ്ഗങ്ങളുടേയും പ്രതിനിധികളുമായി ആലോചിച്ച്, ഭാരത സ്വാതന്ത്ര്യത്തിൻെറ ഒരു കരടുരൂപം തയാറാക്കണമെന്നുള്ള

ഒരു ആലോചന ഒരു പ്രമേയം മുഖേന മദ്രാസ് സമ്മേളനത്തിൽ പാസാക്കപ്പെട്ടിരുന്നു. മദ്രാസ് സമ്മേളനം അവസാനിച്ചയുടനെ പണ്ഡിത്ജി ഈ പ്രവൃത്തിയിൽ ഏർപ്പെട്ടു. ഇതുസംബന്ധിച്ച് നെഹറു പല ആളുകളുമായി നേരിട്ട സംഭാഷണം നടത്തുകയും പലരുടേയും അഭിപ്രായം കത്തുമുഖേന അറിയുകയും ചെയ്തു. ഇതിന്റെ പരിണതഫലമായി ഡൽഹിയിൽവച്ച് വിഭിന്ന കക്ഷികളുടെ ഒരു യോഗം ചേർന്നു. ഈ കക്ഷികളെ എല്ലാം യോജിപ്പിച്ച് ഭാരതസ്വാതന്ത്ര്യം വീണ്ടെടുക്കുന്നതിനുവേണ്ടി ജവഹർലാൽജി ആത്മാർത്ഥമായി പരിശ്രമിച്ചെങ്കിലും പറയത്തക്ക പ്രയോജനമൊന്നുമുണ്ടായില്ല. ഹിന്ദുക്കളും മുസൽമാന്മാരും തമ്മിൽ യോജിക്കാത്ത ഒരന്തരീക്ഷം അവിടെ ഉണ്ടാകുകയും തന്നിമിത്തം ഡൽഹി സമ്മേളനം അവസാനിപ്പിക്കുകയും ചെയ്തു. എന്നാൽ പണ്ഡിത്ജി നിരാശനാകാതെ കക്ഷികൾ തമ്മിൽ യോജിപ്പുണ്ടാക്കാൻ തീവ്രയത്നം ചെയ്തുകൊണ്ടുതന്നെയിരുന്നു. അദ്ദേഹത്തിന്റെ പരിശ്രമഫലമായി ദ്വിതീയസർവ്വകക്ഷി സമ്മേളനം ബോംബയിൽ സമ്മേളിക്കുകയും, എല്ലാവിധ പ്രശ്നങ്ങളെപ്പററിയും പര്യാലോചിക്കുവാൻ ഒരു കമ്മിററി ഏർപ്പെടുത്തുകയും ചെയ്തു. ഈ കമ്മററി മോതിലാൽജിയുടെ അദ്ധ്യക്ഷതയിലാണ് രൂപീകരിക്കപ്പെട്ടത്. അതുകൊണ്ടു ഇതിനെ "നെഹറു കമ്മററി" എന്നു പറയപ്പെട്ടിരുന്നു. നെഹറുകമ്മററി ഒരു റിപ്പോർട്ട് തയാറാക്കി. ജനങ്ങളുടെ മുമ്പാകെവച്ചു. ഈ റിപ്പോർട്ട് തയാറാക്കുന്നതിനു കമ്മററിയെ ജവഹർലാ

ൽജി യഥാശക്തി സഹായിച്ചു. ആ റിപ്പോർട്ടിൽ പണ്ഡിത്ജിയുടെ നിസ്തുലമായ സേവനത്തെപ്പററി വളരെ പ്രശംസിച്ചിട്ടുണ്ട്.

മദ്രാസ് കാൺഗ്രസ് സമ്മേളനത്തിൽ മററു പ്രമേയങ്ങളെപ്പോലെ സൈമൺ കമ്മീഷണരെ ബഹിഷ്കരിക്കുന്നതിനുള്ള ഒരു പ്രമേയവും പാസ്സാക്കിയിരുന്നു. കാൺഗ്രസിൻെറ ഈ പ്രമേയം അനുസരിച്ചു. കമ്മീഷൻ ഭാരതത്തിൽ കാലുവച്ചു സമയംമുതൽ "കമ്മീഷൻ മടങ്ങിപ്പോകുക" എന്നുള്ള മുദ്രവാക്യം ഭാരതം മുഴവൻ ഒന്നുപോലെ മുഴങ്ങി. ഇതിൻെറ നേതൃത്വവും പണ്ഡിത്ജി തന്നെ സ്വീകരിച്ചിരുന്നു. അദ്ദേഹത്തിൻെറ പരിശ്രമ ഫലമായി അലഹബാദിൽ ഫെബ്രുവരി 3_ാംതിയതി പരിപൂർണ്ണമായ ഹർത്താൽ അനുഷ്ഠിക്കുകയും പ്രതിഷേധ സൂചകമായി പലയിടത്തും യോഗങ്ങൾ ചേരുകയും ചെയ്തു. ആ ദിവസം മഴയുണ്ടായിരുന്നെങ്കിലും വലിയതോതിൽ ജനങ്ങൾ യോഗത്തിൽ പങ്കെടുത്തിരുന്നു. നെഹറുജി സൈമൺകമ്മീഷനെ ബഹിഷ്കരിക്കുന്നതിനുവേണ്ടി അലഹബാദിൽ മാത്രമല്ല സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലും ശക്തിയായ പ്രവർത്തനം നടത്തിയിരുന്നു. ഇതു സംബന്ധിച്ചു ലക്നൌവിൽവച്ച് ഭാരതീയരുടെ ആരാധ്യപുരുഷനായ അദ്ദേഹത്തിനു ലാത്തികൊണ്ടുള്ള പ്രഹരമേററ് പരുക്കേല്ക്കുക കൂടെ ചെയ്തു. ലക്നൌവിൽ ബഹിഷ്കരണം സാരമായ വിധത്തിൽ ഉണ്ടാകുകയില്ലെന്നാണ് ഗവർമ്മേണ്ടു കരുതിയിരുന്നതു്. എന്നാൽ നവമ്പർ 22_ാം തിയതിയി

ലെ സുന്ദരമായ ഒരു ശബ്ദവാഹിനി ഒഴുകുന്നതുപോലെയുള്ള ഘോഷയാത്ര കാണാനിടയായ ഗവർമ്മെണ്ടിനു അപ്പോഴാണ് കാൎയ്യത്തിന്റെ ഗൌരവം മനസ്സിലായത്. അതുകൊണ്ട് അടുത്ത ദിവസം പുറപ്പെടുന്ന ഘോഷയാത്ര ലാത്തിചാൎജ്ജ് നടത്തി പിരിച്ചുവിടുവാൻ ഗവൎമ്മെൻറ് തീൎച്ചയാക്കി. 29-ാംതിയ്യതി വീണ്ടും ഘോഷയാത്ര പുറപ്പെടുകയും പോലീസ് ജനങ്ങളുടെ മേൽ ലാത്തിചാൎജ്ജ് നടത്തുകയും ചെയ്തു. ഇതിൽ അനവധി പേൎക്കു പരുക്ക് പററി. ഈ വിവരം ടെലിഫോൺ മുഖേന പണ്ഡിതജിക്കു മനസ്സിലായപ്പോൾ അദ്ദേഹം ഉടൻതന്നെ ലക്നോവിലേക്ക് പുറപ്പെട്ടു. പോലീസ് കമ്മീഷണർ ജവഹർലാൽജിയെക്കൊണ്ടു ചില വ്യവസ്ഥകൾ സമ്മതിപ്പിക്കുവാൻ ശ്രമിച്ചു എങ്കിലും ആ വീരസിംഹം അതിനെ അഗണ്യമാക്കുകയാണ് ചെയ്തതു. ജവഹർലാൽജിയുടെ പ്രവൎത്തനഫലമായി ലക്നൌവിൽ കോൺഗ്രസ്സിനു ഉദ്ദേശിച്ചിരുന്നതിൽ കൂടുതൽ പ്രാപ്തിയുണ്ടായി.

## നെഹറുറിപ്പോർട്ട്.

നെഹറുറിപ്പോർട്ട് തയ്യാറാക്കുന്നതിൽ ജവഹർലാൽജി പ്രശംസനീയമായ സഹായങ്ങൾ ചെയ്തു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ ആ റിപ്പോർട്ടിലെ മിക്ക സംഗതികളേയും പണ്ഡിത്ജി അനുകൂലിച്ചിരുന്നില്ല. ആഗസ്റ്റ് 28-ാംതിയ്യതി ലക്നൌവിൽവച്ചു കൂടിയ യോഗത്തിൽ നെഹറുറിപ്പോർട്ട് ആലോചനക്കെടുത്തപ്പോൾ പണ്ഡിത്ജി ആ റിപ്പോർട്ടിനെ ശക്തി

യായി എരുത്തു അഗ്നിപർവ്വതത്തിനുള്ളിൽ കത്തിക്കാളിക്കൊണ്ടിരിക്കുന്ന അഗ്നിപോലെ നെഹറുവിൻെറ ഹൃദയത്തിനുള്ളിലും വളരെ നാളായി ചില ചിന്താശകലങ്ങൾ എരിഞ്ഞുകൊണ്ടിരിക്കുകയായിരുന്നു, എന്ന പരമാർത്ഥം, അവിടെ വച്ച് അദ്ദേഹം ചെയ്ത പ്രസംഗത്തിൽനിന്നു ശ്രോതാക്കൾക്ക് ഗ്രഹിക്കുവാൻ കഴിഞ്ഞു. ഈ സമ്മേളനത്തിൽ സമത്വവാദ (സോഷ്യലിസം) ത്തെപ്പറ്റിയും നെഹറു പ്രസ്താവിക്കുകയുണ്ടായി. പൂർണ്ണസ്വാതന്ത്ര്യം വേണമെന്നുള്ള പക്ഷക്കാർ ഈ യോഗത്തിൽ സന്നിഹിതരായില്ല; അതിനാൽ നവംബർ 24-ാംതിയതി പണ്ഡിതജി ഡൽഹിയിൽവച്ചു "ഇൻഡിപെൻഡൻസ് ലീഗി"ൻെറ അസ്ഥിവാരമിട്ടു. അഹിംസാസിദ്ധാന്തങ്ങൾക്കനുസരിച്ച് ഭാരതം പൂർണ്ണസ്വാതന്ത്ര്യമുള്ളതാക്കിത്തീർക്കുകയായിരുന്നു ഈ ലീഗിൻെറ പ്രധാന ഉദ്ദേശം. ഇതിൻെറ സെക്രട്ടറിയായി ജവഹർലാൽജിതന്നെ തിരഞ്ഞെടുക്കപ്പെട്ടു.

ഇക്കാലത്ത് പിതാവും പുത്രനും തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായിക്കൊണ്ടിരുന്നു. പുത്രികാഭരണംകൊണ്ട് തൃപ്തിപ്പെടണമെന്നു പിതാവും, പൂർണ്ണസ്വാതന്ത്ര്യം തന്നെ വേണമെന്നു പുത്രനും വാദിച്ചുകൊണ്ടിരുന്നു. ഈ സമയത്ത് ഭാരതമഹാജനസഭ കൽക്കത്തയിൽ സമ്മേളിച്ചു. ഈ സമ്മേളനം മോതിലാൽജിയുടെ അഭിപ്രായത്തോട് വിരോധം പ്രകടിപ്പിക്കുകയും പൂർണ്ണസ്വാതന്ത്ര്യപ്രമേയം അവതരിപ്പിക്കുവാൻ ആഗ്രഹിക്കുകയും ചെയ്തിരുന്നു. എന്നാൽ മഹാത്മാഗാന്ധിയുടെ മാദ്ധ്യ

സ്ഥലത്തിൽ ആ പ്രമേയം അവതരിപ്പിക്കാതെ 'പുത്രികാ രണം' എന്ന പ്രമേയം പാസാക്കി. ഇതിൽ ജവഹർലാലിന് വലുതായ കുണ്ഠിതവും ഏറെയവേദനയുമുണ്ടായി. എന്നാൽ നെഹറു റിപ്പോർട്ട അനുസരിച്ചു. ഒരു കൊല്ലത്തിനുള്ളിൽ ഗവമ്മേൻറ് പുത്രികാരണം നല്കാത്ത പക്ഷം കാൺഗ്രസ് പൂർണ്ണസ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്യുമെന്നും, നിയമലംഘന പ്രസ്ഥാനങ്ങൾ മുഖേന സ്വാതന്ത്ര്യസമരം നടത്തുമെന്നുള്ള ഒരു മുന്നറിയിപ്പ് ഗവമ്മേൻറിന് നല്കുന്നതായ ഒരു പ്രമേയവും പാസ്സാക്കപ്പെട്ടിരുന്നു. കാൺഗ്രസിൻെറ ഈ വക സംരംഭങ്ങളൊന്നുകൊണ്ടും ഗവമ്മേൻറിന് യാതൊരു കുലുക്കവും ഉണ്ടായില്ല. ജവഹർലാൽജിക്ക ഈ കാര്യം നേരത്തെ തന്നെ അറിയാമായിരുന്നു. ബ്രിട്ടൻെറ കുതന്ത്രങ്ങളും ഗൂഢനീതികളും നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ള ഒരു രാജ്യതന്ത്രജ്ഞനാണ് കഥാനായകൻ.

യൂറോപ്പു പര്യടനം കഴിഞ്ഞ് ഭാരതത്തിൽ മടങ്ങി എത്തിയതിനുശേഷം നെഹറുവിൽ പല പുതിയ ആദശങ്ങളും വിചാരങ്ങളും പ്രതിഫലിച്ചു കാണാനുണ്ടായിരുന്നു. അദ്ദേഹം യുവാക്കന്മാരെ സംഘടിപ്പിക്കുന്നതിലും യഥാശക്തി വർഗ്ഗീയചിന്തകളെ ദൂരീകരിക്കുന്നതിനും പ്രവത്തിച്ചു വന്നിരുന്നു. വർഗ്ഗീയചിന്തകൾ മനുഷ്യത്വത്തെ നശിപ്പിക്കുന്നതാണെന്നുള്ള അഭിപ്രായക്കാരനാണ് പണ്ഡിത്ജി. അദ്ദേഹം പല സംസ്ഥാനങ്ങളിലും പര്യടനം നടത്തുകയും ഉറങ്ങിക്കിടന്നിരുന്ന യുവാക്കളെ ഉണത്തി അവരിൽ രാഷ്ട്രീയപ്രബുദ്ധത ഉണ്ടാക്കിത്തീത്തു.

ജനങ്ങൾ സ്വാതന്ത്ര്യത്തിന്റെ മഹത്വം മനസ്സിലാക്കി അഹിംസാ സിദ്ധാന്തങ്ങളനുസരിച്ചു മുമ്പോട്ടു കാലുവെയ്ക്കുവാൻ തയാറായിത്തീൎന്നു. ലാഹോർ കാൺഗ്രസ് സമീപിച്ചിരിക്കുകയായിരുന്നു. ലാഹോർസമ്മേളനം ഭാരത ചരിത്രത്തിൽ മഹത്വപൂൎണ്ണമായ ഒരു അദ്ധ്യായം സൃഷ്ടിക്കാനുള്ളതായിരുന്നു. ഗവൎമ്മേൻറ് പുത്രികാഭരണം പ്രദാനം ചെയ്യുന്നില്ലെങ്കിൽ പൂൎണ്ണസ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്യേണ്ട സമ്മേളനം ഇതാണ്. കാൺഗ്രസ് അദ്ധ്യക്ഷനായി ജനങ്ങൾ മഹാത്മാഗാന്ധിയെ അഭിപ്രായപ്പെട്ടു. എന്നാൽ ഗാന്ധജി ഈ അവസരത്തിൽ കാൺഗ്രസിന്റെ അദ്ധ്യക്ഷപദമലങ്കരിക്കുവാൻ സൎവ്വഥാ യോഗ്യനായ പുരുഷൻ ജവഹർലാൽജിയാണെന്നു അഭിപ്രായപ്പെടുകയും ജനങ്ങൾ ഐകകണ്ഠ്യേന ആ അഭിപ്രായത്തെ അനുകൂലിക്കുകയും ചെയ്തു. അങ്ങനെ ദേശത്തിന്റെ കടിഞ്ഞാൺ ഈ വീരയുവനേതാവിങ്കൽ അൎപ്പിച്ചു. കാൺഗ്രസ് സമ്മേളനത്തിനുമുമ്പു പണ്ഡിത്ജി 'ഝരിയാ'യിൽ സമ്മേളിക്കാൻ പോകുന്ന തൊഴിലാളിസംഘത്തിന്റെ അദ്ധ്യക്ഷപദം സ്വീകരിച്ചിരുന്നു ഇതിന്റെ മൂന്നാമത്തെ ആഴ്ചയിലാണ് ലാഹോറിൽ കാൺഗ്രസ്സമ്മേളനമുണ്ടായത്. (ഈ സമ്മേളനത്തിന്റെ അദ്ധ്യക്ഷനായി നെഹറു തിരഞ്ഞെടുക്കപ്പെട്ടു ) അവസാന നിമിഷംവരെ ഗവൎമ്മേൻറിൽനിന്നും ആശാജനകമായ യാതൊരു മറുപടിയും ലഭിച്ചില്ല. 1930 ജനവരി ഒന്നാംതിയതിയിലെ സുപ്രഭാതത്തിൽ പൂൎണ്ണസ്വാതന്ത്ര്യ പ്രമേയം മഹാത്മാഗാന്ധി ഭാരതജനതയുടെ മു

ന്മാകെ അവതരിപ്പിച്ചു. പ്രമേയം സർവ്വസമ്മതമായി പാസ്സാക്കപ്പെട്ടു. ഈ പ്രമേയം പാസ്സായപ്പോൾ ഉണ്ടായതുപോലുള്ള ഒരു ആനന്ദം ജവാഹർലാൽജിക്കു അതിനുമുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ല. അദ്ധ്യക്ഷപീഠത്തിൽ നിന്നുകൊണ്ടു പണ്ഡിറ്റ്ജി ചെയ്ത പ്രസംഗം ഉത്തേജകവും അർത്ഥഗർഭവുമായിരുന്നു. കർഷകരോടും, തൊഴിലാളികളോടും അദ്ദേഹത്തിനുള്ള അനുഭാവം ആ പ്രസംഗത്തിൽ പ്രത്യേകം പ്രതിഫലിച്ചു കാണാനുണ്ടായിരുന്നു.

## പിതാവിൻെറ ചരമം

ലാഹോർസമ്മേളനം അവസാനിച്ചപ്പോൾ അതിലെ നിശ്ചയമനുസരിച്ച് സിവിൽ നിയമലംഘനം ആരംഭിക്കുവാൻ പോകുന്നതിനെപ്പററി ഗാന്ധിജി ഗവർമ്മേൻറിന് ഒരു മുന്നറിയിപ്പ് നല്കി. എന്നാൽ ഗവർമ്മേൻറിന് ഇതുകൊണ്ടു യാതൊരു ഇളക്കവും ഉണ്ടായില്ല. ഗാന്ധിജി ഉപ്പുനിയമം ലംഘിക്കുവാൻ കാൺഗ്രസ് ആഹ്വാനം നൽകി. ഈ ആഹ്വാനം അനുസരിച്ച് നാട്ടുമുഴുവൻ ഉപ്പുനിയമം ലംഘിക്കുവാൻ തുടങ്ങി. പണ്ഡിറ്റ് ജവഹർലാൽജിയും പ്രയാഗയിൽവെച്ച് ഏപ്രിൽ 10-ാംതിയതി ഒരു വലിയ സംഘം ആളുകളോടുകൂടി ഉപ്പുനിയമം ലംഘിച്ചു. ആ ദിവസം അദ്ദേഹം അറസ്റ്റ് ചെയ്യപ്പെട്ടില്ല. എന്നാൽ രണ്ടുദിവസത്തിനുശേഷം പണ്ഡിറ്റ്ജി കാറിൽവരുമ്പോൾ വഴിമദ്ധ്യേ അദ്ദേഹത്തിൻെറ കാറു തടയുകയും അറസ്റ്റ്ചെയ്ത് ജയിലിനുള്ളിൽ അടക്കുകയും ചെയ്തു. നെഹറുജി ജയിലിൽനിന്നും മുക്തനായി അക്ടോബർ 11-ാംതിയതി പ്രയാഗയിൽ എത്തി

യപ്പോറം അദ്ദേഹത്തിൻെറ പിതാവ് രോഗം നിമിത്തം ശയ്യയെ ശരണം പ്രാപിച്ചിരിക്കുകയായിരുന്നു. എന്നാൽ സ്വാതന്ത്ര്യപിപാസുവായിരുന്ന പണ്ഡിത്ജി അച്ഛൻെറ രോഗകാര്യത്തെപ്പററി കൂടുതൽ ശ്രദ്ധിക്കാതെ പൂർവ്വാധികം ശക്തിയോടും ഉത്സാഹത്തോടും കൂടി സമരാങ്കണത്തിൽ പ്രവൃത്തി ആരംഭിച്ചു. ഏഴുമിവസം മാത്രമേ കഥാനായകന് സമരം ചെയ്യാൻ സാധിച്ചുള്ളു. അപ്പോഴേക്കും അദ്ദേഹത്തിനെ വീണ്ടും ബന്ധനസ്ഥനാക്കി. പണ്ഡിത്ജി ജയിലിൽപോയിട്ടു മൂന്നു മാസം കഴിഞ്ഞപ്പോറം ഇവിടെ കാൺഗ്രസുമായി ഗവർമ്മെൻറ് സന്ധി സംഭാഷണത്തിൽ ഏർപ്പെട്ടു. ഈ സന്ധി അനുസരിച്ച് രാഷ്ട്രീയതടവുകാരെല്ലാം മോചിക്കപ്പെട്ടു. ജവഹർലാൽജിയും മുക്തനായി പ്രയാഗയിൽ എത്തി. എന്നാൽ ആ അവസരത്തിൽ മോതിലാൽജിയുടെ സ്ഥിതി ആശങ്കാജനകമായിത്തീർന്നിരുന്നു. നാട്ടിലെ നേതാക്കന്മാരെല്ലാം ചിന്താഗ്രസ്തരായിത്തീരുകയും മോതിലാൽജിയെ സന്ദർശിക്കുവാൻവേണ്ടി ഓരോരുത്തരായി പ്രയാഗയിൽ എത്തിച്ചേരുകയും ചെയ്തു. ഫെബ്രുവരി നാലാം തിയതി എക്സറെ പരിശോധനക്കുവേണ്ടി മോതിലാൽജിയെ ലഖ്നൌവിൽ കൊണ്ടുപോകുകയും ആറാം തിയതി അദ്ദേഹം അവിടെവെച്ചുതന്നെ ഇഹലോകവാസം വെടിയുകയും ചെയ്തു. ത്രിവേണിതടത്തിൽ അദ്ദേഹത്തിൻെറ സംസ്കാരകർമ്മം നിർവ്വഹിക്കപ്പെട്ടു.

സന്ധി അനുസരിച്ചു മഹാത്മാഗാന്ധി വട്ടമേശസമ്മേളനത്തിൽ പങ്കുകൊള്ളുവാൻവേണ്ടി ലണ്ടനിൽ

പോയി. ഈ സമയത്ത് പണ്ഡിത്ജി ഐക്യസംസ്ഥാനം മുഴവൻ ഒരു പര്യടനം നടത്തി. ജയിൽവാസം നിമിത്തവും പല സ്ഥലങ്ങളിലും തുടച്ചയായുണ്ടായ യാത്ര നിമിത്തവും നെഹ്റുവിൻെറ ആരോഗ്യത്തിന് ഹാനി തട്ടിയുടങ്ങി. അദ്ദേഹം പത്നീസഹിതം ആരോഗ്യസമ്പാദനത്തിനുവേണ്ടി സിലോണിലേക്ക പോയി. സിലോണിലും പണ്ഡിത്ജി ഒരു പര്യടനം നടത്തി. പല യോഗങ്ങളിലും പ്രസംഗിച്ചു. അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ അവിടത്തെ ആംഗ്ലോഇന്ത്യൻ പത്രങ്ങൾ മുക്തകണ്ഠം പ്രശംസിച്ച് പ്രസിദ്ധംചെയ്തിരുന്നു. ഗാന്ധിജി ലണ്ടനിൽ ആയിരുന്ന അവസരത്തിൽ ഭാരതത്തിൽ വീണ്ടും പ്രക്ഷോഭത്തിൻെറ ആരംഭം ഉണ്ടായി. "നികുതി നിഷേധപ്രസ്ഥാനം" ഉഗ്രരൂപം അവലംബിച്ചിരുന്നു. നാട്ടിൽ ധാരാളമായി അറസ്റ്റുകൾ തുടങ്ങി. ഗാന്ധിജി ലണ്ടനിൽ നിന്നും മടങ്ങി എത്തിയ ഉടനെതന്നെ അദ്ദേഹവും അറസ്റ്റ്ചെയ്യപ്പെട്ടു. നാടുമുഴവൻ ഇളകിയിരിക്കുന്നതായി കണ്ട് ഗവർമ്മേൻറ് ഉടൻതന്നെ ജവഹർലാലിനേയും അറസ്റ്റ്ചെയ്തു. അല്പകാലത്തിനുള്ളിൽ ഇന്ത്യയിലുള്ള ജയിലുകളെല്ലാം സത്യാഗ്രഹികളെക്കൊണ്ട് നിറയ്ക്കപ്പെട്ടു. നാട്ടിലുള്ള നേതാക്കന്മാരെല്ലാം കാരാഗൃഹങ്ങൾക്കുള്ളിലായിത്തീർന്നതിനാൽ പ്രക്ഷോഭണം മന്ദീഭവിച്ചു. തൽഫലമായി ഗവർമ്മേൻറ് നേതാക്കന്മാരേയും, ഇതര സത്യാഗ്രഹിതടവുകാരേയും വീണ്ടും ബന്ധനമുക്തരാക്കി. ഇക്കാലത്താണ് ഗാന്ധിജി ഹരിജനോദ്ധാരണ പ്രസ്ഥാനം ആരംഭിച്ചത്. ഹരിജനോദ്ധാരണം ഒരു പു

തിയ പ്രക്ഷോഭമായിരുന്നതിനാൽ മററു നേതാക്കന്മാരും ജനങ്ങളും അതിൽ ഊർജ്ജിതമായി പ്രവൎത്തിച്ചുതുടങ്ങി. മിക്കനേതാക്കന്മാരും ജയിൽ മുക്തരായിത്തീൎന്നിരുന്നെങ്കിലും ജവഹർലാൽ അപ്പോഴും ജയിലിനുള്ളിൽ തന്നെയായിരുന്നു. അല്പംകൂടെ താമസിച്ചു അദ്ദേഹം മുക്തനായി പുറത്തുവന്നയുടനെ കാൺഗ്രസിന്റെയും നാട്ടിന്റെയും സ്ഥിതിയെപ്പററി കൂലങ്കഷമായ ഒരന്വേഷണംനടത്തി. കാൺഗ്രസ് പ്രവൎത്തനങ്ങളിലുള്ള മന്ദത കണ്ടിട്ടു കഥാപുരുഷൻ അത്യന്തം ദുഃഖിതനായിത്തീൎന്നു. ഏതാനും നാളുകൾക്കുശേഷം പണ്ഡിത്ജി ബംഗാൾ സന്ദർശിക്കുകയും അവിടെവച്ചു് ആവേശജനകമായ ഒരു പ്രസംഗം നടത്തുകയും ചെയ്തു. അക്കാലത്ത് ബീഹാറിൽ ഭയങ്കരമായ ഭൂകമ്പമുണ്ടാകുകയും അവിടെ വലുതായ നാശങ്ങൾ സംഭവിക്കുകയും ചെയ്തിരുന്നു. പണ്ഡിത്ജി ഉടൻതന്നെ അവിടെ എത്തുകയും ദുഃഖിതരായ ബീഹാർനിവാസികളെ സമാശ്വസിപ്പിക്കുകയുംചെയ്തു. അദ്ദേഹം തന്നത്താൻ മൺവെട്ടി എടുത്തു് വെട്ടുന്നതുകണ്ടിട്ടു ഉദ്യോഗസ്ഥവൎഗ്ഗം ആശ്ചര്യപ്പെട്ടുപോയി. കൽക്കത്തയിൽവച്ചു് ജവഹർലാൽജി ചെയ്ത പ്രസംഗം രാജദ്രോഹപരമായിരുന്നു എന്ന അപരാധം ചുമത്തി കൽക്കത്താ കോടതി ആ ത്യാഗിയെ 2 വൎഷത്തേക്കു വീണ്ടും ജയിലിൽ അയച്ചു.

ജവഹർലാൽജിയെ ആദ്യം കൽക്കത്താ സെൻട്രൽ ജയിലിൽ പാർപ്പിച്ചു. എങ്കിലും അവിടെ ചൂടു വർദ്ധിച്ചപ്പോൾ ഐക്യസംസ്ഥാനത്തുള്ള അൽമോഡാജയി

ലിലേക്കു മാററി താമസിപ്പിച്ചു. ഈ സമയത്ത് കഥാനായകന്റെ സഹധർമ്മിണിയായ ശ്രീമതി കമലയുടെ ആരോഗ്യം വീണ്ടും ക്ഷയിക്കുവാൻ തുടങ്ങിയിരുന്നു. അവരുടെ ആരോഗ്യസ്ഥിതി ഏതാണ്ട് ആശങ്കാജനകമായനിലയിൽ എത്തിച്ചേർന്നു. നാട്ടിലുള്ള വർത്തമാനപത്രങ്ങളെല്ലാം പണ്ഡിത്ജിയെ മോചിപ്പിക്കുന്നതിന് പ്രക്ഷോഭം കൂട്ടിത്തുടങ്ങി. ഗവർമ്മേൻറ് യാതൊരു വ്യവസ്ഥയും കൂടാതെ ഏതാനും നാളത്തേക്കു കഥാനായകനെ വിട്ടയച്ചു. ജവഹർലാൽജി പ്രയാഗയിൽ എത്തിച്ചേർന്നു. അദ്ദേഹം ജയിലിലേക്കുതിരിച്ചുപോകുന്നതുവരെ തന്റെ ധർമ്മപത്നിയെ വിട്ടുപിരിയാതെ വേണ്ട ശുശ്രൂഷകൾ ചെയ്തുകൊണ്ടിരുന്നു. ഇതിനകം കമലക്ക് അല്പം ആശ്വാസം ലഭിച്ചിരുന്നു. ഗവർമ്മേൻറ് ഈ അവസരത്തിൽ ജവഹർലാലിനെ വീണ്ടും ജയിലിൽതന്നെ പാർപ്പിച്ചു. അല്പനാളുകൾ കഴിഞ്ഞപ്പോൾ കമലയുടെ സ്ഥിതി വീണ്ടും വിഷമാവസ്ഥയെ പ്രാപിച്ചു. ഡാക്ടർമാരുടെ ചികിത്സകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടായില്ല. അവസാനം ഡാക്ടർ അടല്ലിനോടും പുത്രിയായ ഇന്ദിരയോടുംകൂടി ശ്രീമതി കമല സ്വിട്സർലണ്ടിലേക്കു ചികിത്സാർത്ഥം പുറപ്പെട്ടു. അവിടെവെച്ച് അല്പദിവസത്തേക്ക് ആശ്വാസം ലഭിക്കുകയും വീണ്ടും വിഷമസ്ഥിതിയിലാകുകയുംചെയ്തുകൊണ്ടിരുന്നു. കമലാനെഹ്രുവിന്റെ സ്ഥിതി വീണ്ടും ആശങ്കാജനകമായ അവസ്ഥയിൽ എത്തിച്ചേർന്നപ്പോൾ പണ്ഡിത്ജിയുടെ മോചനത്തിനുവേണ്ടി ജനങ്ങൾ പ്രക്ഷോഭം കൂട്ടി. തൽഫലമായി പണ്ഡിത്ജി

ബന്ധനവിമുക്തനാക്കപ്പെട്ടു. ബന്ധനമുക്തനായ ഉടൻ വിമാനമാർഗ്ഗം നെഹറുജി സ്വിട്സർലണ്ടിൽ എത്തിച്ചേർന്നു. തൻെറ പ്രിയ പത്നിയുടെ ചികിത്സക്കുവേണ്ടി അദ്ദേഹം യാതൊരു ലോപവുമില്ലാതെ പണം ചെലവാക്കി. എന്നാൽ "അലംഘനീയ കമലഗനാഖ്ജഞ്ജാ" എന്ന ആപ്തവാക്യമനുസരിച്ച് ഭാരത നിവാസികളെ ആകമാനം ദുഃഖജലധിയിൽ നിമഗ്നരാക്കിയിട്ട് ഫെബ്രുവരി 28-ാംനു- ശ്രീമതി കമല സ്വിട്സർലണ്ടിലുള്ള ലൂസാനിൽവച്ച് ഇഹലോകവാസം വെടിഞ്ഞു. കമലയുടെ ശവദാഹ ക്രിയകളെല്ലാം അവിടെവച്ചുതന്നെ നടത്തി.

## ലഖ്നൌ കാൺഗ്രസ്.

പണ്ഡിത്ജി സ്വിട്സർലണ്ടിലായിരുന്നപ്പോഠം തന്നെ ലഖ്നൌവിൽ വെച്ചുനടക്കുവാൻ പോകുന്ന കാൺഗ്രസ് സമ്മേളനത്തിൽ അദ്ധ്യക്ഷനായി അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടിരുന്നു. ഈ വിവരം ശ്രീമതി കമല അറിഞ്ഞപ്പോഠം "അങ്ങ് എന്നെപ്പററി ദുഃഖിക്കേണ്ട, സ്വദേശത്ത് പോയി ദേശസേവനമനുഷ്ഠിച്ചാലും" എന്നാണ് ആ മഹതി പറഞ്ഞിരുന്നത്. തനിയ്ക്കു് എപ്പോഴും ഉത്സാഹവും സന്തോഷവും ഉണ്ടാക്കിതന്നുകൊണ്ടിരുന്ന വീരയായ സഹധർമ്മിണിയെ എന്നന്നേക്കുമായി ഉപേക്ഷിച്ചിട്ട് പണ്ഡിത്ജി മാർച്ച് 11-ാംതിയതി പ്രയാഗയിൽ എത്തിച്ചേർന്നു. അല്പദിവസം പ്രയാഗയിൽ താമസിച്ചതിനുശേഷം അദ്ദേഹം ഡൽഹിയിൽ പോയി മഹാത്മാജിയെ സന്ദർശിക്കുകയും രാഷ്ട്രീയകാര്യങ്ങളെപ്പ

ററി ചർച്ചചെയ്യുകയും ചെയ്തു. 1936ലെ കാൺഗ്രസ് സമ്മേളന കാലത്ത് പണ്ഡിത്ജി സ്വിറ്റ്സർലണ്ടിലായിരുന്നെങ്കിലും ജനങ്ങൾ രാഷ്ട്രപതിയായി അദ്ദേഹത്തെ തന്നെ തിരഞ്ഞെടുത്ത കഥ മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കമലയുടെ വിയോഗത്താൽ പണ്ഡിത്ജിക്ക് സാരമായ ഹൃദയവ്യഥയുണ്ടായിരുന്നു എന്നുവരികിലും ജനങ്ങളുടെ അഭിലാഷമനുസരിച്ച് അദ്ദേഹം രാഷ്ട്രപതിസ്ഥാനം കയ്യേററു. ലഖ്നൌ കാൺഗ്രസ് സമ്മേളനത്തിൽവച്ച് പുതിയ ഭരണരീതിയെ അദ്ദേഹം കഠിനമായി അധിക്ഷേപിക്കുകയും ജനങ്ങളെ വീണ്ടും അവരുടെ കർത്തവ്യനിർവ്വഹണത്തിന് പ്രോത്സാഹിപ്പിക്കുകയും ചെയ്തു. കഥാനായകന്റെ കർമ്മകുശലതയിലും, സേവനനിരതയിലും മനോധൈര്യത്തിലും ആകൃഷ്ടരായിത്തീർന്ന ഭാരതജനത അടുത്ത കൊല്ലവും രാഷ്ട്രപതിയായി അദ്ദേഹത്തെത്തന്നെ തിരഞ്ഞെടുത്തു.

ലഖ്നൌ കാൺഗ്രസിനുശേഷം സംസ്ഥാനനിയമസഭകളിലും കേന്ദ്രനിയമസഭകളിലും പ്രതിനിധികളെ അയക്കുവാൻ കാൺഗ്രസ് തീരുമാനിച്ചിരുന്നു. ഓരോ സംസ്ഥാനത്തിലും കാൺഗ്രസ് പ്രതിനിധികൾ തെരഞ്ഞെടുപ്പിന് നിന്നിരുന്നു. കാൺഗ്രസ് പ്രതിനിധികളുടെ വിജയത്തിനുവേണ്ടി നെഹറുജി അത്യദ്ധ്വാനം ചെയ്തു. അദ്ദേഹം നാടുമുഴുവൻ ആ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി ചുററിസഞ്ചരിച്ചു. ഗ്രാമപ്രദേശങ്ങളിൽ പലയിടത്തും കാൽനടയായിതന്നെ സഞ്ചരിച്ചു. അദ്ദേഹത്തിന്റെ കൂട്ടുകാർ പണ്ഡിത്ജിയുടെ ഉത്സാഹവും പരിശ്ര

മവും കണ്ട് അത്ഭുതപ്പെട്ടിരുന്നു. ഓരോ ദിവസവും അനേകം മൈൽ സഞ്ചരിക്കുകയും വലിയ വലിയ യോഗങ്ങളിൽ പ്രസംഗിക്കുകയും ചെയ്തുവന്നിരുന്നു. കഥാനായകന്റെ കഠിനപരിശ്രമത്തിന്റെ ഫലമായി കാൺഗ്രസുകാർക്ക് ഉദ്ദേശിച്ചതിൽ കൂടുതൽ വിജയം സിദ്ധിച്ചു. ഈ തിരഞ്ഞെടുപ്പിന്റെ ഫലമായി എട്ടു സംസ്ഥാനങ്ങളിൽ കാൺഗ്രസിന്ന് മന്ത്രിസഭകൾ രൂപീകരിക്കുവാൻ കഴിഞ്ഞു. ശ്രീമതി കമലയുടെ ചരമം നിമിത്തമുള്ള ദുഃഖത്തിന്ന് ഒരു ശമനമുണ്ടാകുന്നതിന്നുമുമ്പുതന്നെ ജവഹർലാൽജിയുടെ മാതാവായ സ്വരൂപറാണിയും 1938 ജനുവരിമാസം 10-ാം തിയതി കാലയവനികക്കുള്ളിൽ തിരോധാനംചെയ്തു. അദ്ദേഹത്തിന്റെ മാതാവിന്റെ ശവസംസ്കാരാദികൾ നടക്കുന്നതിന്നുമുമ്പുതന്നെ മാതൃസഹോദരിയും ചരമഗതിയടഞ്ഞു. മാതാവിന്റെ മരണത്താൽ പണ്ഡിത്ജിയുടെ വീരഹൃദയവും ചഞ്ചലമായിത്തീരുകയും അദ്ദേഹത്തിന്റെ നയനങ്ങളിൽ നിന്നും അശ്രുധാര പൊഴിയുകയും ചെയ്തു.

## വിദേശയാത്ര

ഭരണാധികാരം കയ്യേററതോടുകൂടി കാൺഗ്രസ് ഒരു നിർജീവാവസ്ഥയെ പ്രാപിച്ചു. കാൺഗ്രസ് യഥാർത്ഥമായ കർത്തവ്യം വിട്ടിട്ടു അധികാരത്തിൽ ഏർപ്പെട്ടു. വാസ്തവത്തിൽ ജവഹർലാലിന്ന് അല്പംപോലും ഇഷ്ടമുള്ള ഒരു കാര്യമായിരുന്നില്ല. കാൺഗ്രസിന്റെ നിർജീവാവസ്ഥകണ്ട് ശാന്തനായിരിക്കുന്ന പ്രകൃതക്കാരനായിരുന്നില്ല കഥാനായകൻ. കാൺഗ്രസിലെ വലിയ

വലിയ പ്രവൎത്തകന്മാരെല്ലാം ഭരണാധികാരികൾ ആയിത്തീൎന്നതോടുകൂടി ജവഹർലാൽജി കാൺഗ്രസ് പ്രചരണാൎത്ഥം പൎയ്യടനം ആരംഭിച്ചു. കഥാപുരുഷൻ ആദ്യമായിത്തന്നെ അതിൎത്തിപ്രദേശങ്ങളിലും ഗഢ്‌വാലിലും യാത്രചെയ്തു. ഹിന്ദു-മുസ്ലിം പ്രശ്നത്തെപ്പററി ഈ സമയത്ത് ജവഹർലാൽജിയും ജിന്നായും തമ്മിൽ എഴുത്തുകുത്തു നടന്നുകൊണ്ടിരിക്കയായിരുന്നു. ആ കൊല്ലത്തിൽ തന്നെ ചൈനക്കാരെ സഹായിക്കുന്നതിനായി കാൺഗ്രസിൻെറ നേതൃത്വത്തിൽ ഇവിടെനിന്നു ഒരു വൈദ്യസംഘത്തെ അയക്കുകയും ചൈനയിൽ കാൺഗ്രസ് പ്രചരണം നടത്തുകയും ചെയ്തു. 1938 ജൂൺ രണ്ടാംതിയതി ജവഹർലാൽജി യൂറോപ്പിലേക്കു യാത്രപുറപ്പെട്ടു. കഥാനായകൻ സ്പെയിനിൽ എത്തി. അവിടത്തെ ഭരണാധികാരികളെ സന്ദൎശിക്കുകയും ഭാരതത്തെക്കുറിച്ചു അവരുടെ ഹൃദയങ്ങളിൽ ഒരു സഹതാപമുണ്ടാക്കിത്തീൎക്കുകയും ചെയ്തു. സ്പെയിനിൽവച്ചു് പണ്ഡിത്ജി ചെയ്ത റേഡിയോ പ്രക്ഷേപണപ്രസംഗം അത്യന്തം ശക്തിമത്തായ ഒന്നായിരുന്നു. സ്പെയിനിൽനിന്നും പുറപ്പെട്ടു ലണ്ടനിൽ എത്തുകയും, അവിടെയുള്ള വലിയ വലിയ രാജ്യതന്ത്രജ്ഞന്മാരുമായി സംഭാഷണം ചെയ്തു. അവരുടെ ഹൃദയങ്ങളിലും ഭാരതത്തിൻെറ യഥാൎത്ഥരൂപം ഒരിക്കലും മായാത്തവിധത്തിൽ ചിത്രണം ചെയ്യുകയും ചെയ്തു. നവമ്പർ മാസത്തിൽ വീണ്ടും സ്വദേശത്തു് എത്തിച്ചേൎന്നു്, ഗാന്ധിയും മററു നേതാക്കന്മാരുമായി ആശവിനിമയം ചെയ്തുകൊണ്ടിരുന്നു. ഈ സമയത്ത് നാട്ടുരാജ്യങ്ങ

ളിലും പ്രക്ഷോഭങ്ങറം ഉണ്ടാകുകയും അതിൽ പങ്കുകൊള്ളുന്നതിന് അങ്ങോട്ടുപോകുകയും ചെയ്തു. ലൂധിയാനയിൽ വച്ചുണ്ടായ നാട്ടുരാജ്യപ്രജാ പരിഷത്തിൽ അദ്ദേഹം അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടു. ഇതിനിടക്ക് രവീന്ദ്രനാഥടാഗോറിൻെറ ശാന്തിനികേതനത്തിൽ "ഹിന്ദിഭവനം" ഉദ്ഘാടനം ചെയ്യുവാൻ കൽക്കത്തയിലേക്കു യാത്രചെയ്തു. ത്രിപുരി കോൺഗ്രസ്സമ്മേളനത്തിൻെറ അദ്ധ്യക്ഷപദത്തിലേക്കുള്ള കലഹം നിമിത്തം മഹാത്മജിയുടേയും സുഭാഷ്ബോസിൻെറയും രണ്ടു കക്ഷികറം ഉത്ഭവിച്ചകാലമായിരുന്നു അത്. എന്നാൽ പണ്ഡിറ്റ്ജി വളരെ നയവൈദഗ്ദ്ധ്യത്തോടുകൂടി കാൺഗ്രസിനുള്ളിലുണ്ടായ അന്തഃഛിദ്രം സ്ഥൈര്യർഹമായ വിധത്തിൽ ഇല്ലാതാക്കി.

യുദ്ധം.

1939ൽ യൂറോപ്പിൽ യുദ്ധം പൊട്ടിപുറപ്പെട്ടു. അക്കാലത്ത് ചൈനയിൽനിന്നും ക്ഷണനം ലഭിച്ചിരുന്നതിനാൽ പണ്ഡിറ്റ്ജി അങ്ങൊട്ടു പുറപ്പെട്ടു. ചീനക്കാരും ജനറൽ "ചാംഗ്കൈഷക്" ഉം ജവഹർലാൽജിയെ ഹൃദയംഗമമായി സ്വാഗതം ചെയ്തു. ചൈനയിൽ നിന്നും സ്വദേശത്ത് മടങ്ങി എത്തിയപ്പോറം ഇവിടത്തെ പരിതഃസ്ഥിതികറം പാടെ മാറിയിരുന്നു. ബ്രിട്ടനും ജർമ്മനിയും തമ്മിൽ യുദ്ധമാരംഭിക്കുകയും ഭാരതീയരുടെ സമ്മതം കൂടാതെ ബ്രിട്ടൻ ഇന്ത്യയെക്കൂടെ യുദ്ധത്തിൽ വലിച്ചിടുകയും ചെയ്തിരുന്നു. ഈ സംഗതിയിൽ കാൺഗ്രസും ഗവർമ്മേൺറും തമ്മിൽ അഭിപ്രായ വ്യത്യാസം

ഉണ്ടായി. ഈ കാര്യത്താൽ കാൺഗ്രസ് മന്ത്രിസഭകൾ രാജി സമർപ്പിച്ചു. ഗവർമ്മേൻറും കാൺഗ്രസുകാരും അവരവരുടെ പ്രവൃത്തികൾ ആരംഭിച്ചു. പണ്ഡിത്ജി ബ്രിട്ടീഷ് ഗവർമ്മെൻറിനെ ശക്തിയായ ഭാഷയിൽ ആക്ഷേപിക്കുകയും ജനങ്ങളുടെ ഇടയിൽ കാൺഗ്രസ് സിദ്ധാന്തങ്ങളെ പ്രചരിപ്പിക്കാൻ തുടങ്ങുകയും ചെയ്തു. ഈ സമയത്ത് ഗവർമ്മേൻറ് വളരെ കുഴങ്ങുകയും കാൺഗ്രസുമായി ഒരു സന്ധിയുണ്ടാകുവാൻ വേണ്ടി ലണ്ടനിൽനിന്നു ക്രിപ്സിനെ ഇന്ത്യയിലേക്കയക്കുകയും ചെയ്തു. മഹാത്മജി, നെഹറു മുതലായ പ്രസിദ്ധ നേതാക്കന്മാരെല്ലാം ക്രിപ്സുമായി സംഭാഷണം നടത്തി എങ്കിലും പ്രയോജനമൊന്നുമുണ്ടായില്ല. തന്നിമിത്തം ക്രിപ്സ് മടങ്ങിപ്പോയി. ക്രിപ്സ് മടങ്ങിപോയതിനുശേഷം കാൺഗ്രസും ഗവർമ്മേൻറുമായി ഒരു വലിയ അകൽച്ചയുണ്ടാകുകയും അതു നാൾക്കുനാൾ വർദ്ധിക്കുവാൻ തുടങ്ങുകയും ചെയ്തു. 1942 ആഗസ്റ്റ് ഏഴാംതിയതി ബോംബെയിൽ വച്ച് കാൺഗ്രസ് സമ്മേളിക്കുകയും അതിൽ Quit India (ഭാരതം ഉപേക്ഷിച്ചു പോകുവിൻ) പ്രമേയം സർവ്വസമ്മതമായി പാസ്സാക്കപ്പെടുകയും ചെയ്തു. ഈ പ്രമേയം പാസാക്കപ്പെട്ടതുനിമിത്തം ആഗസ്റ്റ് 8-ാംതിയതി നേതാക്കന്മാരെല്ലാം കൂട്ടത്തോടെ അറസ്റ്റ്ചെയ്യപ്പെട്ടു. പണ്ഡിത്ജിയും ബന്ധനസ്ഥനാക്കപ്പെടുകയും പൂനാക്കു സമീപമുള്ള "ആഗാഖാൻ കൊട്ടാരത്തിൽ" ഗവർമ്മേൻറ് അധീനത്തിൽ പാർപ്പിക്കപ്പെടുകയും ചെയ്തു. ജവഹർലാൽജി രണ്ടരകൊല്ലംവരെ ഈ നിലയിൽ അവി

ടെ പാർത്തു. ഇതിന്ശേഷം 1945 ഏപ്രിൽ മാസത്തിൽ അദ്ദേഹത്തിനെ നൈനി സെൻട്രൽ ജയിലിൽ കൊണ്ടു വരികയും, അവിടെ നിന്നും ബറേലിയിലേക്ക് അയക്കുകയും ചെയ്തു. 1945ൽ ലോകത്തിൻെറ സ്ഥിതിക്കും വലുതായ ഒരു പരിവർത്തനമുണ്ടായി. ബ്രിട്ടീഷുകാർ യുദ്ധത്തിൽ വിജയികളാകുകയും കാൺഗ്രസ്നേതാക്കന്മാരെ എല്ലാം മോചിപ്പിക്കുകയും ചെയ്തു. ജൂൺമാസത്തിൽ ജവഹർലാൽജിയും മുക്തനാക്കപ്പെട്ടു. അദ്ദേഹം ബന്ധനമുക്തനായി പ്രയാഗയിൽ എത്തിയപ്പോറം ജനങ്ങറം അദ്ദേഹത്തിന് വമ്പിച്ച ഒരു സ്വീകരണം നല്കി. പണ്ഡിത്ജി വീണ്ടും രാഷ്ട്രീയ കാര്യങ്ങളിൽ ഏർപ്പെട്ടു. ഇന്ത്യാ വൈസ്രായിയായിരുന്ന ലാർഡ് വേവലിൻെറ ഉത്സാഹത്തിൽ വീണ്ടും കാൺഗ്രസുമായി സന്ധി ആലോചന ആരംഭിച്ചു എങ്കിലും പറയത്തക്ക പ്രയോജനമൊന്നുമുണ്ടാകാതെ ആ ശ്രമം പരാജയമടഞ്ഞു. സിംലാ സംഭാഷണത്തിനുശേഷം കൌൺസിൽ തിരഞ്ഞെടുപ്പ് ആരംഭിക്കുകയും അതിനെ ഫലപ്രദമാക്കിത്തീർക്കുന്നതിനുവേണ്ടി ജവഹർലാൽജി ശ്രമിക്കാൻ തുടങ്ങുകയും ചെയ്തു. പഞ്ചാബ്, കാശ്മീർ, അതിർത്തിസംസ്ഥാനം, ബംഗാറം, ബോംബെ മുതലായ സംസ്ഥാനങ്ങളിൽ പണ്ഡിത്ജി ചുററി സഞ്ചരിച്ച് ജനങ്ങളെ കാൺഗ്രസ് സന്ദേശം അറിയിക്കുവാൻ തുടങ്ങി. അദ്ദേഹം സന്ദർശിച്ച സ്ഥലങ്ങളിൽ അളുത പൂർവ്വമായ സ്വീകരണങ്ങറം ഉണ്ടാകുകയും, ഒരിടത്ത്വച്ച് കറൻസി നോട്ടുകൊണ്ടുള്ള മാല ധരിപ്പിക്കുകയും, മററൊരിടത്ത് വെള്ളികൊ

ണ്ട് തുലാഭാരം നടത്തുകയും ചെയ്തു. കഥാനായകൻെറ പ്രയത്നത്താൽ കാൺഗ്രസ്സിന് വലുതായ വിജയം ഉണ്ടായി.

ഈ അവസരത്തിലാണ് "ആസാദ്ഹിന്ദ്" സേനയെപ്പററിയുള്ള ഒരു മുഴക്കം ഭാരതത്തിലുണ്ടായത്. തടവുകാരായി പാർപ്പിക്കപ്പെട്ടിരുന്ന ആസാദ്ഹിന്ദ് സേനയിലെ സൈനികരെ മുക്തരാക്കുന്നതിനുള്ള പ്രക്ഷോഭം ആദ്യമായി നടത്തിയത് പണ്ഡിത്ജിയായിരുന്നു. നെഹറുജിയുടെ ശ്രമത്തിൻെറ ഫലമായിട്ടാണ് നാടുമുഴവൻ അതിനെപ്പററിയുള്ള പ്രക്ഷോഭം പരന്നുപിടിച്ചപ്പോൾ ഗവർമ്മെൻറും പരുങ്ങലിലായി. അനവധി ആഫീസർമാരേയും ഭടന്മാരേയും മോചിപ്പിച്ചു. അക്കാലത്ത് കഥാനായകന് ഇൻഡോനേഷ്യായിൽ നിന്നും ക്ഷണനം ലഭിച്ചതനുസരിച്ച് അദ്ദേഹം വിമാനമാർഗ്ഗം അവിടെ എത്തി. മലയായിലും ഇൻഡോനേഷ്യായിലും നെഹറുജിക്ക പ്രശംസനീയമായ സ്വീകരണം ഉണ്ടായി.

അനവധിവർഷങ്ങളായിട്ട് രാഷ്ട്രത്തിൻെറ സകലചുമതലകളും മഹാത്മാജിയിലും കഥാപുരുഷനിലുമാണ് നിക്ഷിപ്തമായിരുന്നത്. കഥാനായകൻ ലണ്ടൻ സന്ദർശിച്ച അവസരത്തിൽ പാർലിമെൻറിലെ വിശാലഹൃദയന്മാരായ അംഗങ്ങളേയും മന്ത്രിസഭയിലുള്ള മൂന്ന് പ്രധാന പ്രവർത്തകന്മാരേയും മററുചില രാഷ്ട്രീയ വാദികളേയും കണ്ട് ഒരു സന്ധിക്കുവേണ്ടി തീവ്രയത്നം ചെയ്തിരുന്നു. തൽഫലമായി 1946 ജനുവരി അഞ്ചാംതിയതി

പാർലിമെൻറ് പ്രതിനിധികൾ ലണ്ടനിൽനിന്നു ഭാരതത്തിൽ എത്തിച്ചേൎന്നു. ആ സംഘത്തിൽപെട്ട പത്തു പ്രതിനിധികൾ മടങ്ങി പോയപ്പോൾ മന്ത്രിസംഘത്തിലെ മൂന്നു പ്രമുഖ അംഗങ്ങൾ ഇന്ത്യയിൽ വന്നുചേൎന്നു. ഭാരതത്തിലെ പ്രമുഖ രാഷ്ട്രീയകക്ഷികളുമായി ആലോചിച്ച് സൎവ്വസമ്മതമായ ഒരു തീരുമാനമുണ്ടാക്കണമെന്നുള്ളതായിരുന്നു അവരുടെ പ്രധാന ലക്ഷ്യം. പണ്ഡിത് ജവഹർലാൽജി കാൺഗ്രസിൻെറ പ്രധാന ഉദ്ദേശത്തെ അവരെ ധരിപ്പിച്ചു. മുസ്ലിംലീഗ് അദ്ധ്യക്ഷനായ ജിന്നായുടെ കുതൎക്കങ്ങൾക്കു ശരിയായ സമാധാനവും ഭാരതത്തിലെ ന്യൂനപക്ഷക്കാരുടെ രക്ഷക്ക് സമുചിതമായ ഉറപ്പും പണ്ഡിത്ജി നല്കി. എന്നാൽ ഒരു കൈമാത്രം കൊട്ടിയാൽ ശബ്ദം കേൾക്കുകയില്ലല്ലൊ. ജിന്നക്ക് തൻെറ സ്വാൎത്ഥലാഭം ദേശത്തിൻെറ സ്വാതന്ത്ര്യത്തെക്കാൾ വലുതാണ്. തന്നിമിത്തം പണ്ഡിത്ജിയുടെ മഹാമനസ്കതക്കും ഔദാൎയ്യത്തിനും ഈ സ്വാൎത്ഥലാഭത്താൽ പ്രേരിതനായ പ്രതിപക്ഷി നേതാവിനെ തൃപ്തിപ്പെടുത്തുവാൻ കഴിഞ്ഞില്ല. 1946 ജൂൺ 16-ാംതിയതി മന്ത്രിസംഘത്തിൽപ്പെട്ട മൂന്നു പ്രതിനിധികളുടെകൂടെ ചേൎന്നു, ഭാരതത്തിൽ ഒരു ഇടക്കാലഗവർമ്മേൻറ് രൂപീകരിക്കുന്നതാണെന്നും, ആ ഗവർമ്മേൻറ് മുഖേന ഇന്ത്യയുടെ ഭാവി ഭരണഘടന രൂപവൽക്കരിക്കുന്നതായിരിക്കുമെന്നും ഒരു പ്രഖ്യാപനം പ്രസിദ്ധപ്പെടുത്തി. 1946 സപ്തംബർ രണ്ടാം തിയതി പണ്ഡിത് നെഹറുവിൻെറ അദ്ധ്യക്ഷതയിൽ ഇടക്കാലഗവർമ്മേൻറ് രൂപീകരിക്കപ്പെട്ടു.

പണ്ഡിത്ജിയുടെ വ്യക്തിമാഹാത്മ്യം ബുദ്ധിമാന്മാരും രാഷ്ട്രതന്ത്രജ്ഞന്മാരുമായ യൂറോപ്യന്മാർ മനസ്സിലാക്കി. ഇടക്കാലഗവർമ്മേണ്ടിന്റെ ഭരണ സൂത്രം ജവഹർലാൽ ഏറ്റെടുത്തപ്പോൾ നാട്ടിന്റെ ഉത്സാഹവും സന്തോഷവും അവർണ്ണനീയമായിരുന്നു. അധഃപതിച്ചു കിടക്കുന്ന ഭാരതം വീണ്ടും പൂർവ്വസ്ഥിതിയിൽ ഐശ്വര്യസമ്പന്നമായിത്തീരുമെന്ന് ജനങ്ങൾ അഭിലഷിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ മാർഗ്ഗം ഇപ്പോഴും കണ്ടകാകീർണ്ണവും അന്ധകാരമയവുമാണ്. ദുസ്സഹങ്ങളായ പർവ്വത പംക്തികളേയും അഗാധമായ ഗർത്തങ്ങളേയും തരണം ചെയ്യേണ്ടതായിട്ടാണിരിക്കുന്നത്. എന്നാൽ ജവഹർലാൽ നെഹറുവിനെപ്പോലെയുള്ള ഒരു സർവ്വ ശ്രേഷ്ഠനായ നേതാവിന്റെ ഹസ്തങ്ങളിലാണ് രാഷ്ട്രത്തിന്റെ കടിഞ്ഞാൺ അർപ്പിക്കപ്പെട്ടിട്ടുള്ളതെന്നുള്ള ആശ്വാസം ഭാരതീയരെ ശുഭപ്രതീക്ഷയുള്ളവരാക്കിത്തീർത്തിട്ടുണ്ട്. ഭാരതചരിത്രത്തിൽ ഒരു നൂതന അദ്ധ്യായമാണ് കഥാപുരുഷനാൽ ആരംഭിക്കപ്പെട്ടിട്ടുള്ളത്. കേന്ദ്രഗവർമ്മെന്റിന്റെ എക്സിക്യൂട്ടിവിന് മന്ത്രിമണ്ഡലത്തിന്റെ രൂപംകൊടുത്തത് നെഹറുവിന്റെ അഭിപ്രായമായിരുന്നു. ജവഹർലാൽജിക്കു വ്യക്തിമാഹാത്മ്യവും കർമ്മകുശലതയും ബുദ്ധിസാമർത്ഥ്യവും ഈശ്വരൻ പ്രദാനംചെയ്തിട്ടുണ്ട്. ഭാരതത്തെ മററു രാഷ്ട്രങ്ങളുമായി സംഘടിപ്പിച്ച് ഐശ്വര്യോന്മുഖമാക്കിത്തീർക്കുന്നതിനുള്ള സാമർത്ഥ്യവും അദ്ദേഹത്തിനുണ്ട്. കൽക്കത്ത, നൌഖാലി, ബീഹാർ, പഞ്ചാബ് മുതലായ സ്ഥലങ്ങളിൽ ഉണ്ടായ വർഗ്ഗീയലഹളകൾ

കാരണം കഥാപുരുഷൻ അത്യന്തം ദുഃഖിതനും ക്ഷുഭിതഹൃദയനും ആയിത്തീൎന്നു എങ്കിലും, അതിനെ എല്ലാം ധൈൎയ്യത്തോടും ശരിയായ സംയമനത്തോടുംകൂടി സഹിച്ച് രാഷ്ട്രത്തിന്റെ ഭാവിനന്മക്കുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള തീവ്രയത്നം രാഷ്ട്രത്തിന് ഒരിക്കലും മറക്കാൻ സാദ്ധ്യമല്ല. ക്ഷോഭം, കഷ്ടത, ചിന്ത എന്നിവയാൽ ഒരിക്കലും തന്റെ ലക്ഷ്യത്തിൽനിന്നും വ്യതിചലിക്കാതെ സധൈൎയ്യം പുരോഗമനം ചെയ്യുന്ന ഒരുവനാണ് യഥാൎത്ഥ നേതാവ്. ഈ പരീക്ഷയിൽ കഥാനായകൻ പ്രശംസനീയമായ വിജയം നേടുകതന്നെ ചെയ്തിട്ടുണ്ട്. അപ്രകാരമുള്ള നേതൃലക്ഷണങ്ങൾ തികഞ്ഞ ജവഹർലാലിന്റെ നേതൃത്വത്തിൽ നടത്തപ്പെടുന്ന ഗവൎമ്മെന്റ് അടുത്ത ഭാവിയിൽതന്നെ പരിപൂൎണ്ണമായ സ്വാതന്ത്ര്യത്തോടുകൂടിയ ഒരാദൎശജനാധിപത്യ ഗവൎമ്മെന്റായി പ്രശോഭിക്കുമെന്നുള്ളതിന് സംശയമില്ല. ജവഹർലാൽ നെഹ്റുവിനെപ്പോലെയുള്ള വീരസിംഹങ്ങളെ പ്രസവിച്ച ഭാരതാംബ നീണാൾ വിജയിപ്പുമാറാകട്ടെ !!

ശുഭം

ഖണ്ഡം മൂന്നു്.

# ബാബു രാജേന്ദ്രപ്രസാദ്

അപ്രസിദ്ധങ്ങളായ ദേശങ്ങൾപോലും വീരന്മാരുടേയും, മഹാന്മാരുടേയും ജനനംകൊണ്ടു് പ്രഖ്യാതി അടയാറുണ്ടു്. പല മഹാപുരുഷന്മാരുടേയും ജന്മഭൂപദമലങ്കരിക്കുന്നതിനുള്ള ഭാഗ്യം ബീഹാറിന്നു് ഉണ്ടായിട്ടുണ്ടു്. “ബീഹാർകോകിലം” എന്ന അപരനാമധേയത്താൽ പ്രശസ്തനായിത്തീൎന്ന മഹാകവി വിദ്യാപതിയുടെ ജന്മദേശവും ഈ പുണ്യഭൂമിതന്നെയാണു്. ദേശഭക്തനും ത്യാഗിവൎയ്യനുമായ ബാബുരാജേന്ദ്രപ്രസാദിന്റെ ജനനംനിമിത്തം ബീഹാറിന്നുണ്ടായിട്ടുള്ള പ്രശസ്തി അത്യപൂൎവ്വമത്രെ. തന്റെ ത്യാഗസന്നദ്ധതയാലും, സേവനനിരതതയാലും രാജേന്ദ്രപ്രസാദ് പൊതുജനസമ്മതനായ ഒരു നേതാവായിത്തീൎന്നിട്ടുണ്ടു്. ശരിയായ അച്ചടക്കബോധത്തോടും, വിജൃംഭിതമായ സ്വാതന്ത്ര്യതൃഷ്ണയോടും കൂടി, കീൎത്തിലാഭത്തെ ലേശംപോലുമാശിക്കാതെ സേവനമനുഷ്ഠിച്ചുവരുന്ന ഒരു മഹാപുരുഷനാണു് പ്രസാദ്. ഏതൊരവസ്ഥാന്തരത്തിലും വിചലിതമാകാതെ ധ്രുവനക്ഷത്രംപോലെ സ്ഥിരമായും ശാന്തമായും നിന്നു് വിവേചനപൂൎവ്വം കൎത്തവ്യപാലനം നിറവേററിവരുന്ന ഈ “ബീഹാറിലെ തപസ്വി”യെ അറിയാത്തവരായി ഭാരതീയരിലാരും ഉണ്ടായിരിക്കയില്ലതന്നെ. സ്വാൎത്ഥത്യാഗത്തിന്നും, പരിശ്രമശീലത്തിന്നും, ബുദ്ധിസാമൎത്ഥ്യത്തിന്നും മകു

ഉദാഹരണമായി പരിലസിക്കുന്ന രാജേന്ദ്രപ്രസാദിന്റെ ജീവചരിത്രം വിദ്യാർത്ഥിലോകത്തിന്ന് സർവ്വഥാ മാർഗ്ഗപ്രദർശകമായിരിക്കുമെന്ന് സധൈര്യം പറയുവാൻ ഞാൻ മടിക്കുന്നില്ല.

ജനനം.

ഏകദേശം 200 വർഷങ്ങൾക്ക് മുമ്പ് ഫത്തേപ്പുരത്തിന്ന് സമീപമുള്ള 'ഡിക്കരി' രാജ്യത്തുനിന്ന് ബീഹാറിൽ വന്ന് വാസമുറപ്പിച്ചവരാണ് കഥാനായകന്റെ പൂർവ്വികന്മാർ. അവരിൽ പലരും വിവിധരാജ്യങ്ങളിൽ പ്രശസ്തമായ വിധത്തിൽ ദിവാൻപദം അലങ്കരിച്ചിട്ടുള്ളവരാണ്. തന്നിമിത്തം കഥാനായകന്റെ ജനനത്തിന്ന് മുമ്പുതന്നെ കുടുംബവും കുലവും പ്രസിദ്ധിയുള്ളതായിത്തീർന്നു. രാജേന്ദ്രപ്രസാദിന്റെ പിതാമഹന്റെ സഹോദരനായ ദിവാൻ ചൌധുരലാൽ ഈ വംശത്തിൽ ഏറ്റവും പ്രഖ്യാതനായ ഒരു വ്യക്തിയായിരുന്നു. പ്രസാദിന്റെ പിതാവായ മഹാദേവസായിക്ക് ഒന്നര വയസ്സു പ്രായമുള്ളപ്പോൾ അദ്ദേഹത്തിന്റെ പിതാവ് ദിവംഗതനായതുനിമിത്തം ദിവാൻ ചൌധുരലാലായിരുന്നു കുട്ടിയെ സംരക്ഷിച്ചുവന്നിരുന്നത്. ദീനാനുകമ്പയും പരോപകാരതല്പരതയുമായിരുന്ന മഹാദേവസായ് ദുഃഖിതന്മാരെയും രോഗികളെയും സഹായിക്കുന്നതിൽ പ്രത്യേകം താല്പര്യം പ്രകടിപ്പിച്ചിരുന്നു. അങ്ങനെയുള്ള ഒരു ആർദ്രചിത്തന്റെ പുത്രനായിട്ടാണ് കഥാനായകൻ 1884 ഡിസംബർ മാസം 3_ാം തിയ്യതി ജനിച്ചത്. ശ്രീവാസ്തവ്യകായസ്ഥകുലമാണ് ഇദ്ദേഹത്തിന്റെ വംശം. പിതാ

വിനെപ്പോലെതന്നെ കഥാനായകന്റെ മാതാവും സുശീലയും യഥാശക്തി ദരിദ്രന്മാരെ സഹായിക്കുന്നതിൽ ഔത്സുക്യമുള്ളവളുമായ ഒരു സ്ത്രീരത്നമായിരുന്നു. കഥാപുരുഷന് ഒരു സഹോദരനും മൂന്നു സഹോദരിമാരും ഉണ്ടായിരുന്നെങ്കിലും ഒരു ജ്യേഷ്ഠസഹോദരി മാത്രമേ ഇപ്പോൾ ജീവിച്ചിരിപ്പുള്ളു.

### വിദ്യാരംഭം.

ഏഴു വയസ്സു പ്രായമുള്ളപ്പോൾ അക്കാലത്തെ സമ്പ്രദായമനുസരിച്ച് രാജേന്ദ്രനെ ഒരു മൌലവിയുടെ അടുക്കൽ ഫാർസിഭാഷ അഭ്യസിപ്പിക്കുവാനയച്ചു. 9 വയസ്സുള്ളപ്പോൾ മൌലവിയുടെ കൂടെയുള്ള അദ്ധ്യയനം അവസാനിപ്പിച്ചിട്ട് 'ഛപ്പരാ'ജില്ലാ സ്കൂളിൽ ചേൎന്നു പഠിത്തം ആരംഭിച്ചു. ഇവിടെനിന്നു ഇംഗ്ലീഷും ഹിന്ദിയും പഠിച്ചു.

കഥാനായകന്റെ തീക്ഷ്ണബുദ്ധിയാൽ അദ്ധ്യാപകന്മാർ സന്തുഷ്ടരായിത്തീരുകയും 6-ാംക്ലാസിൽനിന്ന് ഡബിൾപ്രമോഷനോടുകൂടി എട്ടാം ക്ലാസിൽ എത്തിച്ചേരുകയും ചെയ്തു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂൎത്തിയാക്കിയതിനുശേഷം ഉപരിപഠനത്തിന്നായി കഥാപുരുഷൻ കൽക്കത്താ വിശ്വവിദ്യാലയത്തിൽ ചേൎന്നു. 1902-ൽ വിശ്വവിദ്യാലയത്തിൽനിന്നും ഒന്നാമനായി പ്രവേശിക പരീക്ഷയിൽ വിജയിയായിത്തീൎന്നു. അക്കാലത്ത് ബംഗാൾ, ബീഹാർ, ഒറീസ്സ, ബൎമ്മ എന്നീ സ്ഥലങ്ങളിലുള്ള കാളേജുകൾ കല്ക്കത്താ വിശ്വവിദ്യാലയത്തിന്റെ ആധീനതയിലായിരുന്നു. ഇത്രയും കാളേജുകളിൽനിന്നും

ഒന്നാമനായി വിജയിയാകുക എന്നത് സാധാരണ കാര്യമല്ല. ഈ അസാധാരണ വിജയംനിമിത്തം വിശ്വവിദ്യാലയത്തിൽനിന്നു ഇദ്ദേഹത്തിന് പ്രതിമാസം 30ക. വിദ്യാത്ഥിവേതനം നല്കിവന്നിരുന്നു. പഠിത്തത്തിലെന്നപോലെ കളികളിലും കഥാനായകൻ അത്യുത്സാഹം പ്രദർശിപ്പിക്കയും ഒരു നല്ല ഫുട്ട്-ബാറം കളിക്കാരൻ എന്ന പ്രശസ്തി നേടുകയും ചെയ്തു.

1902ലാണ് കല്ക്കത്തയിലുള്ള പ്രസിഡൻസി കാളെജിൽ ചേൎന്ന് രാജേന്ദ്രപ്രസാദ് അദ്ധ്യയനം ആരംഭിച്ചത്. കാളേജിൽ ചേൎന്ന വഷത്തിൽ ഏതാണ്ടു നാലു രോഗിയായി കിടന്നിരുന്നെങ്കിലും 1904-ൽ എഫ്. എ. പരീക്ഷയിൽ ഒന്നാമനായി വിജയം നേടുകയും തന്നിമിത്തം 50ക. വിദ്യാത്ഥിവേതനം ലഭിക്കുവാനിടയാകുകയും ചെയ്തു. ഇതിനും പുറമെ അനേകം പുസ്തകങ്ങളും സ്വണ്ണംകൊണ്ടും വെള്ളികൊണ്ടുമുള്ള മെഡലുകളും ഇദ്ദേഹത്തിന് സമ്മാനമായി ലഭിച്ചു. കഥാനായകൻ ഡോക്ടർ സർ. ജഗദീശചന്ദ്ബോബുവിൻെറയും പ്രഫുല്ലചന്ദ്രരായുടേയും കൂടെ പ്രകൃതിശാസ്ത്രം (സയിൻസ്) പഠിക്കുകയും ഈ രണ്ടു അദ്ധ്യാപകന്മാരുടേയും വാത്സല്യത്തിനും ആശീർവാദത്തിനും പാത്രീഭൂതനായിത്തീരുകയും ചെയ്തിട്ടുണ്ട്. എഫ്. എ. പരീക്ഷയിൽ ഒന്നാമനായി വിജയിയാകേണമെന്നാഗ്രഹമുണ്ടായിരുന്നതിനാലും അദ്ധ്യാപകനായ രസികലാൽറായുടെ പ്രോത്സാഹനത്താലും കഥാനായകൻ കഠിനമായി പരിശ്രമിച്ചതിൻെറ ഫലമാണ് പ്രസ്തുതപരീക്ഷയിൽ ഒന്നാമനായി

വിജയി ആയതു്. എഫ്. ഏ.ക്ക് പ്രകൃതിശാസ്ത്രം വളരെ ശ്രദ്ധിച്ചും ഉത്സാഹിച്ചും പഠിച്ചു എന്നു വരികിലും പ്രകൃതിശാസ്ത്രത്തിൽ ഒന്നാമനായിത്തീരാതെ കലകളിലാണ് പ്രഥമസ്ഥാനത്തെ പ്രാപ്തമാക്കുവാൻ പ്രസാദിനു് സാധിച്ചതു്. തന്നിമിത്തം B. A. ക്ക് കലകൾതന്നെ എടുത്തു പഠിക്കുകയും 1906_ൽ കൽക്കത്താ വിശ്വവിദ്യാലയത്തിൽനിന്നും ഒന്നാമനായിത്തന്നെ B. A. പരീക്ഷയിലും വിജയം കരസ്ഥമാക്കുകയുംചെയ്തു. കല്ക്കത്താ വിശ്വവിദ്യാലയം പ്രാചീനമായ ഒന്നാണ്. എൻട്രൻസ്, എഫ്. എ., ബി. എ. എന്നീ മൂന്നു പരീക്ഷകളിലും ഒന്നുപോലെ പ്രഥമസ്ഥാനം കരസ്ഥമാക്കിയിട്ടുള്ളവർ വിരളംതന്നെയാണ്. B. A. പരീക്ഷയിൽ ഒന്നാമനായി ജയിച്ചതുനിമിത്തം ഇദ്ദേഹത്തിനു് 90ക. വേതനം ലഭിക്കുവാൻ തുടങ്ങി. രാജേന്ദ്രപ്രസാദ് കാളേജിൽ അദ്ധ്യയനംചെയ്തിരുന്നകാലത്തു് ലേഖനങ്ങൾ എഴുതുകയും വിദ്യാർത്ഥിസഭകളിൽ പ്രസംഗിക്കുകയും ചെയ്തുവന്നിരുന്നു. സ്ഥിരോത്സാഹം, കഠിനപരിശ്രമം, അനന്യസാധാരണമായ ധിഷണാവിലാസം എന്നിവ കഥാനായകനു് ബാല്യകാലം മുതല്ക്കേയുള്ള വിശിഷ്ടഗുണങ്ങളാണ്. 1906ൽ എം. എ. പരീക്ഷക്കുള്ള അദ്ധ്യയനം ആരംഭിച്ചെങ്കിലും ബാരിസ്റ്റർ പരീക്ഷക്ക് പഠിക്കുവാൻവേണ്ടി ലണ്ടനിൽ പോകണമെന്നു് അതിയായ ആഗ്രഹം കഥാനായകനുണ്ടായിരുന്നു. എന്നാൽ തന്റെ അഭിലാഷത്തെ ഗൃഹത്തിലുള്ള ആളുകളെയെല്ലാം അറിയിക്കാതെ മൂത്ത സഹോദരനെ മാത്രം ധരിപ്പിച്ചു. ഏതാനും നാളുകളായി രോഗാതുരനാ

യി ശയ്യയെ ശരണം പ്രാപിച്ചിരുന്ന പിതാവിന് ഈ
വിവരം മനസ്സിലായപ്പോൾ, തന്റെ അന്തിമസമയത്ത്
ഇളയപുത്രനെ ദൂരദേശത്തയക്കുന്നതിന് വാത്സല്യനിധി
യായ ആ പിതാവ് സമ്മതിച്ചില്ല. തന്നിമിത്തം രാജേ
ന്ദ്രന് തന്റെ അഭിലാഷം തല്ക്കാലത്തേക്ക് അടക്കിവെക്കേ
ണ്ടതായിത്തന്നെ വന്നു. 1907 മാർച്ചിൽ ഇദ്ദേഹത്തിന്റെ
പിതാവ് കാലയവനികക്കുള്ളിൽ തിരോധാനം ചെയ്തു.
തന്നിമിത്തം ദുഃഖിതയായിത്തീർന്ന മാതാവിനെ വേർപെ
ടുന്നതിലും രാജേന്ദ്രൻ അശക്തനായിത്തീർന്നതിനാൽ ത
ല്ക്കാലം ലണ്ടൻയാത്ര വേണ്ടെന്നുതന്നെ നിശ്ചയിച്ചു.
അതിനാൽ ഇദ്ദേഹം എം. എ. പരീക്ഷക്ക് പഠിക്കുവാ
ൻ തുടങ്ങി. എന്നാൽ പൂർവകാലങ്ങളിലെപ്പോലെ പ
ഠിത്തത്തിൽ പ്രസാദിന് കൂടുതൽ ശ്രദ്ധ പതിപ്പിക്കുവാ
ൻ കഴിഞ്ഞില്ല. 1906_ൽ സ്വദേശിപ്രചരണമാരംഭി
ച്ചപ്പോൾ മുതൽ കഥാപുരുഷൻ രാഷ്ട്രീയകാര്യങ്ങളിൽ
പങ്കെടുക്കുവാൻ തുടങ്ങി. ഈ കാരണങ്ങളാൽ എം.
എക്ക് പതിവുപോലെ ഒന്നാമതായി വിജയിയാകാതെ
സെക്കൻഡ് ക്ലാസിൽ അഞ്ചാമനായി മാത്രം വിജയിയാ
കുന്നതിനെ സാധിച്ചുള്ളു. എം. എ. പരീക്ഷക്ക് പഠിച്ചു
കൊണ്ടിരുന്ന കൂട്ടത്തിൽതന്നെ നിയമപുസ്തകങ്ങളും പ
ഠിച്ചുകൊണ്ടിരുന്നെങ്കിലും 1907_ൽ നിയമപരീക്ഷക്കു
ചേരാതെ 1910_ൽ മാത്രമാണ് നിയമപരീക്ഷക്കു ചേ
രുവാൻ സാധിച്ചത്.

രാജേന്ദ്രബാബു ബാല്യകാലംമുതൽ തന്നെ പൊതു
കാര്യങ്ങളിൽ പങ്കെടുത്തുവന്നിരുന്നു. 1902_ൽ ഇദ്ദേ

ഹം കല്ക്കത്തയിൽ വിദ്യാ സമ്പാദനത്തിനുവേണ്ടി എത്തിയപ്പോൾ ബിഹാരികളായ വിദ്യാർത്ഥികളുടെ സൌകര്യത്തേയും സുഖത്തേയും ഉദ്ദേശിച്ചു ഇദ്ദേഹം "ബിഹാരിക്ലബ്" എന്നപേരിൽ ഒരുസ്ഥാപനമേർപ്പെടുത്തി. അനേകം വർഷങ്ങളോളം രാജേന്ദ്രബാബുതന്നെ ഈ സ്ഥാപനത്തിൻെറ സെക്രട്ടറിയായിരിക്കുകയും ക്രമേണ ആ സ്ഥാപനം പ്രസിദ്ധിയുള്ള ഒന്നായിത്തീരുകയും ചെയ്തു. കഥാനായകൻ വിദ്യാർത്ഥിജീവിതം മുതൽ തന്നെ ഒരു ആദർശപുരുഷനായി കാണപ്പെട്ടിരുന്നു. വിദ്യാർത്ഥികൾ പാശ്ചാത്യപരിഷ്കാരത്തിൽ ഭ്രമിച്ചു ആഡംബരപരമായ വേഷവിധാനങ്ങളിലും, മററു സുഖഭോഗങ്ങളിലും മുഴുകി കിടന്നിരുന്നപ്പോൾ ഈ അസാധാരണനായ യുവാവ് അവയിൽ അല്പംപോലും ശ്രദ്ധ പതിപ്പിച്ചിരുന്നില്ല. ലോകോപകാരപ്രദമായ പ്രവർത്തനങ്ങളിൽ ബാല്യംമുതൽ തന്നെ ഏർപ്പെട്ടിരുന്ന ഇദ്ദേഹത്തിൽ ഒരു ഭാവിനേതാവിൻെറ സകല ഗുണങ്ങളും പ്രത്യക്ഷമായി കാണാനുണ്ടായിരുന്നു. സ്വദേശത്തോടും സ്വദേശിവസ്തുക്കളോടും വിദ്യാർത്ഥി ജീവിതത്തിൽതന്നെ ഇദ്ദേഹത്തിനു അതിയായ പ്രേമമുണ്ടായിരുന്നു. നിവൃത്തിയുള്ളേടത്തോളം സ്വദേശി സാധനങ്ങൾതന്നെ ഉപയോഗിക്കണമെന്നുള്ളതായിരുന്നു ഇദ്ദേഹത്തിൻെറ നിർബ്ബന്ധം. സ്വദേശിപ്രേമത്താൽ പ്രേരിതനായ ഇദ്ദേഹം സ്വദേശിപ്രചരണത്തിലേർപ്പെട്ടിരുന്നതു് നിമിത്തം അദ്ധ്യയനത്തിൽ തന്നെ ചിലപ്പോൾ ശ്രദ്ധപതിക്കാതിരുന്നിട്ടുണ്ട്. 1906ൽ സ്വദേശി പ്രക്ഷോഭം ആരംഭിച്ചപ്പോൾ രാജേ

ന്ദ്രബാബുവിൽ നൂതനമായ ഒരുണർവ്വുണ്ടാകയും യഥാശക്തി അതിൽ പങ്കെടുക്കുകയും ചെയ്തു.

### വിവാഹം

ബാല്യവിവാഹം നടപ്പുള്ള കാലമായിരുന്നതിനാൽ മാതാപിതാക്കന്മാരുടെ നിർബന്ധമനുസരിച്ചു അഞ്ചാം ഫാറത്തിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾതന്നെ 'ബലിയപ്പുരാ' ഗ്രാമത്തിലെ ഹരനന്ദലാലിന്റെ പുത്രിയും കഥാനായകനും തമ്മിലുള്ള വിവാഹം നടന്നു. രാജേന്ദ്രബാബുവിന്റെ മൂത്ത സഹോദരനായ മഹേന്ദ്രപ്രസാദ് കുടുംബഭരണം ഭംഗിയായി നടത്തിവന്നിരുന്നതിനാൽ അദ്ദേഹത്തിന്റെ മരണംവരെ ഇദ്ദേഹത്തിനു കുടുംബസംബന്ധമായ യാതൊരു ഭാരവും ഉണ്ടായിരുന്നില്ല. ഇതിനും പുറമെ സ്വസഹോദരനെ ഒരു ഉന്നതനിലയിൽ എത്തിക്കണമെന്ന് മഹേന്ദ്രപ്രസാദ് ആത്മാർത്ഥമായി അഭിലഷിക്കുകയും, യഥാശക്തി അതിനുള്ള പ്രയത്നങ്ങൾ ചെയ്യുകയും ചെയ്തു. രാജേന്ദ്രബാബുവിനു 'മൃത്യുഞ്ജയപ്രസാദ്', ധനഞ്ജയപ്രസാദ്'' എന്ന രണ്ടു പുത്രന്മാരുണ്ട്. ഗൃഹത്തിലും സ്വദേശിപ്രേമം ഉളവാക്കുന്നതിനു കഥാനായകനു സാധിച്ചിട്ടുണ്ട്. രാജേന്ദ്രപ്രസാദിന്റെ കുടുംബം സാമാന്യസ്ഥിതിയിൽ സമ്പത്തുള്ള ഒന്നായിരുന്നതിനാൽ കുടുംബത്തെപ്പറ്റി അധികം ചിന്തിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. ഇതിനുംപുറമെ കാര്യക്ഷമമായ വിധത്തിൽ മൂത്ത സഹോദരൻ കുടുംബകാര്യങ്ങൾ അന്വേഷിച്ചും വന്നിരുന്നതിനാൽ രാഷ്ട്രീയകാര്യങ്ങളിൽ പങ്കെടുക്കുന്നതിനു രാജൻബാബുവിനു സൌകര്യം ലഭിച്ചു. കഥാനായകന്റെ കുടുംബത്തിൽ ഇ

പ്പോറം ഇദ്ദേഹത്തിൻെറ രണ്ടു പുത്രന്മാരും സ്നുഷകളും, വിധവയായ ഒരു മൂത്ത സഹോദരിയും ജ്യേഷ്ഠൻെറ കുട്ടികളുമാണുള്ളതു്.

പ്രൊഫസർ.

ബാബു രാജേന്ദ്രപ്രസാദ് 1907_ൽ എം.എ. പരീക്ഷയിൽ വിജയിയായ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മുജഫർ പുരത്തുള്ള ബ്രാഹ്മൺ കോളേജിൽ സുയോഗ്യനായ ഒരു പ്രഫസറുടെ ആവശ്യം നേരിട്ടു. വിദ്യാർത്ഥിജീവിതകാലം മുതൽതന്നെ കഥാനായകൻ സുപ്രസിദ്ധനായിരുന്നതിനാൽ കോളേജ് അധികൃതന്മാരുടെ നിർബന്ധമനുസരിച്ചു ഇദ്ദേഹത്തിനു അവിടത്തെ ഇംഗ്ലീഷു പ്രഫസർസ്ഥാനം കയ്യേല്ക്കുവാൻ ഇടയായി. ഏതാനുംകാലം ഇദ്ദേഹം ആ കാളേജിലെ പ്രിൻസിപ്പാളായും ജോലി നിർവ്വഹിച്ചിട്ടുണ്ടു്. എന്നാൽ രാജൻബാബുവിൻെറ കൂടുതലായ അഭിലാഷം അഭിഭാഷകവൃത്തിയിലായിരുന്നതിനാൽ കാളേജിലെ ഉദ്യോഗം രാജിവെച്ചു അദ്ദേഹം കല്ക്കത്തയിലേക്കു പുറപ്പെട്ടു. എന്നാൽ ചില അസൌകര്യങ്ങളാൽ അഭിഭാഷകവൃത്തിയിലേപ്പെടുവാൻ അദ്ദേഹത്തിനു സാധിക്കാതെവന്നു. ഈ അവസരത്തിൽ കല്ക്കത്താ പട്ടണത്തിലുള്ള കാളേജിലെ ധനശാസ്ത്രം പഠിപ്പിക്കുന്ന പ്രഫസർ അവധി എടുത്തിരുന്നതിനാൽ തൽസ്ഥാനത്തു് രാജൻബാബു നിയമിക്കപ്പെട്ടു. തദനന്തരം കല്ക്കത്തയിലെ നിയമപാഠശാലയിൽ 1914 മുതൽ 1916 മാർച്ചുവരെ നിയമം പഠിപ്പിക്കുന്ന പ്രഫസറായും ജോലി നോക്കിയിട്ടുണ്ടു്. ജോലിയുള്ളതായിരുന്ന സ്ഥലത്തെല്ലാം ഇദ്ദേഹത്തിൻെറ പാണ്ഡി

ത്യവും അദ്ധ്യാപകവൃത്തിയിലുള്ള സാമർത്ഥ്യവും കൃത്യനിഷ്ഠയും കണ്ടു് വിദ്യാർത്ഥികളും കാളേജ് അധികൃതന്മാരും ഒന്നുപോലെ സന്തുഷ്ടരാകുകയും കഥാനായകനെ പലപ്പോഴും മുക്തകണ്ഠം പ്രശംസിക്കുകയും ചെയ്തിട്ടുണ്ടു്.

### വക്കീൽ

1909-ൽ രാജേന്ദ്രപ്രസാദ് പ്രൊഫസർ ഉദ്യോഗം രാജിവെച്ചു അഭിഭാഷകവൃത്തിയിൽ ഏർപ്പെടുന്നതിനുവേണ്ടി കല്ക്കത്തയിൽ എത്തി എന്നു മുമ്പു പ്രസ്താവിക്കുകയുണ്ടായിട്ടുണ്ടല്ലോ. അഭിഭാഷകവൃത്തിയിൽ വേണ്ട പരിചയം സമ്പാദിക്കുന്നതിനുവേണ്ടി പ്രാരംഭകാലത്തു് കല്ക്കത്തയിലെ പ്രസിദ്ധന്മാരായ ഒന്നുരണ്ടു വക്കീൽമാരുടെകൂടെ കേസുകൾ പരിചയിച്ചുവന്നിരുന്നു. കുറച്ചുകാലംവരെ ജാഹീദ് സുഹ്രവർദ്ദിയുടേയും, സർ സൈയിദ് ശംസ് ഉൽഹുദായുടേയും ഗുമസ്ഥനായും പ്രസാദ് ജോലി ചെയ്തിട്ടുണ്ടു്. 1911 ആഗസ്റ്റ് മുതല്ക്കാണു് കല്ക്കത്താ ഹൈക്കോടതിയിൽ കഥാനായകൻ അഭിഭാഷകവൃത്തി ആരംഭിച്ചതു്. നേരത്തെതന്നെ കല്ക്കത്തയിൽ വേണ്ടത്ര പരിചയവും പ്രശസ്തിയും സമ്പാദിച്ചിരുന്ന ഇദ്ദേഹത്തിനു പ്രാരംഭദശയിൽ സാധാരണ പുതിയ വക്കീൽമാരെപ്പോലെയുള്ള വിഷമതകൾ ഒന്നുംതന്നെ ഉണ്ടായില്ല. അഭിഭാഷകവൃത്തി ആരംഭിച്ചപ്പോൾ മുതൽ കേസുകൾ മുറക്കു കിട്ടുവാൻ തുടങ്ങി. ക്രമേണ രാജേന്ദ്രബാബു കല്ക്കത്തയിലെ പ്രമുഖ അഭിഭാഷകന്മാരുടെ കൂട്ടത്തിൽ ഒരാളായിത്തീർന്നു. ലാർഡ് സിൻഹാ, ദേശബന്ധുദാസ്, ഹസൻ ഇമാം, സർ ഗണേശദത്തസിംഹ

മുതലായവർ ആയിരുന്നു അക്കാലത്തെ കല്ക്കത്തായിലെ പ്രമുഖന്മാരായ അഭിഭാഷകന്മാർ. അവർ എല്ലാവരും പ്രസാദിന്റെ പ്രതിഭാ വിലാസത്തിലും നിയമപാണ്ഡിത്യത്തിലും സന്തുഷ്ടരായിട്ടുണ്ട്. ദേശബന്ധുദാസിന്റെയും സർ രാസ്ബിഹാരിഘോഷിന്റെയും കൂടെ കേസു സംബന്ധിച്ചുള്ള ജോലികൾ ചെയ്യുന്നതിനു ഇദ്ദേഹത്തിനു പല പ്രാവശ്യവും സൌകര്യം ലഭിക്കുകയും, അവർ രണ്ടുപേരും ഇദ്ദേഹത്തിന്റെ സാമർത്ഥ്യത്തെപ്പറ്റി വളരെ പ്രശംസിക്കുകയും ചെയ്തിട്ടുണ്ട്. 1915_ൽ കഥാനായകൻ എം. എൽ. പരീക്ഷയിൽ ചേരുകയും അതിൽ ഒന്നാംക്ലാസ്സിൽ ഒന്നാമനായി വിജയം നേടുകയും ചെയ്തു. എം. എ. ബി. എൽ. എന്നീ പരീക്ഷകളിൽ ഒന്നാമനായി വിജയം നേടാതിരുന്നതു നിമിത്തവും, കൂട്ടുകാരനായ വൈദ്യനാഥ് നാരായണസിംഹയുടെ പ്രോത്സാഹനം നിമിത്തവും രാജേന്ദ്രപ്രസാദ് കഠിനപരിശ്രമം ചെയ്തു എം. എൽ. പരീക്ഷയിൽ തന്റെ ബുദ്ധിസാമർത്ഥ്യത്തെ മുഴുവൻ പ്രകടിപ്പിച്ചു. 1916 വരെ കൽക്കത്തയിൽ അഭിഭാഷകവൃത്തി തുടരുകയും, അതിനുശേഷം പാട്നായിൽ പുതിയ ഹൈക്കോടതി സ്ഥാപിച്ചപ്പോൾ അങ്ങോട്ടു പോകുകയും ചെയ്തു. പാട്നായിലും രാജേന്ദ്രപ്രസാദിനു ധാരാളമായി കേസ്സുകൾ കിട്ടുക നിമിത്തം പ്രതിമാസം ഗണ്യമായ ഒരു തുക ഇദ്ദേഹത്തിനു വരവുണ്ടായിരുന്നു. എന്നാൽ ഇദ്ദേഹത്തിന്റെ ഈ വരുമാനംകൊണ്ടു കുടുംബാംഗങ്ങൾക്കു പറയത്തക്ക പ്രയോജനമൊന്നും ഉണ്ടായിരുന്നില്ല. കഥാനായകൻ

തൻെറ ആദായം മുഴുവനും രാഷ്ട്രീയകാൎയ്യങ്ങൾക്കും ദരിദ്രന്മാരായ വിദ്യാൎത്ഥികളെ പഠിപ്പിക്കുന്നതിനും ചിലവു ചെയ്തുവന്നിരുന്നു. ഇദ്ദേഹത്തിനു പ്രതിമാസം അയ്യായിരം രൂപാവരെ ലഭിച്ചുകൊണ്ടിരുന്നു. എന്നാൽ വക്കീൽ ജോലി ഉപേക്ഷിക്കുന്ന കാലത്ത് ഇദ്ദേഹത്തിൻെറ പേരിൽ പതിനഞ്ചുറുപ്പിക മാത്രമാണ് ബാങ്കിൽ നിക്ഷേപമുണ്ടായിരുന്നതു. കഥാനായകൻെറ ദാനശീലത്തിനും പരോപകാരതല്പരതക്കും ഇതിൽ കൂടുതൽ തെളിവു എന്താണുണ്ടാകേണ്ടതു്?

വിദ്യാൎത്ഥിജീവിതം മുതൽതന്നെ പൊതുകാൎയ്യങ്ങളിൽ താല്പൎയ്യമുണ്ടായിരുന്ന കഥാനായകന് പ്രഫസരായിരിക്കുന്ന കാലംമുതൽക്കാണ് അതിൽ ശരിയായവിധത്തിൽ ഏൎപ്പെടുന്നതിന് സാധിച്ചിട്ടുള്ളതു്. ഉത്സാഹത്തോടും ആത്മാൎത്ഥതയോടും കൂടി ദേശസേവനം അനുഷ്ഠിക്കുന്ന ഏതാനും ആളുകളെ ചേൎത്തു് ഒരു സംഘം രൂപീകരിക്കണമെന്നുള്ള അഭിലാഷം ശ്രീ. ഗോപാലകൃഷ്ണഗോഖലേക്കുണ്ടായിരുന്നു. അക്കാലത്ത് ബീഹാറിലെ പ്രശസ്ത രാഷ്ട്രീയ നേതാവായിരുന്ന പരമേശ്വരലാലിനോടു ഗോഖലെ ഏതാനും ബീഹാർ യുവാക്കന്മാരെ ആവശ്യപ്പെട്ടു. അദ്ദേഹം രാജേന്ദ്രപ്രസാദിൻെറ പേരുപറയുകയും ഗോഖലെ പ്രസാദിനെ കാണാൻ ആഗ്രഹിക്കുന്നു എന്നുള്ള വിവരം അദ്ദേഹത്തിനെ അറിയിക്കുകയും ചെയ്തു. ഇതിൽ സന്തുഷ്ടചിത്തനായ പ്രസാദ് ഗോഖലയെ സമീപിക്കുകയും, അവർ തമ്മിൽ വളരെ അധികം സംഭാഷണം നടത്തുകയും ചെയ്തു. എന്നാൽ താൻ ആ

ലോചിച്ചു മറുപടി പറയാമെന്ന് പറഞ്ഞു് കഥാനായകൻ ഗോഖലെയോടു യാത്രപറഞ്ഞു, സ്വഗൃഹത്തിലേക്കു തിരിച്ചു. സ്വവസതിയിൽ എത്തിയതിനുശേഷം 20 ദിവസംവരെ ഗോഖലെ ആവശ്യപ്പെട്ട കാര്യങ്ങളെപ്പററി പ്രസാദ് ആലോചന നടത്തിക്കൊണ്ടിരുന്നു. തദനന്തരം തൻെറ അഭിലാഷത്തേയും, ഗോഖലെ പറഞ്ഞ അഭിപ്രായത്തേയും കാണിച്ച് കഥാനായകൻ ജ്യേഷ്ഠന് ഒരു കത്തയച്ചു. എന്നാൽ രാജേന്ദ്രപ്രസാദിൻെറ ജ്യേഷ്ഠനായ മഹേന്ദ്രപ്രസാദിന് ഈ കാര്യം തീരെ ഇഷ്ടമായില്ല. അദ്ദേഹം വളരെ നിർബ്ബന്ധം പിടിക്കുകയാൽ ജ്യേഷ്ഠൻെറ ആഗ്രഹത്തിനു വിപരീതമായി പ്രവർത്തിക്കുവാൻ കഥാനായകൻ ഒരുങ്ങിയില്ല. രാജേന്ദ്രപ്രസാദ് എം. എ. പരീക്ഷക്ക് പഠിച്ചുകൊണ്ടിരുന്ന അവസരത്തിൽ 'ബിഹാരിക്ലബ്' സ്ഥാപിച്ച കാര്യവും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ദേശത്തിലെ ഭാവിപൌരന്മാരും നേതാക്കന്മാരും ആയിത്തീരേണ്ടവർ വിദ്യാർത്ഥികളാണെന്നുള്ള ദൃഢവിചാരം നിമിത്തമാണ് ഇദ്ദേഹം വിദ്യാർത്ഥികളെ സംഘടിപ്പിക്കുവാൻ ശ്രമിച്ചത്. ആ ക്ലബ്ബിൻെറ ശാഖകൾ മററു പലയിടങ്ങളിലും സ്ഥാപിക്കുകയും, വായനശാല, വ്യായാമശാല എന്നിവകൾക്ക് ക്ലബ്ബിൽതന്നെ ഏർപ്പാടുചെയ്ത് വിദ്യാർത്ഥികൾക്കുവേണ്ട പ്രോത്സാഹനങ്ങൾ നല്കുകയും ചെയ്തുവന്നിരുന്നു. സത്യാഗ്രഹസമരം ആരംഭിക്കുന്നതുവരേയും ബിഹാരി ക്ലബ്ബിൻെറ വാർഷികസമ്മേളനം നാട്ടിലെ പ്രശസ്തരാഷ്ട്രീയ നേതാക്കന്മാരുടെ അദ്ധ്യക്ഷതയിൽ നടത്തിവന്നിരുന്നു. ഇന്നു ബിഹാറിലുള്ള

രാഷ്ട്രീയ പുരോഗതി വാസ്തവത്തിൽ ഈ സ്ഥാപനംമൂലാന്തിരം ഉണ്ടായിട്ടുള്ളതാണ്.

പാട്ട്നാവിശ്വവിദ്യാലയത്തെ ഒരു ആദർശസ്ഥാപനമാക്കിത്തീർക്കുന്നതിനുവേണ്ടി കഥാനായകൻ അക്ഷീണപരിശ്രമം ചെയ്തിട്ടുണ്ട്. ഇന്നു പ്രചാരത്തിലിരിക്കുന്ന ഇംഗ്ലീഷ് വിദ്യാഭ്യാസംകൊണ്ടു നാട്ടിന് നന്മകളൊന്നുണ്ടാകുകയില്ലെന്നു ഇദ്ദേഹത്തിന് നല്ലതുപോലെ അറിയാമായിരുന്നു. 1912ൽ ബീഹാറിനെ ബംഗാളിൽനിന്നു വേർപ്പെടുത്തിയപ്പോൾ ഇവിടെ ഒരു വിശ്വവിദ്യാലയം സ്ഥാപിക്കുന്നതിനുള്ള ആലോചന ഉണ്ടാകുകയും അതിലേക്കു ഒരു കമ്മററിയെ നിയമിക്കുകയും ചെയ്തു. ആ കമ്മിററിയുടെ റിപ്പോർട്ടനുസരിച്ചു നാട്ടിലെ ധനികന്മാർക്കല്ലാതെ ദരിദ്രന്മാർക്ക് വിശ്വവിദ്യാലയംകൊണ്ട് യാതൊരു പ്രയോജനവും ഉണ്ടാകുകയില്ലെന്നു സ്പഷ്ടമായി കാണാമായിരുന്നു. രാജേന്ദ്രപ്രസാദ് കമ്മിററിയുടെ നിർദ്ദേശത്തെ എതിർക്കുകയും, 1913ൽ മുംഗരയിൽവെച്ച് നടന്ന വിദ്യാർത്ഥിസമ്മേളനത്തിൽ അദ്ധ്യക്ഷസ്ഥാനം വഹിച്ചുകൊണ്ടു വിശ്വവിദ്യാലയകമ്മററിയുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതുകൊണ്ടുണ്ടാകാവുന്ന ദോഷങ്ങളെ വ്യക്തമാക്കുകയും ചെയ്തു. എന്നാൽ 1916ൽ ആ കമ്മിററിയുടെ നിർദ്ദേശമനുസരിച്ച് പാട്ട്നാ വിശ്വവിദ്യാലയബിൽ കൌൺസിലിൽ അവതരിപ്പിച്ചു. രാജേന്ദ്രപ്രസാദ് ആ ബില്ലിന് വിരുദ്ധമായി നാടുമുഴുവൻ പ്രക്ഷോഭം ആരംഭിച്ചു. ബീഹാർ സംസ്ഥാന അസോസിയേഷന്റെ ഒരു അസാധാരണയോഗം ചേരുകയും ബി

ല്ലിനെപ്പററി പൎയ്യാലോചന നടത്തുവാൻ വലിയ വലിയ നേതാക്കന്മാരടങ്ങിയ ഒരു കമ്മററിയെ നിയമിക്കുകയും ചെയ്തു. ബില്ലിൻെറ ദോഷവശങ്ങളേയും വിദ്യാൎത്ഥികൾക്കുണ്ടാകാവുന്ന അസൌകൎയ്യങ്ങളേയുംപററി പ്രതിപാദിച്ചുകൊണ്ടുള്ള ലേഖനങ്ങൾ പത്രങ്ങളിൽ പ്രസിദ്ധം ചെയ്തു. രാജേന്ദ്രപ്രസാദിൻെറ അവിശ്രമപരിശ്രമത്തിൻെറ ഫലമായി ബില്ലിൽ സാരമായ ഭേദഗതികൾ വരുത്തപ്പെടുകയും അതനുസരിച്ച് പാട്നാ വിശ്വവിദ്യാലയം സ്ഥാപിക്കപ്പെടുകയുംചെയ്തു. ആ സ്ഥാപനം മററു പല വിശ്വവിദ്യാലയങ്ങളേയും അപേക്ഷിച്ച് കൂടുതൽ ലോകോപകാരപ്രദവും ആദൎശപരവുമായിത്തീൎന്നിട്ടുണ്ട്. വിശ്വവിദ്യാലയത്തിലെ സെനററിൽ രാജേന്ദ്രപ്രസാദും ഒരംഗമായി തിരഞ്ഞെടുക്കപ്പെട്ടു. അതിൻെറ നിയമനിൎമ്മാണ വിഷയത്തിലും, സ്ത്രീകൾക്കു പ്രത്യേക പാഠക്രമം ഏൎപ്പെടുത്തുന്നതിനുള്ള കമ്മററിയിലും പ്രധാന ചുമതല വഹിച്ചിരുന്നത് കഥാനായകൻ തന്നെ ആയിരുന്നു. പല വിഷയങ്ങളുടേയും പരീക്ഷകനായും ഇദ്ദേഹം ഇരുന്നിട്ടുണ്ട്.

ദരിദ്രന്മാരായ വിദ്യാൎത്ഥികൾക്കും ഉന്നതവിദ്യാഭ്യാസം പ്രാപ്തമാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി വിശ്വവിദ്യാലയത്തിലെ ചിലവു ഏററവും ചുരുങ്ങിയ രൂപത്തിലായിരിക്കണമെന്നു കഥാനായകൻ ആഗ്രഹിച്ചിരുന്നു. 1917-ലെ സെനറ്റുയോഗത്തിൽ ബഡ്ജററ് അവതരിപ്പിച്ചപ്പോൾ അതിൽ പല ഇനങ്ങളിലും കുറവു വരുത്തണമെന്നുള്ള ഒരു പ്രമേയം പ്രസാദ് അവതരി

പ്പിച്ചു. രജിസ്ത്രാരുടെ ശമ്പളം ആയിരത്തിൽനിന്നു 500 ആക്കിയും, അദ്ധ്യാപകന്മാരുടെ ശമ്പളത്തിൽ 15 ശതമാനംവീതം കുറവു വരുത്തിയും ചുരുക്കണമെന്നായിരുന്നു ഇദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ ഗവൎമ്മെൻറു പ്രസാദിന്റെ അഭിപ്രായത്തിൽ ശ്രദ്ധപതിപ്പിച്ചില്ല. ഇംഗ്ലീഷുഭാഷയിൽക്കൂടെ അദ്ധ്യാപനം നടത്താതെ മാതൃഭാഷയിൽകൂടെതന്നെ അദ്ധ്യാപനം നടത്തണമെന്നായിരുന്നു കഥാനായകന്റെ മറെറാരു നിർദ്ദേശം. 1920-ൽ മാതൃഭാഷയിൽക്കൂടെ അദ്ധ്യയനം നടത്തുന്നതിനെ സംബന്ധിച്ച ആലോചിക്കുന്നതിനായി ഒരു കമ്മിററി ഏർപ്പെടുത്തി. ആ കൊല്ലത്തിൽ സെനററു കൂടിയപ്പോറം എൻട്രൻസ് പരീക്ഷവരെ ദേശഭാഷയിൽക്കൂടെ പഠിപ്പിക്കണമെന്നുള്ള ഒരു പ്രമേയം രാജേന്ദ്രപ്രസാദ് അവതരിപ്പിച്ചു. പ്രമേയം അവതരിപ്പിച്ച അവസരത്തിൽ ഇദ്ദേഹം ചെയ്ത പ്രസംഗം സദസ്യരിൽ ഒരു പ്രചോദനമുളവാക്കിയതിന്റെ ഫലമായി ആ പ്രമേയം ഭൂരിപക്ഷത്തോടുകൂടെ പാസാക്കി. ഭാരതത്തിലെ മറെറാരു വിശ്വവിദ്യാലയത്തിലും അതുപോലെയുള്ള ഒരു പ്രമേയം ഇന്നുവരെ പാസായിട്ടില്ല. എന്നാൽ രാജേന്ദ്രബാബു നിസ്സഹകരണപ്രസ്ഥാനം സംബന്ധിച്ചുള്ള പ്രവൎത്തനങ്ങളിൽ ഏർപ്പെട്ടതുമുതൽ വിശ്വവിദ്യാലയം സംബന്ധിച്ചുള്ള കാൎയ്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നതിനുള്ള സൌകൎയ്യം അദ്ദേഹത്തിനുണ്ടായില്ല.

### ചമ്പാരൻ സത്യാഗ്രഹം.

ചമ്പാരൻ സത്യാഗ്രഹം മുതല്ക്കാണു കഥാനായകന്റെ ലഘുജീവിതവും ത്യാഗസന്നദ്ധതയും ലോകത്തിനു

ശരിയായ വിധത്തിൽ മനസ്സിലാക്കുവാൻ സാധിച്ചിട്ടുള്ളതു്. അക്കാലത്തു് ചമ്പാരൻ ജില്ലയിലുള്ള കൃഷിക്കാർ യൂറോപ്യന്മാരായ ജന്മികഠം നിമിത്തം പല കഷ്ടതകളും അനുഭവിച്ചുവരികയായിരുന്നു. ക്ലിപ്തപ്പെടുത്തിയിട്ടുള്ള ഭൂനികുതിക്കും പുറമെ, ഏക്കറിനു മൂന്നു സെൻറു വീതമുള്ള ഭൂമിയിൽ നീലം കൃഷിചെയ്യണമെന്നു നിർബന്ധമുണ്ടായിരുന്നു. ഇതിനും പുറമെ കൂലി വാങ്ങാത്ത കൃഷകർക്കു പലപ്പോഴും ജന്മികഠം നിർദ്ദേശിക്കുന്ന ജോലികളും ചെയ്യേണ്ടിയും വന്നിരുന്നു. നീലം കൃഷിക്കുപയോഗിക്കുന്ന ഭൂമിയുടെ നികുതി ഇളവുചെയ്തു കിട്ടുന്നതിനു കൃഷകർ പ്രക്ഷോഭം നടത്തിയെങ്കിലും യാതൊരു പ്രയോജനവും ഉണ്ടായില്ല. 1916_ൽ ലഖ്നൊവിൽവെച്ചു കോൺഗ്രസ് സമ്മേളനം കൂടിയപ്പോഠം ബീഹാറിലെ പ്രസിദ്ധ നേതാക്കളായ ബ്രജകിശോരപ്രസാദിൻെറയും രാജേന്ദ്രപ്രസാദിൻെറയും ഉത്സാഹത്താൽ കൃഷകർ അവരുടെ കൃഷി ആവശ്യങ്ങഠംക്കായി ഉപയോഗിക്കാത്ത ഭൂമിയുടെ നികുതി അവരിൽനിന്നും ഈടാക്കാൻ പാടില്ലെന്നുള്ള ഒരു പ്രമേയം പാസാക്കി. രാജകുമാരശുക്ല എന്ന കൃഷകനേതാവു, ഗാന്ധിജിയോടു് ചമ്പാരണിൽ വന്നു അവിടത്തെ കൃഷകരുടെ ദുർദ്ദശ കണ്ടു മനസ്സിലാക്കി അതിനൊരു പരിഹാരമുണ്ടാക്കിച്ചുതരണമെന്നപേക്ഷിച്ചു. അദ്ദേഹംതന്നെയാണ 1917_ൽ ഗാന്ധിജിയെ ചമ്പാരൻ ജില്ലയിലേക്കു കൂട്ടിക്കൊണ്ടുപോയതു. ചമ്പാരണിൽ പോയി കൃഷകരുടെ കഷ്ടസ്ഥിതികഠം കണ്ടു മനസ്സിലാക്കുന്നതിനു ഗാന്ധിജി ആഗ്രഹിച്ചിരു

ന്നെങ്കിലും, അവിടത്തെ കമ്മിഷണക്ക് ഈ കാൎയ്യം ഇ ഷ്ടപ്പെട്ടില്ല. അയാൾ ഗാന്ധിജിക്ക 24 മണിക്കൂറിനകം അവിടംവിട്ട പോയ്ക്കൊള്ളവാനുള്ള നിരോധനാജ്ഞ ന ല്കി. ഗാന്ധിജി അതിനു വിസമ്മതം പറഞ്ഞപ്പോൾ അ ദ്ദേഹത്തിന്റെപേരിൽ കേസെടുത്തു; എങ്കിലും അല്പദി വസങ്ങൾക്കുള്ളിൽ ഗാന്ധിജിയുടെ പേരിലുണ്ടായിരുന്ന നിരോധം നീക്കി. ഗാന്ധിജിയെ സഹായിക്കുവാൻവേ ണ്ടി രാജേന്ദ്രപ്രസാദ് തന്റെ ഏതാനും അനുയായിക ളോടുകൂടി അവിടെ എത്തിച്ചേൎന്നു. കഥാനായകൻ അ ഭിഭാഷകവൃത്തി ഉപേക്ഷിച്ച ഗാന്ധിയെ പരിപൂൎണ്ണമാ യി സഹായിക്കുവാൻ തുടങ്ങി. രാപകൽ പരിശ്രമിച്ച അനേകം കൃഷിക്കാരുടെ മൊഴി വാങ്ങിച്ചു. അവസാനം ലെഫ്ടനന്റു ഗവൎണ്ണർ ഒരു അന്വേഷണകമ്മററിയെ നിയമിക്കുകയും ഗാന്ധിജിയെ കൂടെ ആ കമ്മററിയിൽ അംഗമായിരിക്കുവാൻ അനുവദിക്കുകയുംചെയ്തു. തൽ ഫലമായി 1918-ൽ ജന്മിക്കുവേണ്ടി നിലം കൃഷിചെ യ്യുന്ന സ്ഥലത്തിന്റെ നികുതി ഇളവു ചെയ്തുകൊടുത്തു.

ഗാന്ധിജി ഭാരതത്തിൽ ആദ്യമായി തന്റെ സത്യാ ഗ്രഹായുധം പ്രയോഗിച്ചതു് ചമ്പാരൻ ജില്ലയിലായി രുന്നു. രാജേന്ദ്രബാബു ആദ്യന്തം ഗാന്ധിജിയുടെ കൂടെ തന്നെ ഉണ്ടായിരുന്നു. ഗാന്ധിജി തന്റെ ആത്മകഥയി ൽ കഥാനായകന്റെ ത്യാഗമനോഭാവത്തെപ്പററി വള രെ പ്രശംസിച്ചിട്ടുണ്ടു്. മഹാത്മജിയുടെ സാഹചൎയ്യത്തി ൽനിന്നു് രാജൻബാബു ലഘുജീവിതത്തിന്റേയും, സ ത്യാഗ്രഹശക്തിയുടേയും നിസ്തുലമായ പാഠങ്ങൾ പഠിച്ചു

യഥാർത്ഥഗ്രാമോദ്ധാരണം എങ്ങിനെയാണ് ചെയ്യേണ്ടതെന്ന് ഗാന്ധിജിയുമൊരുമിച്ച് പ്രവൃത്തിചെയ്യുന്ന സമയത്തുതന്നെ രാജേന്ദ്രപ്രസാദ് മനസ്സിലാക്കി. ഗ്രാമസേവചെയ്യാനുദ്ദേശിക്കുന്ന ഒരാൾ ആദ്യമായിതന്നെ ഒരു ശരിയായ ഗ്രാമീണനായിത്തീരണം. അസ്പൃശ്യതയെ ദൂരീകരിക്കാനും ഈ സമയം അദ്ദേഹം വിനിയോഗിച്ചു. ഗാന്ധിജിയുടെകൂടെ ഉണ്ടായിരുന്നവർ നാനാജാതികളിലും പെട്ടവരായിരുന്നു. അവനവനും എല്ലാ പേൎക്കും ഒരിടത്തുതന്നെ ഭക്ഷണം പാകംചെയ്യാനും എല്ലാവരും ഒരുമിച്ചിരുന്ന് ആഹാരം കഴിക്കുവാനും ഉദ്ദേശിച്ചപ്പോൾ സഹർഷം എല്ലാവരും അതിനെ സ്വാഗതം ചെയ്തു. നിസ്സാരങ്ങളായ കാൎയ്യങ്ങൾക്കുവേണ്ടി അന്യരെ ആശ്രയിക്കാതെ അവനവന്റെ പ്രവൃത്തികൾ അവനവൻതന്നെ നിസ്സങ്കോചം ചെയ്യേണ്ടതാണെന്ന് കഥാനായകന് ഗ്രഹിക്കുവാൻ സാധിച്ചത് ചമ്പാരൺ സത്യാഗ്രഹസമയത്തായിരുന്നു. ചമ്പാരണിൽനിന്നും മോതിഹാരിലേക്ക് താമസം മാററിവന്നപ്പോൾ സമയം രാത്രിയായിരുന്നതുനിമിത്തം കൂലിക്കാരെ ആരേയും കിട്ടിയില്ല. അപ്പോൾ തന്റെ സാമാനങ്ങൾ തന്നെത്താൻ ചുമന്നുകൊണ്ട് ഗാന്ധിജി നടക്കാൻതുടങ്ങി. അതിനെ തുടൎന്ന് രാജേന്ദ്രപ്രസാദ് മുതലായവരും അവനവന്റെ സാധനങ്ങൾ തന്നെത്താൻ ചുമക്കാൻ ആരംഭിച്ചു. മോതിഹാരിയിൽ എത്തിയതിനുശേഷം താമസത്തിനേൎപ്പാടുചെയ്തിരുന്ന കെട്ടിടം അവർതന്നെ അടിച്ചുതളിച്ചു ശുദ്ധമാക്കി. വെള്ളം കോരുക, എച്ചിൽപാത്രം കഴുകിവയ്ക്കുക മുതലായ

പ്രവൃത്തികരം ഗാന്ധിജിയുമായുള്ള സാഹചര്യംകൊണ്ടു് രാജേന്ദ്രപ്രസാദും മററു കൂട്ടുകാരും പരിചയിച്ചു. ഈ പരിശീലനം കഥാനായകന്റെ ഭാവിജീവിതം ശോഭനമാക്കിത്തീർക്കുവാൻ വളരെസഹായിച്ചു.

### കോൺഗ്രസ്സിൽ.

രാജേന്ദ്രപ്രസാദിന് അഹിംസയിൽ അടിയുറച്ച വിശ്വാസവും ദേശസേവനത്തിൽ അചഞ്ചലമായ ശ്രദ്ധയും ഉണ്ടായിരുന്നു. 1906_ൽ എം. എ. പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് ഇദ്ദേഹം ആദ്യമായി കോൺഗ്രസ് സമ്മേളനത്തിൽ പങ്കെടുത്തതു്. അന്നുമുതൽ എല്ലാ കാൺഗ്രസ് സമ്മേളനങ്ങളിലും ഇദ്ദേഹം ഭാഗഭാക്കായിരുന്നിട്ടുണ്ട്. 1911_ൽ കഥാനായകൻ കോൺഗ്രസിൽ അംഗമായിച്ചേർന്നു. 1920_ലെ നിസ്സഹകരണപ്രസ്ഥാനകാലം മുതൽ രാജേന്ദ്രപ്രസാദ് കോൺഗ്രസ് കാര്യങ്ങളിൽ മാത്രം ഏർപ്പെട്ടു ജീവിതം നയിക്കുവാൻ തുടങ്ങി. 1919_ൽ റൌലട്ട് ആക്ട് സംബന്ധിച്ചു് ഭാരതം മുഴുവൻ ഹർത്താൽ അനുഷ്ഠിച്ചിരുന്നപ്പോഴും കഥാനായകൻ അതിലും പങ്കെടുത്തിരുന്നു. നിസ്സഹകരണപ്രസ്ഥാനം ആരംഭിച്ചപ്പോഴും ബീഹാറിന്റെമാർഗ്ഗദർശി ഇദ്ദേഹം തന്നെയായിരുന്നു. രാജൻബാബു അഭിഭാഷകവൃത്തി ഉപേക്ഷിച്ചു് നിസ്സഹകരണപ്രസ്ഥാനത്തിന്റെ നേതൃത്വം കയ്യേററപ്പോഴും വ്രജകിശോർദാസ്, ശ്രീകൃഷ്ണസിംഹ് മുതലായ പ്രശസ്ത അഭിഭാഷകന്മാരും അവരുടെ വൃത്തിയെ ഉപേക്ഷിച്ചു് പ്രസ്ഥാനത്തിൽ പങ്കെടുത്തു. അക്കാലത്ത് മഹാത്മാഗാന്ധിയുടെ ബീഹാർ സന്ദർശന

ജനങ്ങളിൽ നൂതനമായ ഒരുണർവിനേയും ഉത്സാഹത്തേയും ഉണ്ടാക്കി. സംസ്ഥാനം മുഴുവനുമുള്ള സംഘടനാജോലി കഥാനായകൻതന്നെ ഏറ്റെടുത്തു. പാട്നയിൽ "ബീഹാർവിദ്യാപീഠം" എന്ന പേരിൽ ഒരു രാഷ്ട്രീയവിശ്വവിദ്യാലയം സ്ഥാപിച്ചു. ഇക്കാലത്ത് ബെസ്വാഡയിൽ സമ്മേളിച്ച കോൺഗ്രസ് സമ്മേളനത്തിൽ സംഘടനാപരമായ വിപുലകാര്യപരിപാടികൾ നിർമ്മിക്കപ്പെട്ടു. ഭാരതമൊട്ടുക്ക് ഒരു കോടി ആളുകളെ കോൺഗ്രസിൽ അംഗങ്ങളായി ചേർക്കുവാനും തിലക് സ്വരാജ്യ ഫണ്ടിലേക്ക് ഒരു കോടി ഉറുപ്പിക പിരിച്ചുണ്ടാക്കുവാനും ഇരുപതിനായിരം ചർക്ക നടപ്പിൽവരുത്തുവാനുമുള്ള പ്രമേയങ്ങൾ പാസാക്കപ്പെട്ടു. കഥാനായകൻ പൂർവ്വാധികം ഉത്സാഹത്തോടുകൂടി തന്റെ സംസ്ഥാനത്തിലെ ജോലിയിൽ ഏർപ്പെട്ടു. ഗ്രാമങ്ങൾതോറും കോൺഗ്രസ് കമ്മിററികൾ സ്ഥാപിക്കുകയും, തിലക് ഫണ്ടിലേക്ക് ഊർജ്ജിതമായ പണപ്പിരിവ് ആരംഭിക്കുകയും ചെയ്തു. ബീഹാർസംസ്ഥാനത്തിൽതന്നെ കൂടുതൽ ചർക്കകൾ നടപ്പിൽ വരുത്തുകയും അനവധി ഖാദിഡിപ്പോകൾ തുറക്കുകയും ചെയ്തു. ലഹരിസാധനങ്ങളേയും വിദേശവസ്ത്രങ്ങളേയും ബഹിഷ്കരിക്കുവാൻ തുടങ്ങി. തന്റെസംസ്ഥാനത്തെ എല്ലാ വിഷയങ്ങളിലും മുന്നണിയിൽ കൊണ്ടുവരുവാൻ വേണ്ടി രാജേന്ദ്രപ്രസാദ് അശ്രാന്തപരിശ്രമം ചെയ്തു.

നിസ്സഹകരണപ്രസ്ഥാനം ബീഹാറിൽ ശക്തിമത്തായി അഭിവൃദ്ധിപ്പെട്ടതു കണ്ടിട്ട് രാജേന്ദ്രപ്രസാദി

ൻെറ സേവനൌത്സുക്യത്തേയും കർമ്മകുശലതയേയുംപ
ററി നേതാക്കന്മാർ ഒന്നുപോലെ മുക്തകണ്ഠം പ്രശംസി
ച്ചു. 1921-ൽ അഹമ്മദ്ബാദിൽവച്ചുചേന്ന കോൺഗ്ര
സ് സമ്മേളനത്തിൽ കഥാനായകൻ പ്രവർത്തകസമിതി
യിലെ ഒരംഗമായി തിരഞ്ഞെടുക്കപ്പെട്ടു. ഈ സമ്മേളന
ത്തിന് ശേഷമാണ് നിർഭ്ഭാഗ്യവശാൽ ചൌരിചൌരാ
യിൽ ചില അനിഷ്ടസംഭവങ്ങൾ ഉണ്ടായതും, പ്രസ്ഥാ
നം തല്ക്കാലത്തേക്ക് നിർത്തിവയ്ക്കുവാൻ ഇടവന്നതും. പ്ര
സ്ഥാനത്തിൻെറ വളച്ചയിൽ ജനങ്ങൾക്കുണ്ടായിരുന്ന
ഔത്സുക്യം നിമിത്തം ഗാന്ധിജി പ്രസ്ഥാനത്തെ പെട്ടെ
ന്നു നിർത്തിവച്ചതിൽ അദ്ദേഹത്തെ പലരും ശക്തിയാ
യി അധിക്ഷേപിച്ചു. 1922-ൽ കോൺഗ്രസ് സമ്മേള
നം ഗയയിൽവച്ച് സമ്മേളിക്കുകയും അദ്ധ്യക്ഷനായി
ദേശബന്ധുദാസിനെ തിരഞ്ഞെടുക്കുകയും ചെയ്തു. ഈ
സമ്മേളനത്തിന മുമ്പുതന്നെ ഗാന്ധിജി ബന്ധനസ്ഥ
നാക്കപ്പെട്ടു. ആ സമയത്ത് കോൺഗ്രസിൽ രണ്ടുകക്ഷി
കൾ ഉത്ഭവിച്ചു. കോൺഗ്രസ് തല്ക്കാലം സംഘടനാപ
രവും സൃഷ്ടിപരവുമായ കാര്യങ്ങളിൽ ഏർപ്പെട്ട് കോൺ
ഗ്രസിൻെറ ശക്തി വർദ്ധിപ്പിക്കുകയാണ് വേണ്ടതെന്ന്
ഒരു കക്ഷിയും, കൌൺസിലുകളിൽ പ്രവേശിച്ച് ഭര
ണസംബന്ധമായ അധികാരങ്ങൾ കൈവശമാക്കുകയാ
ണ് വേണ്ടതെന്ന് രണ്ടാമത്തെ കക്ഷിയും അഭിപ്രായ
പ്പെട്ടു. കഥാനായകനും സി. രാജഗോപാലാചാരിയും
തീവ്രമായി പരിശ്രമിച്ചതിൻെറ ഫലമായി കോൺഗ്ര
സ് സംഘടനാപരമായ പ്രവർത്തനങ്ങളെക്കുറിച്ചുള്ള അ

ഭിപ്രായം സ്വീകരിച്ചുവെങ്കിലും, ഏതുകക്ഷികളെ തൃപ്തി പ്പെടുത്തുവാൻ സാധിച്ചില്ല. തന്നിമിത്തം രണ്ടു കക്ഷികൾ ഉണ്ടാകുകതന്നെ ചെയ്തു. അക്കൊല്ലത്തിൽ രാജൻ ബാബു കോൺഗ്രസ് സെക്രട്ടറിയായിത്തീൎന്നു. അദ്ദേഹം നാടുമുഴുവൻ സഞ്ചരിച്ച് സംഘടനയ്ക്കുള്ള പ്രചരണജോലികൾ നടത്തിവന്നു. വളരെ പരിശ്രമിച്ചിട്ടും ഇരുകക്ഷികളേയും തമ്മിൽ യോജിപ്പിക്കാൻ നിവൃത്തിയില്ലാതെ വന്നതിനാൽ അന്നത്തെ പ്രവൎത്തകസമിതി രാജിവെച്ചു. പിന്നീടുണ്ടായ പ്രവൎത്തകസമിതി ശ്രമിച്ചിട്ടും കക്ഷികൾ തമ്മിൽ യോജിപ്പുണ്ടാകായ്ക നിമിത്തം ആ സമിതിയും രാജിവെച്ചു. മൂന്നാമത്തെ പ്രവൎത്തകസമിതി ഇരുകക്ഷികൾക്കും അവരവരുടെ ആഗ്രഹവും സ്വാതന്ത്ര്യവും അനുസരിച്ചുള്ള പ്രവൎത്തനങ്ങളിൽ ഏൎപ്പെടുന്നതിനുള്ള അനുമതി നല്കി.

1924-ൽ ഗാന്ധിജി ബന്ധനവിമുക്തനായി പുറത്തുവന്നപ്പോൾ കക്ഷികൾ തമ്മിലുള്ള ഭിന്നാഭിപ്രായം മനസ്സിലാക്കുകയും കോൺഗ്രസിനകത്തുള്ള ഭിന്നിപ്പ് തീൎക്കാൻവേണ്ടി പ്രവൎത്തകസമിതി ചെയ്ത തീരുമാനത്തെ അദ്ദേഹം സ്വാഗതംചെയ്യുകയും ചെയ്തു. തന്റെ അനുയായികളുമായി ഗാന്ധിജി സംഘടനാപരമായ കാൎയ്യങ്ങളിൽ ഏൎപ്പെട്ടു. ഗാന്ധിജിയുടെ സഹപ്രവൎത്തകന്മാരിൽ പ്രധാനിയും, സൃഷ്ടിപരമായ കാൎയ്യങ്ങൾകൊണ്ടല്ലാതെ സ്വരാജ്യലബ്ധി ഉണ്ടാകുന്നതല്ലെന്ന് ദൃഢമായി വിശ്വസിച്ചിരുന്ന ഒരാളുമാണ് കഥാനായകൻ. അദ്ദേഹം ഗ്രാമങ്ങൾതോറും കോൺഗ്രസ് കമ്മറ്റികളുടെ സ്ഥാപനം, രാഷ്ട്രഭാഷാപ്രചരണം, ഖദർനിൎമ്മാണം മുതലായ

കാര്യങ്ങളിൽ ജനങ്ങൾക്ക് വേണ്ടത്ര പ്രോത്സാഹനങ്ങളും, ഉപദേശങ്ങളും നല്കിക്കൊണ്ടിരുന്നു. രാജൻബാബുവിൻെറ അത്യന്തപരിശ്രമം ഒന്നുകൊണ്ടു മാത്രമാണ് ബീഹാറിന് മററു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കൺസ്ട്രക്ടീവ് വർക്ക് വിപുലീകരണം സാധിച്ചത്. രാജേന്ദ്രപ്രസാദ് കൌൺസിൽ പ്രവേശനത്തിനനുകൂലി അല്ലായിരുന്നെങ്കിലും സ്വരാജ്പക്ഷക്കാർ പലപ്പോഴും അദ്ദേഹത്തിൻെറ ഉപദേശങ്ങൾ സ്വീകരിച്ചുവന്നിരുന്നു. അദ്ദേഹം അഖിലഭാരത ഹിന്ദിസാഹിത്യസമ്മേളനത്തിൻെറയും സംസ്ഥാനഹിന്ദി സാഹിത്യസമ്മേളനത്തിൻെറയും അദ്ധ്യക്ഷനായിരുന്നിട്ടുണ്ട്. 1911_ൽ ശ്രീ. പരമേശ്വരലാലിൻെറ സഹായത്തോടുകൂടി "ബീഹാർഹിന്ദുസഭ" സ്ഥാപിച്ചു. ഭാരത ഹിന്ദുമഹാസഭക്കുവേണ്ടിയും കഥാനായകൻ യഥാശക്തി പ്രയത്നിച്ചിട്ടുണ്ട്.

കാലക്രമേണ ബീഹാർ സംസ്ഥാനം ഭാവിസമരത്തിനുവേണ്ടി പരിപൂർണ്ണരൂപത്തിൽ തയ്യാറായി. 1928 ലെ കല്ക്കത്താ കോൺഗ്രസ് സമ്മേളനത്തിൽ "പുത്രികാരണപദവി" പ്രമേയം പാസാക്കുകയും, അതിനുവേണ്ടി ഗവണ്മെണ്ടിന് ഒരു കൊല്ലത്തെ സമയം കൊടുക്കുകയും ചെയ്തിരുന്നു. ഇതിനിടയിൽ കഥാനായകൻ തൻെറ സംസ്ഥാനത്തെ സംഘടിപ്പിച്ച് സമരസന്നദ്ധമാക്കിത്തീർത്തു. അദ്ദേഹത്തിൻെറ പ്രയത്നഫലം 1929_ൽ സ്പഷ്ടമായി കാണപ്പെട്ടു. 1929_ൽ ലാഹോർ സമ്മേളനത്തിൽവച്ച് പൂർണ്ണസ്വാതന്ത്ര്യപ്രമേയം പാസാക്കുകയും നാടു മുഴുവൻ ഒരു കൊടുങ്കാറെറന്നോണം പ്രക്ഷോഭണം

വ്യാപിക്കുകയും ചെയ്തു. നികുതിനിഷേധം, മദ്യവർജ്ജനം, വിദേശവസ്ത്രബഹിഷ്കരണം ഇവ മൂന്നും ബീഹാറിൽ ശക്തിമത്തായി നടന്നു. ഈ പ്രക്ഷോഭണഫലമായി അനേകായിരം ജനങ്ങൾ ജയിലുകൾക്കുള്ളിൽ അടയ്ക്കപ്പെട്ടു. അനേകമാളുകളുടെ വസ്തുവകകൾ നശിച്ചു. ത്യാഗത്തിലും ധീരകർമ്മത്തിലും ബീഹാർ ഭാരതത്തിൽ ദ്വിതീയസ്ഥാനം കരസ്ഥമാക്കി. ഈ പ്രക്ഷോഭണം സംബന്ധിച്ച് കഥാനായകന് പലപ്രാവശ്യവും ജയിൽവാസം അനുഭവിക്കുവാനിടയായിട്ടുണ്ട്. വളരെ പ്രാവശ്യം ഇദ്ദേഹം ആക്ടിംഗ് രാഷ്ട്രപതിയായി പലപ്പോഴും ദേശസേവനമനുഷ്ഠിച്ചിട്ടുണ്ട്. ഗവർമ്മെണ്ടുമായി ഒരു താല്ക്കാലികസന്ധിഉണ്ടായപ്പോൾ അന്നത്തെ രാഷ്ട്രപതിയായിരുന്നത് രാജൻബാബുവായിരുന്നു. 1932_ൽ പുരിയിൽ സമ്മേളിക്കുവാൻ നിശ്ചയിച്ചിരുന്ന കോൺഗ്രസ് സമ്മേളനത്തിലും രാജേന്ദ്രപ്രസാദ്തന്നെ അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടെങ്കിലും ഗാന്ധിജി ലണ്ടനിൽനിന്നും മടങ്ങിഎത്തുകയും പ്രക്ഷോഭണം വീണ്ടും ആരംഭിക്കുകയും ചെയ്തതിനാൽ പുരി സമ്മേളനം നടന്നില്ല. പ്രക്ഷോഭണം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽതന്നെ ഹരിജനപ്രശ്നത്തെ സംബന്ധിച്ച് ഗാന്ധിജി ജയിലിനുള്ളിൽ വച്ച് നിരാഹാരവ്രതം ആരംഭിച്ചു. ഹരിജനങ്ങൾക്ക് പ്രത്യേകം സ്ഥാനങ്ങൾ കൊടുക്കുന്നതിനെപ്പററിയുള്ള പ്രശ്നം രാജേന്ദ്രപ്രസാദിൻേറയും, മററു ചില നേതാക്കന്മാരുടേയും പരിശ്രമഫലത്താൽ ഇല്ലാതായി. അവർണ്ണരും സവർണ്ണരുമായ നേതാക്കന്മാർ പൂനയിൽ സമ്മേളിച്ചു

ഈ വിവരം ഗവർമ്മേണ്ടിനെ ധരിപ്പിക്കുകയാൽ ഗവർമ്മേണ്ട് ആ അഭിപ്രായം സ്വീകരിക്കുകയും, തൽഫലമായി ഗാന്ധിജി ഉപവാസം ഉപേക്ഷിക്കുകയും ചെയ്തു.

ഈ സംഭവത്തിനുശേഷം ഹരിജനോദ്ധാരണം കോൺഗ്രസിന്റെ ഒരു പ്രത്യേക പരിപാടിയായിത്തീരുകയും, നേതാക്കന്മാരുടെ ശ്രദ്ധ ഇതിലേക്കാകർഷിക്കപ്പെടുകയുംചെയ്തു. ഹരിജനങ്ങൾക്ക് കിണറുകൾ, പാഠശാലകൾ, ശുചീകരണം, വിദ്യാർത്ഥിവേതനം മുതലായവ പലയിടങ്ങളിലും നടപ്പിൽ വരുത്തി. ഈ അവസരത്തിൽ ഹരിജനോദ്ധാരണത്തിൽ കൂടുതൽ ഉത്സാഹമുണ്ടായിരുന്ന അന്നത്തെ രാഷ്ട്രപതി ശ്രീ. രാജഗോപാലാചാരി തന്റെ സ്ഥാനം കഥാനായകനു ഒഴിഞ്ഞുകൊടുത്തു. രാഷ്ട്രപതിയുടെ നിലയിൽ സത്യാഗ്രഹസമരത്തിന്റെ വാർഷികോത്സവം ആഘോഷിക്കുന്നതിനുവേണ്ടി അദ്ദേഹം ഒരു പ്രസ്താവന പുറപ്പെടുവിക്കുകയും, ഗവർമ്മേണ്ടു അതിനെ കുറ്റകരമാക്കിക്കൊണ്ടു രാജൻബാബുവിനെ അറസ്റ്റുചെയ്തു 15 മാസത്തെ കഠിനതടവിനു ശിക്ഷിക്കുകയും ചെയ്തു. ജയിലിൽവച്ചു അദ്ദേഹത്തിനു പുരാതനമായുണ്ടായിരുന്ന കാസരോഗം ഉഗ്രരൂപം അവലംബിക്കുകയും, തന്നിമിത്തം ശിക്ഷയുടെ കാലാവധി കഴിയുന്നതിനു ഒരു മാസംമുമ്പു ഗവർമ്മേണ്ടു അദ്ദേഹത്തെ മോചിപ്പിക്കുകയും ചെയ്തു. കഥാനായകൻ ജയിലിൽനിന്നും മുക്തനാകുന്നതിനു രണ്ടുദിവസം മുമ്പു 1934, 15-ാംനു- ബീഹാറിൽ ഒരു ഭയങ്കര ഭൂകമ്പം ഉണ്ടായി. ഈ വാർത്താശ്രവണത്തിൽതന്നെ കഥാനായക-

ൻ തന്റെ ദേശവാസികളുടെ ദുരിതാനുഭവങ്ങളെപ്പററി ഓൎത്തു അനൎഗ്ഗളമായി അശ്രുപ്രവാഹം നടത്തി. ബന്ധനമുക്തനായി നാട്ടിൽ എത്തിയ ഉടനെ തന്നെ ഭൂകമ്പത്താൽ പീഡിതരായ ജനങ്ങളെ സഹായിക്കുകയായിരുന്നു അദ്ദേഹത്തിന്റെ മുഖ്യപ്രവൃത്തി. കഥാനായകന്റെ അനുപച്ഛിന്നമുള്ള സേവനങ്ങളാൽ സന്തുഷ്ടരായ ഭാരതജനങ്ങൾ രാഷ്ട്രപതിയായി അദ്ദേഹത്തെത്തന്നെ തെരഞ്ഞെടുത്തു.

ബീഹാർ വിദ്യാപീഠം.

രാജേന്ദ്രപ്രസാദിന്റെ മഹനീയ കൃത്യങ്ങളിൽ ബീഹാർ വിദ്യാപീഠം സൎവ്വഥാ പ്രാമാണ്യത്തെ അൎഹിക്കുന്നുണ്ട്. ഈ സ്ഥാപനമാണ് ബീഹാറികളുടെ രാഷ്ട്രീയ ബോധത്തിന്റെ അസ്ഥിവാരമെന്നു പറയുന്നതിൽ അല്പംപോലും അതിശയോക്തി ഇല്ല. ഇന്നത്തെ ബീഹാറിലെ രാഷ്ട്രീയപ്രവൎത്തകന്മാരെല്ലാം ഈ വിദ്യാപീഠത്തിൽ നിന്നും പരിശീലനം സിദ്ധിച്ചിട്ടുള്ളവരാണ്. ഒരു രാഷ്ട്രത്തിനു ലഭിക്കുന്ന ശിക്ഷണമനുസരിച്ചായിരിക്കും അതിന്റെ വളൎച്ച എന്നു ദൃഢമായി വിശ്വസിക്കുന്നവനാണ് രാജൻബാബു. സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി ഏതൊരു കഷ്ടപ്പാടുകളേയും അഭിമുഖീകരിക്കുവാനുള്ള ധൈൎയ്യവും, സഹനശക്തിയും ആത്മാഭിമാനവും, ത്യാഗസന്നദ്ധതയും പരിശീലിപ്പിക്കുകയായിരുന്നു വിദ്യാപീഠത്തിന്റെ പ്രധാനലക്ഷ്യം. ഒരു രാഷ്ട്രീയവിദ്യാലയം സ്ഥാപിച്ചു ഭാരതീയാദൎശങ്ങൾക്കനുരൂപമായ നിലയിൽ ശിക്ഷണം നല്കി ആധുനികവിദ്യാഭ്യാസസമ്പ്രദായത്തെ പാടെ വിപാ

ടനം ചെയ്യണമെന്ന കഥാനായകന്ന ആദ്യകാലം മുതൽ തന്നെ അതിശയ ആഗ്രഹമുണ്ടായിരുന്നെങ്കിലും അതു ഫലപ്രാപ്തിയിൽ എത്തിച്ചേൎന്നതു 1921-ൽ മാത്രം ആയിരുന്നു. രാഷ്ട്രീയമായ പ്രേരണമൂലം സ്കൂളുകളും കോളേജുകളും ഉപേക്ഷിച്ച വിദ്യാൎത്ഥികഠം ആയിരക്കണക്കായി ഈ പുതിയ സ്ഥാപനത്തിലേക്ക് വന്നുചേരുവാൻ തുടങ്ങിയപ്പോഠം അവരുടെ അദ്ധ്യയനത്തിന്നുവേണ്ട വിപുലമായ ഏൎപ്പാടുകഠം ചെയ്യേണ്ടതും അവശ്യമായിത്തീന്നു. തന്റെ ഉദ്ദേശസാദ്ധ്യത്തിന്നു അനുകൂലമായ അവസരം ലഭിച്ചതിനാൽ 1921 ഫിബ്രുവരി 10-ാംനു- മുതൽ വിദ്യാപീഠത്തിൽ മുറപ്പ് അദ്ധ്യയനം ആരംഭിച്ചു. മൌലാനാ 'മജാഹരുൽഹക്' ചാൻസലറും രാജേന്ദ്രപ്രസാദ് വൈസ്ചാൻസലറുമായി തെരഞ്ഞെടുക്കപ്പെട്ടു. ഏതാനും നാളുകഠംക്കുശേഷം കഥാനായകൻതന്നെ ചാൻസലറായിത്തീന്നു. പണ്ഡിതന്മാരും ആദൎശനിഷ്ഠയോടുകൂടിയവരുമായ ആചാൎയ്യന്മാരെ ലഭിക്കുവാനുള്ള ഭാഗ്യമുണ്ടായതുനിമിത്തം താമസിയാതെ ഈ സ്ഥാപനത്തിന്നു ഒരു കോളേജിന്റെ രൂപം നല്കുവാൻ സാധിച്ചു. രാജൻബാബുതന്നെ വിദ്യാ പീഠത്തിലെ ഒരാചാൎയ്യനായി പ്രവൎത്തിച്ചിരുന്നു. വിദ്യാപീഠത്തെ ഒരു ആദൎശ വിദ്യാസ്ഥാപനമാക്കിത്തീൎക്കുവാൻ കഥാനായകൻ ഭഗീരഥപ്രയത്നം ചെയ്തിട്ടുണ്ട്. അതിലുള്ള ഗ്രന്ഥശാലയെ വിശാലമാക്കിത്തീൎക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി അദ്ദേഹം തന്റെ കൈവശമുണ്ടായിരുന്ന പുസ്തകങ്ങളെല്ലാം ആ സ്ഥാപനത്തിന്നു സംഭാവനചെയ്തു. നിസ്സഹകരണ

പ്രസ്ഥാനകാലത്ത് യോഗ്യന്മാരായ നിരവധി വിദ്യാൎത്ഥികൾ ഈ വിദ്യാപീഠത്തിൽ ചേൎന്നു അദ്ധ്യയനം നടത്തിയിരുന്നെങ്കിലും, പിന്നീട് പലരും ഗവൎമ്മെൻറു സ്കൂളുകളിലേക്ക തന്നെ മടങ്ങി. ശേഷിച്ചവരിൽ പലരും ഇന്നു പല സംസ്ഥാനങ്ങളിലായി പ്രശസ്തമായ നിലയിൽ ദേശസേവനം അനുഷ്ഠിച്ചു വരുന്നുണ്ട്.

ബീഹാർ വിദ്യാപീഠം കൂടാതെ സംസ്ഥാനത്തിൻെറ നാനാ ഭാഗങ്ങളിലായി വേറെയും അനേകം രാഷ്ട്രീയവിദ്യാലയങ്ങൾ സ്ഥാപിക്കുവാൻ കഥാനായകനു സാധിച്ചു. 1922 ജൂൺമാസത്തിൽ ബീഹാർ സംസ്ഥാനമൊട്ടുക്ക 41 ഹൈസ്കൂളുകളും 600 മിഡിലും പ്രൈമറിയുമായ വിദ്യാലയങ്ങളും സ്ഥാപിക്കപ്പെട്ടു. ഹൈസ്കൂളകളിൽ 45000 വിദ്യാൎത്ഥികളും മററു രണ്ടു സ്കൂളുകളിലും കൂടെ 17000 വിദ്യാൎത്ഥികളും അദ്ധ്യയനം നടത്തിവന്നിരുന്നു. ഭാരതത്തിൽ മററൊരു സംസ്ഥാനത്തും ഇത്രയും രാഷ്ട്രീയ വിദ്യാലയങ്ങൾ നടത്തുവാൻ ഇന്നുവരെ സാധിച്ചിട്ടില്ല. ഇന്നും ബീഹാറിൽ ഇവയിൽ മിക്ക വിദ്യാലയങ്ങളും ക്രമമായി നടന്നുവരുന്നുണ്ട്. രാജേന്ദ്രപ്രസാദിൻെറ രാഷ്ട്രീയാദൎശങ്ങൾക്കും ദേശപ്രേമത്തിനും ഇതിൽ കൂടുതൽ തെളിവുകൾ വേണമെന്നു തോന്നുന്നില്ല. ഈ വിദ്യാലയങ്ങളിൽ രാഷ്ട്രീയബോധം ഒരിക്കലും നഷ്ടപ്പെടാത്ത വിധത്തിലുള്ള അദ്ധ്യയനമാണ് നടന്നുവരുന്നതു്. ഈ വക പ്രവൎത്തനങ്ങളാലാണ് ഇന്നും രാഷ്ട്രം കഥാനായകനെ ആരാധിച്ചും സ്നേഹിച്ചും വരുന്നതു്.

### ലോകസേവ

കഥാനായകൻ ബാല്യകാലം മുതൽതന്നെ ദീനാനുകമ്പിയായിരുന്നതു നിമിത്തം പരദുഃഖം കണ്ട്കൊണ്ടിരിക്കുന്നതിനുള്ള ശക്തി അദ്ദേഹത്തിനു ഒരിക്കലും ഉണ്ടായിട്ടില്ല. ആപത്തിൽപ്പെട്ടു വലയുന്നവരെ സഹായിക്കുവാൻ ഓടി എത്തുകയെന്നുള്ളതു് ഇദ്ദേഹത്തിന്റെ ഒരു സ്വഭാവ വിശേഷമാണ്. നിസ്സഹകരണ പ്രസ്ഥാനം ആരംഭിക്കുന്നതിനുമുമ്പ് ഇദ്ദേഹം ദരിദ്രന്മാരായ സഹോദരന്മാരെ സഹായിക്കുന്ന പല പ്രവർത്തനങ്ങളിലും ഏർപ്പെട്ടിരുന്നു. നാട്ടിൽ എവിടെ എങ്കിലും ക്ഷാമത്താലോ, വെള്ളപ്പൊക്കത്താലൊ ജനങ്ങൾ കഷ്ടപ്പെടുന്നതായി അറിഞ്ഞാൽ അവരുടെ സഹായാർത്ഥം ആദ്യം എത്തുന്നതു് രാജൻബാബുവാണ്. 1918ൽ ദാമോദര നദിയിൽ വലുതായ ഒരു വെള്ളപ്പൊക്കമുണ്ടാകുകയും, തന്നിമിത്തം "വർദ്ധമാന"വും അതിന്റെ അടുത്തുള്ള ചില ജില്ലകളും ജലനിമഗ്നമായിത്തീരുകയും ചെയ്തു. ആ പ്രദേശങ്ങളിലെ പാവപ്പെട്ട ജനതയെ സഹായിക്കുവാൻ വേണ്ടി കഥാനായകൻ കൽക്കത്തയിൽനിന്നും മററു പലസ്ഥലങ്ങളിൽനിന്നും ധനശേഖരം നടത്തി. രാജൻബാബു കൽക്കത്തയിൽ അഭിഭാഷകനായിരുന്ന കാലത്ത് ഒരിക്കൽ ബിഹാറിലുള്ള 'പുനപുൻ' എന്ന നദിയിൽ വെള്ളപ്പൊക്കം ഉണ്ടാകുകയും ബിഹാറിലെ "സബ്ഡിവിഷൻ" ഗ്രാമം ജലത്തിലാണ്ടുപോകുകയും ചെയ്തു. ഈ വാർത്തയറിഞ്ഞയുടൻ അദ്ദേഹം തല്ക്കാലത്തേക്ക് തന്റെ പ്രവൃത്തി നിർത്തിവച്ചിട്ട് ദുഃഖിതരെ സമാ

ശ്വസിപ്പിക്കുവാൻ വേണ്ടി അവിടെ എത്തി. പകലെല്ലാം തോണിയിൽ കയറി സഞ്ചരിച്ച് ദുരിതമനുഭവിക്കുന്ന ജനങ്ങൾക്ക് ആഹാരസാധനങ്ങളും വസ്ത്രങ്ങളും എത്തിച്ചുകൊടുത്തിട്ട് രാത്രിയായാൽ റയിൽവേസ്റ്റേഷനിൽ വന്നിരുന്നു സമയം കഴിക്കുകയുമാണ് ചെയ്തിട്ടുള്ളത്. 1928ൽ ഗംഗാനദിയിൽ ഒരു വലിയ വെള്ളപ്പൊക്കമുണ്ടായതുമൂലം ശാഹാബാദ്, പാട്നാ, സാരൺ, മുംഗേർ മുതലായ സ്ഥലനിവാസികൾക്ക് വലുതായ കഷ്ടനഷ്ടങ്ങൾ അനുഭവിക്കുവാനിടയായി. ഭക്ഷണസാധനങ്ങളോ വാസസ്ഥലങ്ങളോ തീരെത്തന്നെ ഉണ്ടായിരുന്നില്ല. കഥാനായകൻ അക്കാലത്ത് ബോംബെ, ഗുജറാത്ത് മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച് ധനശേഖരം നടത്തി ദുഃഖിതന്മാർക്ക് ആശ്വാസം നല്കി. 1931ൽ ചമ്പാരൺ ജില്ലയിൽ ഭയങ്കരമായ ക്ഷാമപീഡ ഉണ്ടായപ്പോഴും കഥാനായകൻ ചെയ്തിട്ടുള്ള സേവനങ്ങൾ നിസ്തുലങ്ങളാണ്.

1934_ൽ ബീഹാറിന്റെ ഉത്തരഭാഗത്ത് ഭൂകമ്പമുണ്ടായപ്പോഴാണ് കഥാപുരുഷന്റെ ത്യാഗസന്നദ്ധതയും, പരോപകാരതല്പരതയും യഥാർത്ഥമായി ജനങ്ങൾക്ക് അനുഭവപ്പെട്ടത്. നിരവധി ഗൃഹങ്ങൾ നശിക്കുകയും, അനേകം ഏക്കർ ഭൂമി മണൽകൊണ്ട് മൂടപ്പെടുകയും, സുമാർ നാല്പതിനായിരം ജനങ്ങൾക്ക് പ്രാണഹാനിനേരിടുകയും ചെയ്തു. തദവസരത്തിൽ രാജൻബാബു ചെയ്തിട്ടുള്ള ത്യാഗങ്ങളും സേവനങ്ങളും വർണ്ണനാതീതങ്ങളത്രെ. ജയിൽവാസം അനുഭവിച്ചുകൊണ്ടിരുന്ന പ്രസാ

ദിന്റെ അനാരോഗ്യംനിമിത്തം ശിക്ഷയുടെ കാലാവധി തീരുന്നതിനു മുമ്പുതന്നെ ഗവൎമ്മേണ്ട് ഇദ്ദേഹത്തെ വിട്ടയക്കുകയാണ് ചെയ്തിട്ടുള്ളതെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. സ്വദേശത്ത് എത്തുന്നതിനു മുമ്പുതന്നെ ഭയങ്കരമായ ഭൂകമ്പംകൊണ്ടുണ്ടായ നാശങ്ങളും, അനിഷ്ടസംഭവങ്ങളും അറിയുവാനിടയായ അദ്ദേഹത്തിന് സീമാതീതമായ ദുഃഖമുണ്ടായി. ശരിയായ വിധത്തിൽ നടക്കുന്നതിനുപോലും സാധിക്കാതിരുന്ന രാജൻബാബു രോഗശയ്യയിൽ കിടന്നുകൊണ്ടുതന്നെ "റിലീഫ് കമ്മറ്റി" സ്ഥാപിക്കുകയും പത്രങ്ങൾമുഖേന നാടുമുഴുവൻ ധനസഹായത്തിനുവേണ്ടി അഭ്യൎത്ഥന നടത്തുകയും ചെയ്തു. ഗാന്ധിജി, രവീന്ദ്രനാഥടാഗോർ, മുതലായവരെക്കൊണ്ട് വിദേശങ്ങളിലും ധനസഹായത്തിനുള്ള അഭ്യൎത്ഥനകൾ പുറപ്പെടുവിപ്പിച്ചു. ഗവൎമ്മേണ്ടും ഈ അവസരത്തിൽ ഒരു റിലീഫ് കമ്മററി ഏൎപ്പെടുത്തി. രോഗിയായിരുന്ന കഥാനായകന് അല്പം ആശ്വാസം ലഭിച്ചപ്പോൾ അദ്ദേഹം ഭൂകമ്പം ഉണ്ടായ സ്ഥലങ്ങൾ മുഴുവൻ ചുററി സഞ്ചരിച്ച് ഒരു നിരീക്ഷണം നടത്തി. ഭൂകമ്പത്തിനുശേഷം "കുന്തിന്മേൽ കുരു" എന്നപോലെ ബീഹാറിൽ വെള്ളപ്പൊക്കംകൊണ്ട് വലുതായ നാശനഷ്ടങ്ങൾ സംഭവിച്ചു. ഭൂകമ്പംകൊണ്ടും വെള്ളപ്പൊക്കംകൊണ്ടും ദുരിതമനുഭവിച്ച ദേശവാസികളെ രാജൻബാബു ഒരു വിധത്തിൽ സമാശ്വസിപ്പിച്ചു എന്നേ പറയേണ്ടതുള്ളു.

സാഹിത്യസേവ.

ദേശസേവ ചെയ്യുന്നതോടുകൂടി തന്നെ കഥാനായകൻ ഹിന്ദി സാഹിത്യത്തെയും പ്രശംസനീയമായ വിധത്തിൽ സേവിച്ചിട്ടുണ്ട്. വിദ്യാർത്ഥി ജീവിതത്തിൽതന്നെ ഇദ്ദേഹം സാഹിത്യദേവിയുടെ പരമഭക്തനും അനുഗൃഹീതനുമായിരുന്നു. ബാല്യകാലത്തുതന്നെ പാർസി ഭാഷ അഭ്യസിക്കുകയും എഫ്. എ. പരീക്ഷവരെ ഇതു ക്രമം തുടരുകയുംചെയ്തു. ബി. എ. ക്ലാസിൽ എത്തിയപ്പോഴാം ഹിന്ദി അദ്ധ്യയനം ആരംഭിച്ചു. അക്കാലത്ത് പാട്നാ സർവ്വകലാശാലയിൽ ഹിന്ദി അദ്ധ്യയനത്തിനുള്ള സുഗമങ്ങളായ മാർഗ്ഗങ്ങളൊന്നും ഉണ്ടായിരുന്നില്ല. രാജൻബാബു സ്വന്തമായി അദ്ധ്യയനം ചെയ്തു വേണ്ടത്ര യോഗ്യത സമ്പാദിച്ചു. ഇംഗ്ലീഷുസാഹിത്യം പഠിച്ചു, പാശ്ചാത്യ പരിഷ്കാരങ്ങളെ അങ്ങനെതന്നെ അനുകരിച്ചുവന്നിരുന്ന അക്കാലത്ത്, ഹിന്ദി ഭാഷാഭ്യസനം യോഗ്യമാംവിധം നടത്തിവന്നതിൽ നിന്നുതന്നെ രാജേന്ദ്രപ്രസാദിൻെറ സാഹിത്യപ്രേമം സ്പഷ്ടമാകുന്നുണ്ടല്ലൊ. കഥാനായകൻ കല്ക്കത്തയിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു അവിടെ 'ഹിന്ദി സാഹിത്യപരിഷദ്' എന്നും 'ബാസാർ പുസ്തകാലയ്' എന്നുമുള്ള രണ്ടു സാഹിത്യസ്ഥാപനങ്ങളാം ഉണ്ടായിരുന്നു. ഈ രണ്ടു സ്ഥാപനങ്ങളിലും വലിയ വലിയ സാഹിത്യകാരന്മാർ പങ്കെടുത്തുവന്നിരുന്നു. രാജേന്ദ്രപ്രസാദും ഉത്സാഹത്തോടും ആഗ്രഹത്തോടുംകൂടി ഈ സ്ഥാപനങ്ങളിൽ സഹകരിക്കുവാൻ തുടങ്ങി. സാഹിത്യപരിഷത്തിൽ ക്രമേണ ഇദ്ദേഹ

ത്തിന്റെ ഉപന്യാസങ്ങളും പ്രസംഗങ്ങളും നടന്നുകൊണ്ടിരുന്നു. ഉപന്യാസങ്ങൾ എഴുതുന്നതിനും, പ്രസംഗങ്ങൾ ചെയ്യുന്നതിനും കഥാനായകനുണ്ടായിരുന്ന ഉത്സാഹവും അഭിരുചിയും ഒന്നു വേറെതന്നെയായിരുന്നു. പത്രങ്ങൾക്കും മാസികകൾക്കും ലേഖനങ്ങൾ അയച്ചുകൊടുക്കുന്നതിലും ഇദ്ദേഹം വളരെ ഉത്സാഹം പ്രദർശിപ്പിച്ചിട്ടുണ്ട്. 'ഭാരതമിത്രം', 'ഭാരതോദയം' 'കമൽ' മുതലായ പത്രങ്ങൾ രാജൻബാബുവിന്റെ ലേഖനങ്ങൾക്ക് പ്രത്യേകം സ്ഥാനം നല്കിയിരുന്നു. ഹിന്ദി സാഹിത്യസമ്മേളനത്തിലെ ലേഖനമാലകളിൽ ഇദ്ദേഹത്തിന്റെ അനവധി ലേഖനങ്ങൾ ഇന്നും കാണാനുണ്ട്. ഹിന്ദി സാഹിത്യ സമ്മേളനത്തിന്റെ പ്രാരംഭദശമുതൽ തന്നെ രാജൻബാബു അതിലെ ഒരംഗമായിരുന്നു. പല സമയത്തും സാഹിത്യസമ്മേളനം കൂടുമ്പോൾ ഇദ്ദേഹം അദ്ധ്യക്ഷപദം അലങ്കരിച്ചിട്ടുണ്ട്. ഏതൊരു രാഷ്ട്രത്തിനും അതിനു സ്വന്തമായ ഒരു ഭാഷ അത്യാവശ്യമാണെന്നും, ആ ഭാഷ കൂടാതെ രാഷ്ട്രം ഔന്നത്യത്തെ പ്രാപിക്കുക സാദ്ധ്യമല്ലെന്നും ദൃഢമായി വിശ്വസിക്കുന്നവരിലൊരാളാണ് കഥാനായകൻ. 1922 ൽ ഗയയിൽവച്ചു ഹിന്ദി സാഹിത്യസമ്മേളനത്തിന്റെ ഒരു വിശേഷാൽ യോഗം ചേരുകയും ഹിന്ദി ഭാഷയിൽ പ്രസംഗിക്കുന്നതിനു ഒരു മത്സരം ഉണ്ടാകുകയും ചെയ്തു. സംസ്കൃതത്തിലെ തത്സമം, തദ്ഭവം, ദേശ്യം ഈ ശബ്ദങ്ങളും ഹിന്ദി ശബ്ദങ്ങളുമല്ലാതെ മററു പദങ്ങൾ പ്രയോഗിക്കാൻ പാടില്ലെന്നും ഈ നിയമത്തിനു വിപരീതമായി പദപ്രയോഗം ചെ

ള്ളുന്നവർ പദമൊന്നിന കാൽ അണ വീതം പിഴ കൊടുക്കണമെന്നും ഒരു നിയമം ഏൎപ്പെടുത്തി. അനവധി പണ്ഡിതന്മാർ പ്രസ്തുത യോഗത്തിൽ പങ്കെടുക്കുകയും, കാരോരുത്തരും അനവധി തെററുകൾ വീതം വരുത്തുകയും ചെയ്തു. എന്നാൽ രാജേന്ദ്രപ്രസാദിന്ന ഒരു തെററുമാത്രം ഉണ്ടാകുകയും അതിനെ അദ്ദേഹം ഉടൻതന്നെ തിരുത്തുകയുമുണ്ടായി. ഈ ഒററ സംഗതി മാത്രംതന്നെ അദ്ദേഹത്തിൻെറ ഹിന്ദിഭാഷയിലുള്ള പാണ്ഡിത്യത്തിന്ന മകുടോദാഹരണമാണ്.

കഥാനായകൻ പല പത്രങ്ങളുടേയും പത്രാധിപരായി ജോലിനോക്കിയിട്ടുണ്ട്. കൽക്കത്തയിൽനിന്നും പാട്നയിലേക്ക് അഭിഭാഷകവൃത്തി മാററിയപ്പോൾ "പാട്നാവീക്കിലി" എന്ന പേരിൽ ഒരു മാസിക ഇദ്ദേഹത്തിൻെറ പത്രാധിപത്യത്തിൽ നടത്തിവന്നിരുന്നു. "സർച്ച്ലൈററ്" എന്ന ഒരു പത്രം പാട്നയിൽ ആരംഭിച്ചപ്പോൾ അതിൻെറ പ്രധാന പ്രവൎത്തകനും ഇദ്ദേഹംതന്നെയായിരുന്നു. ഹിന്ദി സാഹിത്യസേവനത്തിന്നായി 1920_ൽ ഇദ്ദേഹം 'ദേശ്'' എന്ന പേരിൽ ഒരു മാസിക ആരംഭിച്ചു. ഈ മാസിക വളരെക്കാലംവരെ സാഹിത്യത്തേയും ജനങ്ങളേയും ഒന്നുപോലെ സേവിച്ചിരുന്നു. രാജേന്ദ്രബാബുവിന്ന് ഹിന്ദിക്ക് പുറമെ ഗുജറാത്തിയിലും ബങ്കാളിയിലും അഗാധമായ പാണ്ഡിത്യമുണ്ട്. രാഷ്ട്രീയപ്രവൎത്തനങ്ങളിൽ പൂൎണ്ണമായി ഏൎപ്പെട്ടിരുന്നതു നിമിത്തം കാലക്രമേണ ഇദ്ദേഹത്തിന്ന് സാഹിത്യസേവനത്തിനുള്ള അവസരം കുറയുവാൻ തുടങ്ങി. ഹിന്ദി

യിൽ "മഹാത്മാഗാന്ധി" എന്ന പേരിൽ ഒരു പ്രസിദ്ധപുസ്തകം കഥാനായകൻ എഴുതിയിട്ടുള്ളതിൽ അദ്ദേഹത്തിൻെറ പാണ്ഡിത്യം പ്രതിഫലിച്ചു കാണുന്നുണ്ടു്.

### യൂറോപ്പു് യാത്ര.

വിദേശങ്ങളിൽ യാത്രചെയ്തു് അവിടുത്തെ സംസ്കാരത്തേയും ജനങ്ങളുടെ ജീവിതരീതികളേയും മനസ്സിലാക്കണമെന്നുള്ള ആഗ്രഹം കഥാനായകനു് വളരെക്കാലം മുമ്പുതന്നെ ഉണ്ടായിരുന്നു. ഒരു പ്രാവശ്യം ഇംഗ്ലണ്ടിൽപോയി ബാരിസ്റ്റർ പരീക്ഷക്കു് പഠിക്കുന്നതിനു് ഇദ്ദേഹത്തിനാഗ്രഹമുണ്ടായിരുന്ന വിവരം മുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. 1928_ൽ ഇദ്ദേഹത്തിനു് യൂറോപ്പു് യാത്രക്കുള്ള സൌകര്യം ലഭിച്ചു. യൂറോപ്പിലെ പ്രധാന ദേശങ്ങളായ, ജർമ്മനി, ഫ്രാൻസ്, ഇറ്റലി, ആസ്ത്രേലിയ, സ്വിട്സർലണ്ടു്, ഇംഗ്ലണ്ടു് മുതലായ ദേശങ്ങൾ സന്ദർശിച്ചു. ഇംഗ്ലണ്ടിൽവച്ചു് ദരിദ്രന്മാർക്കുവേണ്ടി സേവനമനുഷ്ഠിച്ചുവരുന്ന കുമാരി ലിസ്റ്ററിനെ ദർശിക്കുന്നതിനുള്ള അവസരം ലഭിച്ചു. ഗാന്ധിജിയുടെ യൂറോപ്യൻ ശിഷ്യയായ മിസ്സ് സ്ലേഡിനെ സന്ദർശിക്കുന്നതിനും, അവരുടെ ആതിഥ്യം സ്വീകരിക്കുന്നതിനുമുള്ള ഭാഗ്യവും ഈ യാത്രനിമിത്തം അദ്ദേഹത്തിനു് സിദ്ധിച്ചു. സ്വിട്സർലണ്ടിൽവച്ചു് മി: റാൻമോറോലാനിനെ സന്ദർശിക്കുകയും, അദ്ദേഹവുമായി ഇന്ത്യൻകാര്യങ്ങളെക്കുറിച്ചു് പലവിധ സംഭാഷണങ്ങൾ നടത്തുകയും ചെയ്തു. അക്കാലത്തു് ആസ്ത്രീയായിലെ പ്രസിദ്ധിനേടിയിട്ടുള്ള വിയന്നായിൽവച്ചു് ലീഗ്ഓഫ് നേഷൻെറ ഒരു യുദ്ധവിരോധസമ്മേളനമുണ്ടാകുക

യും, രാജൻബാബു ഇന്ത്യൻ പ്രതിനിധിയുടെ നിലയി ൽ അതിൽ പങ്കെടുക്കുകയും ചെയ്തു. സമ്മേളനം അവ സാനിച്ചപ്പോൾ, അതിലെ സിദ്ധാന്തങ്ങളുടെ പ്രചാരണാ ർത്ഥം ആസ്ത്രിയായിൽവെച്ചു കഥാനായകൻ ഒരു പ്രസം ഗം ചെയ്യാമെന്നു സമ്മതിച്ചിരുന്നെങ്കിലും വിരോധിക ളായ ചില ഇംഗ്ലീഷുകാർ ഇദ്ദേഹത്തെ ആക്രമിക്കുക നിമിത്തം അതു നടന്നില്ല. ആ ആക്രമണത്തെ നിന്ദി ച്ചുകൊണ്ടു പത്രങ്ങളെല്ലാം ദീർഘ ലേഖനങ്ങൾ എഴുതി യിരുന്നു. ഇംഗ്ലണ്ടിൽനിന്നും മടങ്ങുന്ന അവസരത്തിൽ രാജേന്ദ്രബാബു അവിടെ കൂടിയ "വിശ്വയുവക" (അഖില ലോകയുവസമ്മേളനം) സമ്മേളനത്തിലും ഭാര തപ്രതിനിധിയുടെ നിലയിൽ സംബന്ധിക്കുകയും, അ തിൽ ഒരു പ്രസംഗം ചെയ്യുകയും ചെയ്തു.

### രാഷ്ട്രപതി

കഥാനായകൻ ബോംബയിൽവച്ചു ചേന്ന കോൺ ഗ്രസ് സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ച് രാഷ്ട്രപ തി ആയതിനുശേഷം മുതല്ക്കാണ് അദ്ദേഹത്തെ ഭാരതജ നതമുഴുവൻ അറിയുന്നത്. ബിഹാറിലെ ഈ തപസ്വി സൽഗുണസമ്പന്നനും, ത്യാഗസുരഭിലമായ ജീവിതം ന യിക്കുന്നവനും, നാട്ടിൻെറ യഥാർത്ഥ അഭ്യുദയകാംക്ഷിയു മാണെന്നു അപ്പോൾ മാത്രമാണ് ജനങ്ങൾ മനസ്സിലാ ക്കുന്നത്. ആ സമയംമുതൽ പ്രവർത്തകസമിതിയിലെ ഒ രു പ്രശസ്ത അംഗമാകുന്നതിനും രാജൻബാബുവിന് സാ ധിച്ചു. ഇന്ന് ദേശത്തെ സംബന്ധിക്കുന്ന ഏതെങ്കിലും വിഷമപ്രശ്നമൊ, മറെറതെങ്കിലും അത്യാവശ്യ സംഗതി

യോ ഉണ്ടാകുമ്പോഴും കഥാനായകന്റെ സാന്നിദ്ധ്യവും ഉപദേശവും കോൺഗ്രസിന് അത്യന്താപേക്ഷിതമായിത്തീൎന്നിട്ടുണ്ട്. പ്രത്യേകിച്ചും ബിഹാറിനെ സംബന്ധിക്കുന്ന ഏതൊരു പ്രശ്നത്തിന്റെയും നിൎണ്ണയം രാജേൻബാബുവിന്റെ അഭിപ്രായത്തിലാണ് നടന്നു വരുന്നത്. ബംഗാളിൽ കാൺഗ്രസ്സിൽവെച്ചുണ്ടായ കക്ഷിമത്സരം വളരെ നാളും നീണ്ടുനിന്നു. സെൻഗുപ്താ കക്ഷിയും സുഭാഷ് കക്ഷിയും കൂടെ മത്സരിച്ചതുനിമിത്തം ബംഗാളിൽ കാൺഗ്രസിന്റെ ശക്തി ഏറ്റവും ദുൎബ്ബലമായ ഒരവസ്ഥയിൽ എത്തിച്ചേൎന്നു. ഭാരതത്തിലെ ഒരു പ്രധാന സംസ്ഥാനമായ ബംഗാളിൽ കാൺഗ്രസിന്റെ ഈ ദൌൎബ്ബല്യ സ്ഥിതികണ്ടിട്ട് പ്രമുഖരായ നേതാക്കന്മാരെല്ലാം കക്ഷികളെ തമ്മിൽ യോജിപ്പിക്കുവാൻ തീവ്രയത്നം ചെയ്തെങ്കിലും അതുകൊണ്ടൊന്നും ഫലമില്ലാതായിത്തീരുകയാണുണ്ടായത്. അവസാനം ഏതുവിധേനയെങ്കിലും കക്ഷികളെ തമ്മിൽ യോജിപ്പിക്കണമെന്നുള്ള നിൎദ്ദേശത്തോടുകൂടി പ്രവൎത്തകസമിതി ആ ഭാരം കഥാനായകനെ ഭരമേല്പിച്ചു. ഈ ത്യാഗിവൎയ്യന്റെ നയവൈദഗ്ദ്ധ്യത്താലും കൎമ്മകുശലതയാലും രണ്ടു കക്ഷിക്കാരും തമ്മിൽ യോജിച്ച് ശിഥിലമായി കിടന്നിരുന്ന കാൺഗ്രസ് ശക്തിയെ പുനഃസംഘടിപ്പിച്ചു.

മുസ്ലീം ലീഗിനു കോൺഗ്രസിനോടുള്ള വിരോധമനോഭാവം അറിയാത്തവരായി ഭാരതത്തിലെന്നല്ല, ലോകമൊട്ടുക്കതന്നെ ആരും ഉണ്ടെന്ന് തോന്നുന്നില്ല. കോൺഗ്രസ് ഒരിക്കലും വൎഗ്ഗീയവിദ്വേഷം പ്രകടിപ്പിക്കുക

യൊ, സ്വ സഹോദരന്മാരെ വെറുക്കുകയൊ ചെയ്തിട്ടില്ല. വഴിപിഴച്ചു അപകടത്തിൽ ചാടുന്ന സഹോദരന്മാരെപ്പററി സഹതപിക്കുകയും, അവർ തെററുമനസ്സിലാക്കി വീണ്ടും ന്യായമായ മാർഗ്ഗത്തെ അവലംബിക്കുകയും ചെയ്യുമെന്നാണ് കോൺഗ്രസ് എപ്പോഴും ആശിക്കുന്നത്. ഒരുപ്രാവശ്യം മി. ജിന്നയുമായി രഞ്ജിപ്പുണ്ടാക്കുവാൻവേണ്ടി രാജൻബാബു കഴിയുന്ന ശ്രമങ്ങളെല്ലാം നടത്തി. എങ്കിലും ഫലമുണ്ടായില്ല

### കോൺഗ്രസ് മന്ത്രിസഭകൾ.

1935-ൽ ഭാരതത്തിൽ ഒരു പുതിയ ഭരണസമ്പ്രദായം നടപ്പാക്കപ്പെട്ടു. ഈ ഭരണസമ്പ്രദായമനുസരിച്ചു കോൺഗ്രസ് കൌൺസിൽ തെരഞ്ഞെടുപ്പിനു സ്ഥാനാർത്ഥികളെ നിർത്തുവാനും മന്ത്രിസഭകൾ രൂപീകരിക്കുവാനും നിശ്ചയിച്ചു. കോൺഗ്രസ് എല്ലാ സംസ്ഥാനങ്ങളിലും തെരഞ്ഞെടുപ്പിനു പ്രതിനിധികളെ നിർത്തുകയും, എട്ടു സംസ്ഥാനങ്ങളിൽ വിജയം നേടുവാൻ സാധിച്ചതിൻെറ ഫലമായി ഈ സ്ഥലങ്ങളിലെല്ലാം മന്ത്രിസഭകൾ രൂപീകരിക്കപ്പെടുകയും ചെയ്തു. ഈ തെരഞ്ഞെടുപ്പുകൾ നടന്നിരുന്ന കാലത്ത് രാജൻബാബു സംസ്ഥാനങ്ങളിലെല്ലാം ചുററി സഞ്ചരിക്കുകയും, കോൺഗ്രസ് പ്രവർത്തകന്മാർക്കുവേണ്ട നിർദ്ദേശങ്ങൾ നല്കുകയും ചെയ്തുകൊണ്ടിരുന്നു. അക്കാലത്ത് കോൺഗ്രസിൻെറ നേതൃത്വം കഥാനായകനായിരുന്നതിനാൽ അദ്ദേഹത്തിനു കൂടുതൽ ഉത്തരവാദിത്വമുണ്ടായിരുന്നു. മന്ത്രിസഭകൾ പ്രവർത്തകസമിതിയുടെ നിർദ്ദേശമനുസരിച്ചു ഭരണം ന

ടത്തിവന്നു. ബീഹാറിൽ കോൺഗ്രസ് മന്ത്രിസഭ ഭരണം കയ്യേററതുമുതൽ ജന്മികളും കർഷകരും തമ്മിൽ പുരാതനകാലംമുതല്ക്കു ഉണ്ടായിരുന്ന ഭിന്നിപ്പു ഉഗ്രരൂപം അവലംബിക്കുവാൻ തുടങ്ങി. രാജേന്ദ്രബാബു നയകോവിദമായ തന്റെ ഉപദേശൌചിത്യത്താൽ ഇരുകൂട്ടരേയും തമ്മിൽ യോജിപ്പിച്ചു ഭിന്നിപ്പു അവസാനിപ്പിച്ചു.

ഇതിനിടയിൽ ബീഹാറിൽ ബംഗാളികളും ബീഹാറികളും തമ്മിലും ഒരു കലഹമുണ്ടായി. ബീഹാറിലുള്ള ബംഗാളികളിൽ ബീഹാറികളാണെന്നുള്ള സർട്ടിഫിക്കേററു ഉള്ളവർക്കുമാത്രമെ ബീഹാർ ഗവർമ്മേൻറു സർവ്വീസിൽ പ്രവേശിക്കാൻ അവകാശമുള്ളു എന്നു ബീഹാർ ഗവർമ്മേൻറു ഒരു പുതിയ നിയമം പാസാക്കി. ഈ നിയമത്തിനു വിരുദ്ധമായി ബീഹാറിലും, പുറത്തുമുള്ള ബംഗാളികൾ ശക്തിയായ പ്രക്ഷോഭണം കൂട്ടി. അവസാനം ഈ സംഗതി കോൺഗ്രസ് പ്രവർത്തകസമിതിയുടെ ആലോചനയിൽ എത്തുകയും പ്രവർത്തകസമിതി ഇതുസംബന്ധിച്ച് ഒരു തീരുമാനമുണ്ടാക്കുവാൻ കഥാനായകനെ നിയോഗിക്കുകയുംചെയ്തു. രാജേന്ദ്രബാബുവിന്റെ ബുദ്ധിസാമർത്ഥ്യത്താലും നയവിശേഷത്താലും ഇരുകൂട്ടരുംതമ്മിൽ യോജിച്ചു

കോൺഗ്രസ് മന്ത്രിസഭ രൂപീകരിച്ചതിനുശേഷം നേതാക്കന്മാരുടെ ശ്രദ്ധ സൃഷ്ടിപരമായ കാര്യങ്ങളിലേക്കായി. സൃഷ്ടിപരിപാടികളിൽ ഗ്രാമോദ്ധാരണം, വിദ്യാപ്രചരണം, ഹിന്ദുസ്ഥാനി പ്രചരണം എന്നീ സംഗതികളായിരുന്നു മുഖ്യമായവ. കഥാനായകന്റെ ആരോ

ഗ്ര്യം നശിച്ചിരുന്നിട്ടും കൃഷകരുടേയും ദരിദ്രന്മാരായ തൊഴിലാളികളുടേയും കാര്യത്തിലായിരുന്നു അദ്ദേഹം കൂടുതൽ ശ്രദ്ധ പതിപ്പിച്ചിരുന്നത്. ബിഹാറിൽ ഹിന്ദുസ്ഥാനി പ്രചരണത്തിനുവേണ്ടി ഒരു കമ്മററി രൂപീകരിക്കുകയും ആ കമ്മററി മുഖേന മഹനീയമായ വിധത്തിൽ കഥാനായകൻ സേവനം അനുഷ്ഠിക്കുകയുംചെയ്തു.

യുദ്ധാരംഭവും ബന്ധനവും.

രണ്ടുമൂന്നുവഷങ്ങൾ കഴിഞ്ഞപ്പോൾ യൂറോപ്പിൽ യുദ്ധാഗ്നി പൊട്ടിപ്പുറപ്പെടുകയും, ഭാരതീയരുടെ സമ്മതംകൂടാതെ ബ്രിട്ടൻ ഇന്ത്യയെക്കൂടെ യുദ്ധത്തിൽ വലിച്ചിടുകയും ചെയ്തു. കോൺഗ്രസ് പ്രവത്തകസമിതി ഇതിൽ കോൺഗ്രസിനുള്ള വിരോധത്തെ പ്രകടിപ്പിക്കുകയും, മന്ത്രിസ്ഥാനങ്ങൾ രാജിവെച്ചു കോൺഗ്രസ് അംഗങ്ങൾ പുറത്തുവരുന്നതിനു ആജ്ഞനല്കുകയുംചെയ്തു. തൽഫലമായി മന്ത്രിസഭകൾ രാജിവെയ്ക്കുകയും, ഗവമ്മേൻറും കോൺഗ്രസ്സുംതമ്മിൽ ഒരു വലുതായ ഭിന്നിപ്പുണ്ടാകുകയുംചെയ്തു. 1942_ൽ ബോംബയിൽവെച്ച അഖിലഭാരതകോൺഗ്രസ് സമ്മേളിക്കുവാൻ നിശ്ചയിച്ചിരുന്നു. ഇതിനുമുമ്പ് പ്രവത്തകസമിതി കൂടുകയും, രോഗിയായിരുന്നിട്ടും രാജൻബാബു അതിൽ സംബന്ധിക്കുകയും ചെയ്തു. ബോംബെ സമ്മേളനം നടക്കുന്നതിനുമുമ്പു കോൺഗ്രസും ഗവമ്മേൻറും തമ്മിൽ ഒരു രഞ്ജിപ്പുണ്ടാകുവാൻവേണ്ടി ലണ്ടനിൽനിന്നു ക്രിപ്സ് ഇന്ത്യയിൽ വന്നുചേന്നിരുന്നു. എന്നാൽ ക്രിപ്സിൻെറ നിർദ്ദേശങ്ങൾ കോൺഗ്രസിനു സ്വീകായ്യങ്ങളല്ലാതെ വന്നതിനാൽ

ക്രിപ്സ് ലണ്ടനിലേക്കുതന്നെ മടങ്ങി. പ്രവൎത്തകസമിതി "ബ്രിട്ടൻ ഇന്ത്യവിടുക" എന്ന പ്രമേയം പാസാക്കിയിരുന്നു. ആ പ്രമേയം കോൺഗ്രസ് സമ്മേളനത്തിൽ പാസാക്കുന്നതിനുമുമ്പുതന്നെ പ്രധാനപ്പെട്ട നേതാക്കന്മാരെല്ലാം ബന്ധനസ്ഥരാക്കപ്പെട്ടു. രാജേന്ദ്രപ്രസാദിനെ പൂനയിലുള്ള ആഗാഖാൻ കൊട്ടാരത്തിലാണ് തടങ്കലിൽ പാൎപ്പിച്ചിരുന്നതു്.

## ഉപസംഹാരം

കഥാനായകൻ മൂന്നു വൎഷക്കാലം മുഴുവൻ ആഗാഖാൻ കൊട്ടാരത്തിൽ തടങ്കിൽ പാൎത്തു. ഈ മൂന്നു വൎഷവും ലോകമൊട്ടാകെ സംഭവബഹുലമായ പല വിപ്ലവങ്ങളും നടന്ന ഒരു കാലമായിരുന്നു. ഭാരതം മുഴുവൻ 1942ലെ വിപ്ലവവും, ലോകംമുഴുവൻ മഹായുദ്ധവും കാട്ടുതീപോലെ വ്യാപിച്ചു. 1945ൽ ബ്രിട്ടീഷുകാർ യുദ്ധത്തിൽ വിജയികളായിത്തീൎന്നപ്പോൾ രാഷ്ട്രീയതടവുകാരെ എല്ലാം മോചിപ്പിച്ചു. ജയിലിൽ കഴിച്ചുകൂട്ടിയ മൂന്നുകൊല്ലംകൊണ്ടു കഥാനായകൻ പാകിസ്ഥാനെപ്പററി ഇംഗ്ലീഷിൽ ഒരു മഹാഗ്രന്ഥം എഴുതി. ഇതിന്റെ തൎജ്ജിമ ഹിന്ദിയിലും ഉണ്ടായിട്ടുണ്ടു്. രാജേന്ദ്രബാബു ബന്ധനമുക്തനായി. ബീഹാറിൽ എത്തിയപ്പോൾ ജനങ്ങൾ വമ്പിച്ച ഒരു സ്വീകരണം നല്കി. പാട്നായിൽ ദീപാവലി ആഘോഷിക്കപ്പെട്ടു. കഥാനായകൻ വീണ്ടും രാഷ്ട്രീയരംഗത്തേക്കിറങ്ങി. സിംലയിൽ നടന്ന സമ്മേളനത്തിൽ അദ്ദേഹവും പങ്കെടുത്തു. സിംലാസ

മ്മേളനത്തിനുശേഷം കാൺഗ്രസ്, തെരഞ്ഞെടുപ്പിൽ പങ്കെടുക്കുവാൻ തീരുമാനിച്ചു. അതനുസരിച്ച് കേന്ദ്രസഭയിലേക്കും സംസ്ഥാന അസംബ്ലികളിലേക്കും പ്രതിനിധികളെ നിർത്തി. ബിഹാറിൽ കാൺഗ്രസ് പക്ഷത്തെ വിജയിപ്പിക്കുവാൻ വേണ്ടി കഥാനായകൻ ജനങ്ങളോടഭ്യർത്ഥിക്കുകയും തൽഫലമായി ബിഹാറിൽ കാൺഗ്രസ് മന്ത്രിസഭ ഏർപ്പെടുത്തുന്നതിന് സാധിക്കുകയും ചെയ്തു. അനന്തരം കാൺഗ്രസും ഗവൺമെന്റും തമ്മിലുണ്ടായ ദീർഘമായ കൂടിയാലോചനയുടെ ഫലമായി ഇന്ത്യയിൽ ഒരു താല്ക്കാലിക ഗവൺമെന്റ് ഏർപ്പെടുത്തുകയും അതിലെ ഭക്ഷണ കാര്യമന്ത്രിയായി കഥാനായകൻ തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അദ്ദേഹം ഇന്നും ആ സ്ഥാനത്തിരുന്നുകൊണ്ടു ക്ഷാമത്താലും മററു അനിഷ്ടസംഭവങ്ങളാലും നരകിക്കുന്ന ഭാരതവാസികളെ സംരക്ഷിക്കുന്നതിനുവേണ്ടി ഭഗീരഥ പ്രയത്നം ചെയ്തുവരികയാണ്. ഭാരതത്തിന്റെ അമൂല്യരത്നങ്ങളിലൊരുവനായ രാജേന്ദ്രപ്രസാദ് ഇന്ന് ഭാരതവാസികളുടെയെല്ലാം ആരാധ്യപുരുഷനായി പരിലസിക്കുന്നു. ഈ ത്യാഗിവര്യന് ജഗദീശ്വരൻ ദീർഘായുസ്സും ആരോഗ്യവും പ്രദാനം ചെയ്യട്ടെ!

ശുഭം.

---